വാംശസംഭവന്മാരാണെന്നുള്ള അഭിപ്രായം ഒരു കാലത്തു വെള്ളക്കാരുടെ ഇടയിലും നടപ്പായിരുന്നു. എന്നാൽ ഇപ്പോൾ ആ അഭിപ്രായത്തെ പ്രാചീനന്മാൎക്കുണ്ടായിരുന്ന പല മൌഢ്യങ്ങളിൽ ഒന്നായിട്ടല്ലാതെ ആരും ഗണിക്കുന്നില്ല. രാജാക്കന്മാർ അതിമാനുഷന്മാരാണെന്നു വിചാരിപ്പാൻ യാതൊരു മാൎഗ്ഗവും കാണുന്നില്ലെന്നാണ് അവർ പറയുന്നത്. ഈശ്വരകല്പന അങ്ങിനെ വിചാരിക്കണമെന്നായിരുന്നു എങ്കിൽ അവരുടെ സൃഷ്ടിയിൽ വിശേഷം വല്ലതും ഉണ്ടാവാൻ ഇടയുണ്ടായിരുന്നുവല്ലൊ. അവരെല്ലാവരും ബുദ്ധികൊണ്ടും മനോഗുണംകൊണ്ടും, മററു അവസ്ഥകൾകൊണ്ടും മറെറല്ലാമനുഷ്യരെയും അതിശയിച്ചിരിക്കേണ്ടതായിരുന്നു. അങ്ങിനെ യാതൊരു വിശേഷവും കാണാത്തതുകൊണ്ടു രാജാക്കന്മാരെ അമാനുഷന്മാരെന്നു വിചാരിപ്പാൻ പാടില്ലെന്നാണു വെള്ളക്കാരുടെ സിദ്ധാന്തം.

ഇതുകൊണ്ടു രാജാക്കന്മാരെ ബഹുമാനിക്കേണ്ടാ എന്നോ, അവരോടു വെറുക്കേണമെന്നോ, രാജദ്രോഹം അവിഹിതമല്ലെന്നോ അവൎക്കു അഭിപ്രായമുണ്ടെന്ന് ആരും ശങ്കിക്കേണ്ട. രാജദ്രോഹത്തെപ്പോലെ ഗൌരവമുള്ളതായിട്ടു വേറെ യാതൊരു അപരാധവുമില്ലെന്നാണ് അവരുടെ അഭിപ്രായവും നിയമവും. എന്നാൽ രാജാക്കന്മാർ ദിവ്യന്മാരാണെന്നു വിചാരിപ്പാൻ പാടില്ലെന്നുതന്നെയല്ല അവർ മററു മനുഷ്യരെപ്പോലെതന്നെയുള്ളവരാണെന്നാകുന്നു ദൈവകല്പനയെന്നു വിചാരിപ്പാൻകൂടി കാരണം കാണുന്നുണ്ടെന്നു മാത്രമാകുന്നു അവരുടെ വാദത്തിന്റെ താല്പൎയ്യം.

സ്മൃതികളിൽ പ്രജകളുടെ ക്ഷേമത്തിനുവേണ്ടി രാജാക്കന്മാർ ചെയ്യേണ്ട കൎമ്മങ്ങളെ വിസ്താരമായി പറഞ്ഞിട്ടുണ്ട്. അതിൽ ചില സംഗതികളെക്കുറിച്ച് അഭിപ്രായഭേദമുണ്ടാവാൻ ഇടയുണ്ടെങ്കിലും എല്ലാംകൂടി നോക്കിയാൽ

രാജാക്കന്മാർ അതിൽ പറഞ്ഞിരിക്കുന്നമാതിരി അനുഷ്ഠിച്ചാൽ പ്രജകൾക്ക ക്ഷേമകരമായിരിക്കുമെന്ന നിസ്സംശയം തന്നെ. എന്നാൽ അതുപോലെ അവർ അനുഷ്ഠിക്കുമെന്നുള്ളതിന് എന്തു് ഏർപ്പാടാണുള്ളതു്? യാതൊരേർപ്പാടും ഉള്ളതല്ല. അങ്ങിനെ ചെയ്യുന്നവൎക്ക് അവരുടെ ദുഷ്പ്രവൃത്തിയുടെ ഗുരുലഘുത്വം പോലെ പരലോകത്തിൽ ശിക്ഷയുണ്ടാകുമെന്ന പറയുന്നുണ്ട്. അതുകൊണ്ടുമാത്രം സ്മൃതിയിൽ പറഞ്ഞിരിക്കുന്നപോലെ എല്ലാരാജാക്കന്മാരും എല്ലാപ്പോഴും നടക്കുമോ എന്നാണ് അതിന് ഒരാക്ഷേപമുള്ളതു്. ഒരുവന തന്റെ സഹജീവികളുടെ മേൽ എന്തെങ്കിലും സ്വേച്ഛപോലെ ചെയ്യുന്നതിന് അധികാരമുണ്ടായാൽ അതു ഭൂരിപക്ഷഭൂരിസുഖത്തിനു ഹാനികരമായിത്തീരുമെന്നും, അതുകൊണ്ട് ആ അധികാരത്തിന് അതിരിടേണ്ടതാണെന്നും ഇതിനുമുമ്പിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഇതിനു പല രാജ്യങ്ങളിൽ പലകാലങ്ങളിലായി പല ഏർപ്പാടുകൾ ചെയ്തിട്ടുണ്ട്. അവയിൽ ചിലതിനെ താഴെ പ്രസ്താവിക്കാം.

ഒന്നാമതായി പറവാനുള്ളതു പ്രഭുസമുദായരാജ്യഭാരമാകുന്നു. ഇതു കുലംകൊണ്ടും, ധനംകൊണ്ടും വലിപ്പമുള്ള ഏതാനും ചില പ്രഭുക്കന്മാർതന്നെ യോഗം കൂടിയോ, അവരുടെ അഭിപ്രായത്തോടുകൂടി രാജാവുതന്നെയോ രാജാധികാരങ്ങൾ നടത്തുന്ന സമ്പ്രദായമാണ്. ഈ രീതിയിലുള്ള രാജ്യഭരണം ഇപ്പോഴെങ്ങും നടപ്പില്ലെങ്കിലും ഒരു കാലത്തു യൂറോപ്പിൽ പല രാജ്യങ്ങളിലും നടന്നു വന്നിരുന്നു. ഇതു് ഒരു മാതിരി ക്രമത്തിൽ നടന്നുവരുന്നകാലത്താളം പ്രജകൾക്ക് അനിയന്ത്രിതരാജ്യഭരണത്തെക്കാളധികം ക്ഷേമകരമായിരിക്കുമെന്ന നിഷ്പ്രവാദമാണ്. ഒരുവന്റെ സ്വേച്ഛപോലെ കാൎയ്യങ്ങൾ നടത്തുവാൻ പാടില്ലെന്നു വരുമ്പോൾതന്നെ രാജ്യകാൎയ്യങ്ങളിൽ സിദ്ധാന്തവും പ്രജകൾ

ക്ക് ഉപദ്രവവും കുറവായി വരുന്നതാണ്. എന്നുതന്നെയ ല്ല, വലിയ കാൎയ്യങ്ങൾ ഒരുവൻതന്നെ ആലോചിച്ചു ചെയ്യുന്നതിനെക്കാൾ പലർകൂടി ആലോചിച്ചു ചെയ്യുന്നതിൽ നിൎദ്ദോഷത അധികമുണ്ടാവാനാണ സംഗതി. ദുൎബ്ബുദ്ധികളും സ്വാൎത്ഥപരന്മാരും ഇവരുടെ ഇടയിലും ധാരാളമുണ്ടാവാം. എങ്കിലും പത്തുനൂറാളുകൾ കൂടുമ്പോൾ അതിൽ ചില ഗുണവന്മാരുണ്ടാകാതിരിക്കയില്ലെന്നു തന്നെയല്ല ദുഷ്ടന്മാൎക്ക് അവരുടെ ദുൎബ്ബുദ്ധിയെ പ്രകടിപ്പിക്കുന്നതിനു കുറെ ജാള്യംകൂടിയുണ്ടാവാൻ സംഗതിയുള്ളതാണല്ലോ.

ഈസ്സമ്പ്രദായത്തിലുള്ള രാജ്യാധികാരം പാരമ്പൎയ്യവഴിക്കു സിദ്ധിക്കുന്നതാണ്. രാജ്യഭരണത്തിനു പ്രാപ്തിയുള്ള പത്തോ നൂറോ ആളുകളെ തിരഞ്ഞെടുക്കുകയല്ല ചെയ്യുന്നത്. ഈ അധികാരം പത്തോ നൂറോ കുടുംബങ്ങൾക്കുള്ളതാണ്. ഇങ്ങനെയാകുമ്പോൾ ചിലപ്പോൾ ചില മഹാദോഷന്മാൎക്കുകൂടി അധികാരം സിദ്ധിപ്പാൻ വഴിയുണ്ടെങ്കിലും ഇതിന് ഒരു ഗുണംകൂടിയുണ്ട്. രാജ്യാധികാരം നടത്തുന്നതു വംശപാരമ്പൎയ്യമാകുമ്പോൾ ആ കുടുംബങ്ങളിലുള്ളവൎക്കു ചെറുപ്പകാലം മുതൽക്കുതന്നെ അതിനു വേണ്ട ജ്ഞാനം തനിയെത്താൻ ഉണ്ടായിവരുന്നതിനു പുറമെ ആ ജ്ഞാനം സമ്പാദിപ്പാനുള്ള ആഗ്രഹവും ശ്രമവുംകൂടി അതുപോലെതന്നെ ഉണ്ടാവാൻ ഇടയുണ്ട്. ബുദ്ധിയും വിദ്യയുമുള്ളവരിൽ ശിക്കവരും രാജ്യകാൎയ്യങ്ങളിൽ നിപുണന്മാരായി വരാവുന്നവരാണെങ്കിലും രാജ്യാധികാരം നടത്തുന്നവരുടെ ഇടയിൽ വളൎന്നുവന്നിട്ടുള്ളവൎക്ക് അതിനുള്ള സാമൎത്ഥ്യവും സൌകൎയ്യവും വേറെതന്നെയാണ്. ബുദ്ധിയും വിദ്യയുമുള്ളവരിൽ ചിലർ രാജ്യാധികാരം നടത്തുന്നതിൽ വളരെ ക്ഷേമമായും ഈ ഗുണം അല്പം കുറവായിട്ടുള്ളവരിൽ ചിലർ വാസനകൊണ്ടും, ശീലംകൊണ്ടും, പരിചയംകൊണ്ടും ഇതിൽ

വളരെ നൈപുണ്യമുണ്ടായിട്ടും നാമെല്ലാവരും കണ്ടു വരുന്നുണ്ടല്ലോ. ഈ അവസ്ഥ ജനസമുദായരാജ്യഭരണത്തോട് ഉപമിക്കുമ്പോൾ പ്രഭുസമുദായ രാജ്യഭരണത്തിന്റെ പ്രധാനഗുണങ്ങളിലും ദോഷങ്ങളിലും ഒന്നാകുന്നു. അധികം പാരമ്പര്യാവകാശമാകുമ്പോൾ ഭോഷന്മാർ അധികാരികളായി വന്നേക്കാം. അതുപോലെതന്നെ അധികാരികൾക്ക് അവരുടെ തൊഴിലിനു പ്രത്യേകനൈപുണ്യം ഉണ്ടാകുവാനും ഇടയുണ്ട്.

ഈ സമ്പ്രദായത്തിലുള്ള രാജ്യഭരണത്തിനു പ്രധാനമായി രണ്ടു ദോഷങ്ങളുണ്ട്. ഒന്നു മനുഷ്യരുടെ സ്വാൎത്ഥപരതകൊണ്ട് അനിയന്ത്രിതരാജ്യഭരണത്തിനുള്ളതുതന്നെയാണ്. പ്രഭുക്കന്മാർ ചെയ്യുന്ന ഏൎപ്പാടുകളെല്ലാം ആ വൎഗ്ഗത്തിന്റെ നന്മയെ ഉദ്ദേശിച്ചിരിക്കുന്നതാണ്. നിൎദ്ധനന്മാരും മററുസാധുക്കളും നിരാശ്രയന്മാരായിത്തീരുകയും, ധനവാന്മാരായ അധികാരികൾ അവരെ ഉപദ്രവിക്കുന്നതിനെക്കുറിച്ചു ചോദ്യമില്ലാതെവരികയും ചെയ്യാവുന്നതാണ്. നിയമങ്ങൾ മിക്കതുംതന്നെ ഈ അവസ്ഥയ്ക്കു അനുകൂലമായി വന്നേക്കാമെന്നുള്ളതിനുപുറമെ അധികാരികൾ നിയമവിരോധമായി പ്രവൎത്തിക്കുന്നതിനെക്കുറിച്ച് അവരുടെ കൂട്ടുകാർ അത്ര കലശൽ കൂട്ടുന്നതല്ല. ഈയവസ്ഥ സ്വാഭാവികമായിട്ടുള്ളതും ഇതിനു നമ്മുടെ ചില പുരാതനനിയമങ്ങൾ ദൃഷ്ടാന്തങ്ങളുമാണ്. പണ്ടു വിദ്യയുടെ ഏകാസ്പദം ബ്രാഹ്മണരായിരുന്ന കാലത്തു രാജാക്കന്മാരുടെ ഉപദേഷ്ടാക്കളും അധികാരികളും അവരായിരുന്നു. ആ കാലങ്ങളിലുണ്ടാക്കീട്ടുള്ള നിയമങ്ങൾ മിക്കതും നിയമകൎത്താക്കന്മാരുടെ ഗോത്രനന്മയെയാണു പ്രധാനമായി ഉദ്ദേശിക്കുന്നതെന്ന് ആൎക്കും എളുപ്പത്തിൽ അറിയാവുന്നതാണ്. ആ ഗോത്രത്തിൽ ആരെങ്കിലും മററു വൎഗ്ഗത്തിലുള്ള വല്ലവരുടേയും മേൽ വല്ല കററവും ചെയ്താൽ ഉപായത്തിൽ വല്ല

പിഴയോ മററോ ചെയ്യുന്നതു ധാരാളമായിരിക്കുമെന്നും, മററുള്ളവർ ആ ഗോത്രത്തിലുള്ളവരുടെ മേൽ ആ കുററം തന്നെ ചെയ്താൽ അതികഠിനമായ ശിക്ഷ അനുഭവിക്കേണ്ടിവരുമെന്നും മററുമാണു നിയമം. ഇതുതന്നെയാണു പ്രജാസമുദായ രാജ്യഭരണത്തിന്റെ പ്രധാനദോഷങ്ങളിൽ ഒന്നാമതായിട്ടുള്ളതു്.

രണ്ടാമത്തെ ദോഷം രാജ്യഭരണത്തിന്റെ അസ്ഥിരതതന്നെ. അതിന്റെ കാരണമെന്താണെന്നുള്ളതിനെക്കുറിച്ചു പല അഭിപ്രായങ്ങളുണ്ടായേക്കാം. എന്നാൽ ഈ ദോഷമുണ്ടെന്നുള്ളതു് അനുഭവസിദ്ധമായിട്ടുള്ളതാണു്. യൂറോപ്പിൽ ഒരു കാലത്തു പല രാജ്യങ്ങളിലും ഈ രീതിയിലുള്ള കോയ്മ നടന്നുവന്നിരുന്നു. എന്നാൽ അതു് ഒരേടത്തെങ്കിലും രണ്ടു നൂററാണ്ടുപോലും നിലനില്ക്കുകയുണ്ടായിട്ടില്ല. രാജാവു കൂടാതെ പ്രജകൾതന്നെ രാജ്യഭരണം നടത്തുന്നേടത്തു് ഇങ്ങനെ വരുന്നതു മുക്കാലും അധികാരികളുടെ സ്പർദ്ധകൊണ്ടാണു്. തുല്യാധികാരത്തോടുകൂടി പലരും ഉണ്ടാകയും അവക്കു മേലധികാരിയായി ആരും ഇല്ലാതെയിരിക്കുകയും ചെയ്യുമ്പോൾ അസൂയയും സ്പർദ്ധയും വലിയ തമ്മിത്തല്ലും ഉണ്ടാകുന്നതു സഹജമാണു്. അങ്ങനെ ലഹളയാകുമ്പോൾ രാജ്യാധികാരം മുഴുവൻ അവരുടെ കൂട്ടത്തിൽ രാജ്യതന്ത്രത്തിലും യുദ്ധവൈദഗ്ദ്ധ്യത്തിലും മററെല്ലാവരേക്കാൾ കേമനായിട്ടുള്ളവന്റെ കയ്യിലാകുന്നതിനാണു സംഗതി. അല്ലെങ്കിൽ രാജ്യം ബഹുനായകത്വംകൊണ്ടു ക്ഷീണിച്ചിരിക്കുന്നതിനാൽ എളുപ്പത്തിൽ മററുള്ള വല്ല രാജാക്കന്മാരുടെ കയ്യിലും അകപ്പെട്ടേക്കാം. രാജാവോടുകൂടി പ്രജകൾ രാജ്യാധികാരം നടത്തുന്നേടത്തുംകൂടി ഇതുതന്നെയാണു് അവസാനം. എന്നാൽ ഈ അവസാനം രണ്ടുവഴിക്കായി വന്നുകണ്ടിട്ടുണ്ടു്. രാജാവു തന്റെ അധികാരത്തിനു കൂടുതൽ വരുത്തുവാനും പ്രജകൾ തങ്ങളുടെ കര

ക്കുവാനും ശ്രമിക്കും. ഈ മത്സരം യുദ്ധത്തിൽ പര്യവസാനിക്കുകയും അതിന്റെ ഗതിപോലെ രാജാവു രാജ്യഭ്രഷ്ടനായോ ഏകാധിപതിയായോ തീരുകയും ചെയ്യുന്നതാണ്. രാജാവു രാജ്യഭ്രഷ്ടനാകുന്നപക്ഷം മുൻപറഞ്ഞതുപോലെ കാലക്രമംകൊണ്ടു പ്രഭുക്കന്മാർ തമ്മിൽ തല്ലി അതിലൊരുവനോ മറ്റു വല്ല രാജാവോ ഏകാധിപതിയായി വരാവുന്നതാകുന്നു. യുദ്ധത്തിൽ രാജാവു ജയിക്കുന്നപക്ഷം അനിയന്ത്രിതരാജ്യഭരണമായി തീരുന്നതുമാണ്. അസ്ഥിരത എന്ന ദോഷം പ്രഭുസമുദായരാജ്യഭരണത്തിനുള്ളതുപോലെ മറ്റൊരു സമ്പ്രദായത്തിലുള്ള കോയ്മയ്ക്കുമില്ല. അതുകൊണ്ടാണ് ഓരോ കാലങ്ങളിൽ ഇതു പല രാജ്യങ്ങളിലും ഉണ്ടായിരുന്നു എങ്കിലും ഇപ്പോൾ ഒരേടത്തും ഇല്ലാതെയായിപ്പോയതു്. എല്ലാംകൂടി നോക്കിയാൽ ഈ സമ്പ്രദായത്തിലുള്ള രാജ്യഭരണം അനിയന്ത്രിതരാജ്യഭരണത്തെക്കാൾ മേലെയാണെന്നു പറവാൻ പാടില്ലെന്നാണു വെള്ളക്കാരിൽ മിക്കവരുടേയും അഭിപ്രായം. സ്പർദ്ധയും മറ്റുംകൂടാതെ നടക്കുന്ന കാലത്തു് ഇതു അനിയന്ത്രിതരാജ്യഭരണത്തെക്കാൾ വളരെ നന്നായിരിക്കുമെങ്കിലും രാജ്യഭരണത്തിനു മുഖ്യമായി വേണ്ടതായ സ്ഥിരത ഇതിനില്ലാത്തതിനാൽ ഇതിനെ അത്ര പ്രധാനമായി ഗണിക്കുവാൻ പാടുള്ളതല്ല.

പ്രഭുസമുദായരാജ്യഭരണം വേറെ ഒരുവിധത്തിൽ കൂടിയുണ്ടു്. അതിനു മേല്പറഞ്ഞ രീതിയുടെ ചരായ അംശം അശേഷമില്ല. ഒരുകാലത്തു യൂറോപ്പിൽ മിക്ക രാജ്യങ്ങളിലും ഇതായിരുന്നു നടപ്പു്. പണ്ടു കൊച്ചിയിലും ഏകദേശം ഈ സമ്പ്രദായം നടന്നുവന്നിരുന്നതിനാൽ അതിന്റെ സ്വഭാവത്തെ പറഞ്ഞാൽ മറ്റതെല്ലാം സ്പഷ്ടമാകുന്നതാണ്. കൊച്ചിരാജാവിന്റെ കീഴിൽ പാലിയത്തച്ഛൻ, മനയ്ക്കോട്ടച്ഛൻ എന്നു രണ്ടു പ്രധാന നാടുവാഴികളുണ്ടായിരുന്നു. അവരിൽ ഒരാൾക്കു വടക്കേഭാഗത്തിന്റെയും മറ്റേ ആൾക്കു

തെക്കേഭാഗത്തിന്റെയും മേൽകോയ്മയായിരുന്നു. അവരിൽ ഓരോരുത്തരുടേ കീഴിൽ ഇരുപത്തിനില്പ കാര്യക്കാരന്മാരുണ്ടായിരുന്നു. ഇവർ ചില്ലറ നാട്ടുവാഴികളായിരുന്നു. ഇവർ കരം പിരിച്ച് അതിൽ ഒരോഹരി മേൽകോയ്മയ്ക്കു കൊടുക്കുകയും യുദ്ധകാലത്തു് ഇത്ര ഭടന്മാരെ ഹാജരാക്കുകയും ചെയ്യുന്നമെന്നാണു നിയമം. ഇങ്ങനെയുള്ള രാജ്യഭാരത്തിന്റെ ദോഷം സ്പഷ്ടമാണല്ലോ. പ്രഭുക്കന്മാരെക്കൊണ്ടുള്ള ശല്യത്തിനു കുറവുണ്ടാകയില്ലെന്നു തന്നെയല്ല പലർകൂടി ആലോചിച്ചുചെയ്യുന്നതുകൊണ്ടുള്ള ഗുണവും സിദ്ധിക്കയില്ല. അവരുടെ അധികാരത്തിൻകീഴിലുള്ള ദേശങ്ങളിൽ അവൎക്കു ബോധിച്ചതുപോലെ ചെയ്യാം.

---

# ൯. ഭൂമിയുടെ ഉൾഭാഗം.

---

ഭൂമിയുടെ മേൽത്തട്ടിനേയും അവിടെ ഉണ്ടാകുന്ന ചില സംഗതികളേയും കുറിച്ചു നാം പഠിച്ചുവല്ലോ. ഇനി നമുക്ക് അതിന്റെ ഉൾഭാഗത്തേയും അവിടെയുണ്ടാകുന്ന മാററങ്ങളേയും കുറിച്ചു പഠിക്കാം. ഭൂമിയുടെ ഉൾഭാഗത്തെപററി മനുഷ്യനെന്തെങ്കിലും അറിവാൻ കഴിയുന്നതു വളരെ പ്രയാസമുള്ളതായി നമുക്ക് ആദ്യം തോന്നുമായിരിക്കാം. ഭൂമി എത്രയോ വലുതായ ഒരു ഗോളം; നാം അതിൽ, ഒരു വലിയ കുന്നിന്മേൽ നടക്കുന്ന ഈച്ചകൾ എങ്ങിനെയോ, അങ്ങിനെയാകുന്നു. ഉയൎന്ന പൎവ്വതശൃംഗങ്ങൾമുതൽ ഏററവും ആഴമുള്ള ലോഹക്കുഴികൾവരെ, നമുക്കു കാണാവുന്ന ഭാഗങ്ങളും ഭൂഗോളത്തിൽ നമുക്കു കാണുവാൻ വഹിയാത്ത ഭാഗങ്ങളും അജഗജങ്ങൾ

പോലെയാകുന്നു. എങ്കിലും ഭൂമിയുടെ ഉൾഭാഗത്തു നട ക്കുന്ന പല സംഗതികളെയും നമുക്ക് അറിവാൻ തരമുണ്ട്. ഭൂമിയിൽ അങ്ങുമിങ്ങും അതിന്റെ അകത്തുനിന്നു പുറ ത്തേക്കു വഴികളുണ്ട്. മുൻപറഞ്ഞ സംഗതികളെ കുറിച്ചു ള്ള നമ്മുടെ മിക്ക അറിവും അങ്ങനെയുള്ള ദിക്കുകളിൽ നിന്നാകുന്നു നമുക്കു കിട്ടുന്നതു്. ആ വക വഴികളിൽ മുഖ്യ മായവ അഗ്നിപർവ്വതങ്ങളാകുന്നു.

അഗ്നിപർവ്വതങ്ങളിൽ ചിലപ്പോൾ ഒരു പൊട്ടലുണ്ടാ കും. ഇങ്ങനെയൊരു പൊട്ടലുണ്ടാകുന്നതിനു മുമ്പു, നമു ക്ക് അങ്ങനെ ഒരു പർവ്വതത്തിനെ കാണ്മാൻ പോക. ദൂ രത്തിൽ നിന്നു നോക്കുമ്പോൾ, അതു തല അല്പം പോയ ഒരു ഏറുപമ്പരംപോലെ ഇരിക്കും. അതിന്റെ മുകളിൽ നിന്നു, വെളുത്ത മേഘംപോലെ ഒരു വസ്തു പോയിക്കൊ ണ്ടിരിക്കും. പർവ്വതത്തിന്റെ മുകളിലേക്കു കയറുംതോറും, അതിന്റെ ചരിവുകളിൽ കല്ലുകളും ചാരവും ഇരുമ്പിനു കീടത്തിന്റെ മാതിരിയിലുള്ള പാറപ്പലകകളും കിടക്കുന്ന തു കാണാം. അതിന്റെ മേൽഭാഗത്തു് എത്തുംതോറും, നിലത്തിനു ചൂടുള്ളതായും അങ്ങുമിങ്ങും നിന്നു വീർപ്പുമുട്ടിക്കു ന്ന ആവി പുറപ്പെടുന്നതായും ഇരിക്കും. മലയുടെ മുകളിൽ ചെന്നാൽ, പരന്നതായി കണ്ട ശിഖരം മലയിലുള്ള വലു തായ ഒരു കുഴിയുടെ വായയാണെന്നു നമുക്ക് അറിയാറാവും. വീഴാതെയും പുകകൊണ്ടു ശ്വാസംമുട്ടാതെയും സൂക്ഷിച്ചു ന മുക്ക് ആ കുഴിയിലേക്കു നോക്കുക. അപ്പോൾ ചുവന്നും മഞ്ഞച്ചും ഇരിക്കുന്ന പാറകൾ ചുററുമുള്ള ആ കുഴിയുടെ അടിയിൽ, ജ്വലിച്ചുകൊണ്ടിരിക്കുന്ന ഒരു ദ്രാവകം കാണാം. ഇതിൽ മിക്ക ഭാഗത്തും ഇരുമ്പിൻകീടത്തിന്റെ മാതിരിയു ള്ള ഒരു പാടപൊന്തിക്കിടക്കുന്നുണ്ടാകും. അഗ്നിമയമായ ഈ കുഴിയിൽനിന്നു തീ പോലെ ഇരിക്കുന്ന ദ്രാവകം ഇടക്കിട ക്കു പുറത്തേക്കു തെറിക്കുകയും അതു് അവിടവിടെ വീണു

കല്ലുപോലെ കട്ടിയാകുകയും ചെയ്യുന്നു. കുഴിയിൽനിന്നു കല്ലും പൊടിയും ഊക്കോടെ പുറപ്പെട്ടു തിരിയെ അതിൽ തന്നെയൊ, അല്ലെങ്കിൽ പൎവ്വതപാൎശ്വങ്ങളിലോ, വീഴുകയും ചെയ്യുന്നു.

പൎവ്വതത്തിലുള്ള കുഴിക്ക് അഗ്നികൂപം എന്നു പേർ പറയുന്നു. കുഴിയിൽ തിളച്ചു ജ്വലിച്ചു കിടക്കുന്ന ദ്രാവകം പാറ ഉരുകിയതാകുന്നു. ഇതിന് ആഗ്നേയോദ്ഗാരമെന്നു പേരാകുന്നു. ഊക്കോടെ പൊട്ടിത്തെറിക്കുന്ന പാറ, ചാരം മുതലായവ കുഴിയുടെ നാലു ഭാഗങ്ങളിൽ നിന്നോ ദ്രാവകത്തിൽ നിന്നോ പുറപ്പെടുന്നവയാകുന്നു. ദ്രാവകത്തിൽ നിന്ന് ആവിയും വായുക്കളും പുറത്തുവരുന്ന ഊക്കു കൊണ്ടാകുന്നു അവ ഇങ്ങനെ പൊട്ടിത്തെറിക്കുന്നതു്.

കുഴിയുടെ അടിയിൽ അഗ്നിമയമായ ദ്രാവകവും ചൂടുള്ള ആവിയും മററുമുള്ളതിനാൽ, ഭൂമിയുടെ ഉള്ളിൽ അധികമായ ഉഷ്ണമുണ്ടാകുന്നതിന് എന്തൊ ഒരു കാരണമുണ്ടെന്നു നമുക്കറിയാം. ഈ ചൂടു് അനേകം സംവത്സരങ്ങളായി വന്നുകൊണ്ടിരിക്കുന്നതിനാൽ, അതു് അവിടെ ധാരാളമായി ഉണ്ടെന്നും നമുക്ക് ഊഹിക്കാം.

പൊട്ടലുണ്ടാകുന്ന സമയത്താകുന്നു സാധാരണയായി ഭൂമിയുടെ ഉള്ളിൽ ഉള്ള ചൂടിന്റെ ഊക്കു നല്ലവണ്ണം വെളിപ്പെടുന്നതു്. പൊട്ടലുണ്ടാകുന്നതിനു ഒന്നോ രണ്ടോ ദിവസങ്ങൾക്കു മുമ്പിൽ, അഗ്നിപൎവ്വതത്തിന്റെ ചുററുമുള്ള ഭൂമിക്ക് ഇളക്കമുണ്ടാകുന്നു. ഒടുക്കം, ഊക്കോടുകൂടി തുടരെത്തുടരെ പൊട്ടലുകൾ ഉണ്ടാവുകയും അപ്പോൾ പൎവ്വതത്തിന്റെ ഉള്ള പൊട്ടത്തുറക്കുകയും അതിന്റെ മേൽഭാഗം പൊട്ടിത്തെറിച്ചു് ആവിയും പൊടിയും അഗ്നിമയമായ കല്ലുകളും കൂടി ആകാശത്തേക്കു പോകുകയും ചെയ്യുന്നു. കനമുള്ള കല്ലുകൾ വേഗത്തിൽ കുഴിയിൽതന്നെയോ അല്ലോ പൎവ്വതത്തിന്റെ ചരിവുകളിലോ തിരിയെ വീഴും.

എന്നാൽ പൊടിപൊടിയായി പുറപ്പെടുന്ന വെണ്ണീറ് അനേകം നാഴിക ദൂരം ആകാശത്തെ കറുപ്പിക്കുകയും പിന്നീട്ട ഭൂമിയിൽ വീണു ചുററുമുള്ള നിലത്തെ മൂടുകയും ചെയ്യുന്നു. ഉരുകി അഗ്നിമയമായി കുഴിയിൽ കണ്ട ദ്രാവകം പർവ്വതത്തിൻെറ ചുററും ഒലിച്ച് അതിൻെറ അടിവാരത്തുള്ള വീടുകളെയും തോട്ടങ്ങളെയും നശിപ്പിക്കുന്നു. അഗ്നിപർവ്വതത്തിൻെറ ശക്തി ക്ഷയിക്കുന്നതുവരെ ഇങ്ങനെ ഇരിക്കും. അതിൻെറശേഷം, പർവ്വതമുഖത്തിൽ നിന്ന് ആവിയും ചൂടുള്ള വായുക്കളും മാത്രമേ വന്നുകൊണ്ടിരിക്കൂ.

ഏകദേശം ൧,൮൦൦ വർഷത്തിനു മുമ്പു, നേപ്പിൾസ് എന്ന പട്ടണത്തിനു സമീപം, ആകൃതിയിൽ അഗ്നിപർവ്വതത്തിൻെറ മാതിരി ഒരു പർവ്വതമുണ്ടായിരുന്നു. പക്ഷേ, ഇതിൽ നിന്ന് ആവിയോ ചാരമോ ഒന്നും വന്നിരുന്നില്ലെന്നുതന്നെയല്ല, ഇതു കാററിക്കാടിനാൽ മൂടപ്പെട്ടും ഇരുന്നു. അതുകാരണം, ഇതിനെ അഗ്നിപർവ്വതമാണെന്ന് ആരും കരുതിയിരുന്നില്ല. ഇതിൻെറ ഭംഗിയും അടുക്കൽ താമസിപ്പാനുള്ള സുഖവും കണ്ടു് ഇതിൻെറ ചുവട്ടിൽ അനേകം മനോഹരങ്ങളായ ആരാമങ്ങളും മാളികകളും ഓരോരുത്തർ ഉണ്ടാക്കി. എന്നാൽ ഒരിക്കൽ ആ പർവ്വതത്തിനു പെട്ടെന്നു ഒരു പൊട്ടലുണ്ടായി. ചാരവും പൊടിയുംകൊണ്ടു് അടുത്ത ദിക്കൊക്കെ അർദ്ധരാത്രിയിലുള്ള ഇരുട്ടെന്നപോലെ മൂടപ്പെട്ടു. വളരെപേർ മരിച്ചു. ദൂരദേശങ്ങളിൽ നിന്നുകൂടി ജനങ്ങളെ ആകർഷിച്ചിരുന്ന ആ പ്രദേശം കല്ലും പൊടിയും നിറഞ്ഞ ഒരു മരുഭൂമിയായി തീൎന്നു.

അഗ്നിപർവ്വതങ്ങളെന്നുവച്ചാൽ ഭൂമിയുടെ ഉൾഭാഗങ്ങളിൽ ഉരുകിക്കിടക്കുന്ന സാധനങ്ങൾക്കു പുറത്തേക്കു പോകുവാനുള്ള വഴികളാകുന്നുവെന്നു നാം ഇപ്പോൾ കണ്ടുവല്ലോ. അവ ഭൂഗോളത്തിൻെറ എല്ലാഭാഗങ്ങളിലും ഉണ്ടു്.

ഭൂമിയിൽ ഈ വക വഴികൾ വളരെയുള്ളതിനാൽ, അതിൻെറ ഉള്ളിലുള്ള ചൂടു കലശലാകുന്നുവെന്നു നമുക്കൂഹിക്കാം. ഈ ചൂടിനെ വെളിപ്പെടുത്തുന്നതായ വേറെ തെളിവുകളും ഉണ്ട്. തിളച്ചുകിടക്കുന്ന വെള്ളം വളരെ ദിക്കുകളിൽ ഭൂമിയുടെ നിരപ്പിലേക്കു പൊങ്ങിവരുന്നുണ്ട്. അഗ്നിപർവ്വതങ്ങളുള്ള പ്രദേശങ്ങളിൽ, വെള്ളവും ആവിയും ഭൂമിയിൽനിന്ന് ഇടക്കിടക്കു വളരെ പൊക്കത്തിൽ പോയി താഴെ വീഴുന്നു. ബ്രിട്ടനിയുടെ സമീപത്തെങ്ങും അഗ്നിപർവ്വതമില്ലെങ്കിലും അവിടെ ബാത്ത് എന്ന സ്ഥലത്തിലെ ഉറവുകളിലെ വെള്ളം വളരെ ചൂടുള്ളതാകുന്നു. ഭൂമിയുടെ അടിയിലേക്കു പോകുംതോറും, ചൂടു വർദ്ധിച്ചുവരുന്നു എന്നു ലോഹക്കുഴിയിൽ പണി എടുക്കുന്നവർക്കു പ്രയാസംകൂടാതെ അറിയാം. ഇങ്ങനെ ചൂടു ക്രമേണ വർദ്ധിച്ചുവരുന്നതായാൽ, കുറെയൊന്നു ദൂരത്തിലായിട്ട് അടിയിലുള്ള പാറകൾ ചൂടുകൊണ്ടു പഴുത്തിരിക്കേണം. ഭൂഗോളത്തിൻെറ തണുത്തു ഉറച്ച പുറംഭാഗം വളരെ കുറച്ചും ചൂടുകൊണ്ടു പഴുത്തിരിക്കുന്ന ഭാഗം വളരെ അധികവുമാകുന്നു എന്നു മേൽപറഞ്ഞതിൽ നിന്നു നമുക്ക് അനുമാനിക്കാം.

അഗ്നിപർവ്വതത്തിലുണ്ടാകുന്ന പൊട്ടൽ ചില സമയം ഭൂമിക്കു ഘോരമായ ഇളക്കം ഉണ്ടാക്കിത്തീർക്കുന്നു. ഭൂമിക്കു അഗ്നിപർവ്വതങ്ങളിൽനിന്നുണ്ടാകുന്നവയല്ലാത്ത ഇളക്കങ്ങളും ഉണ്ടാകുന്നുണ്ട്. കാഴ്ചയിൽ ഭൂമി ഉറച്ചു നില്ക്കുന്നു എന്നുവരികിലും അതു് ഇടവിടാതെ വിറയ്ക്കുന്നുണ്ടെന്നു വിദ്വാന്മാർ ചില യന്ത്രങ്ങളെക്കൊണ്ടു കണ്ടുപിടിച്ചിട്ടുണ്ട്. ഈ വിറയൽ ശക്തിയോടുകൂടിയാകുമ്പോൾ, അതിനെ ഭൂകമ്പമെന്നു പറയുന്നു. ഭൂകമ്പം ചിലസമയം വൃക്ഷങ്ങൾക്കും വീടുകൾക്കും ജനങ്ങൾക്കും നാശം വരുത്തുന്നു. ഭൂകമ്പം അധികമായി ഉണ്ടാകുന്നതു സാധാരണയായി അഗ്നിപർവ്വതങ്ങൾക്കു സമീപമുള്ള സ്ഥലങ്ങളിലാകുന്നു.

ജനങ്ങൾക്കും മുതലിനും ഭൂകമ്പംകാരണം വളരെ നാശം വരുന്നുണ്ട്. എന്നാൽ മറെറാരു പ്രകാരം ഭൂമിക്കുണ്ടാകുന്ന ഭേദത്തെ ഇതു ചെയ്യുന്നില്ല. അതെന്തെന്നു പറയാം. ഭൂമിയുടെ ചിലഭാഗങ്ങൾ ക്രമേണ മേലോട്ടു പൊങ്ങുകയും മററു ചില സ്ഥലങ്ങൾ ക്രമേണ കീഴോട്ടു താഴുകയും ചെയ്യുന്നു. ഈ മാററങ്ങളും ഭൂമിയുടെ ഉള്ളിലുള്ള ചൂടുകൊണ്ടു സംഭവിക്കുന്നവയാണ്.

ഉയർന്നതാലുണ്ടാകുന്ന ഈ മാററങ്ങൾ കരയ്ക്കുണ്ടാകുന്ന വലുതായ ഭേദങ്ങളിൽനിന്നുണ്ടാകുന്ന ദോഷങ്ങളെ ഇല്ലായ്മ ചെയ്യുന്നു. മഴയും മഞ്ഞും കാററും പുഴകളും കരയെ എപ്പോഴും അല്പാല്പമായി തകർത്തുപൊടിച്ച് അലിയിച്ചുകൊണ്ടുപോകുന്നു എന്നു മുമ്പു നാം കണ്ടുവല്ലോ. ഇങ്ങനെ കുറെക്കാലം കഴിയുമ്പോൾ, കര തീരെയില്ലാതെയാകുന്നതാണ്. പക്ഷെ, മേൽപ്രകാരം ഭൂമിക്കും മാററങ്ങൾ ഉണ്ടാകുന്നതിനാൽ, കരയ്ക്കു പൊക്കം കൂടുകയും പുതിയ കരകൾ ഉണ്ടാകുകയും ചെയ്യുന്നു.

മേൽക്കാണിച്ച വിധമുള്ള ചലനം ഭൂമിയുടെ എല്ലാഭാഗത്തും പല പ്രാവശ്യവും ഉണ്ടായിട്ടുണ്ട്. ഇപ്പോൾ കാണുന്ന കുന്നുകളും താഴ്വരകളും ഒരു കാലത്തു വെള്ളത്തിനടിയിലായിരുന്നുവെന്നും അവിടെനിന്ന് അവ ക്രമേണ പൊങ്ങിവന്നവയാണെന്നും ഇതിനുമുമ്പിൽ പറഞ്ഞുവല്ലോ. ഭൂമിയുടെ ഓരോഭാഗം പൊങ്ങുകയും താഴുകയും ചെയ്യുന്നുണ്ടെന്നുള്ള വാദത്തെ സ്ഥിരപ്പെടുത്തുവാൻ വേണ്ട ലക്ഷ്യങ്ങൾ എല്ലാ രാജ്യങ്ങളിലും കാണാകുന്നതാകുന്നു.

മലയാളത്തിലെ

# ൧. ചരിത്രസാമഗ്രികൾ.

ഹിന്തുക്കൾക്കു ചരിത്രമെഴുതുന്നതിനുള്ള വാസന വളരെ കുറവാണെന്ന സംഗതിയെപ്പററി "ഇന്ത്യാചരിത്രം" എന്ന ലേഖനത്തിൽ മുമ്പു പറഞ്ഞിട്ടുള്ളതു വായനക്കാർ ഓർക്കുന്നുണ്ടായിരിക്കുമല്ലോ. മലയാളികളെ സംബന്ധിച്ചു് ഈ തത്വം കുറെക്കൂടി സ്പഷ്ടമായി കാണുന്നുണ്ടു്. ഇതിന്നു ദൃഷ്ടാന്തമായി ഒരു സംഗതി ഇവിടെ പറയാം. സി. അച്യുതമേനോൻ ബി. എ. അവർകൾ ഒരിക്കൽ ഒരു പ്രത്യേകാവശ്യത്തിന്നായിട്ടു തിരുവില്വാമലക്ഷേത്രത്തിലെ ഗ്രന്ഥവരി പരിശോധിക്കുകയുണ്ടായി. അതിൽ ക്ഷേത്രസംബന്ധമായി കലിയുഗാരംഭകാലത്തിൽ നടന്ന ഓരോ സംഗതികളെപ്പററി പറഞ്ഞിട്ടു പിന്നെ "അതിന്റെ ശേഷം" എന്നു തുടങ്ങി നൂറു സംവത്സരംമുമ്പുനടന്ന കഥകളെപ്പററിയാണു പറഞ്ഞിരിക്കുന്നതത്രെ. "അതിന്റെ ശേഷം" എന്ന പദങ്ങളെക്കൊണ്ടു് ഏകദേശം അയ്യായിരം സംവത്സരങ്ങൾക്കിടയ്ക്കു നടന്ന കഥകളെ ഒരൊററ തള്ളുകൊടുത്തു! ചരിത്രമെഴുതുവാനുള്ള വാസനയില്ലായ്മക്കു് ഇതൊരു നല്ല ദൃഷ്ടാന്തം തന്നെയാകുന്നു. പരമാവധി "മുത്തച്ഛൻ പറഞ്ഞിട്ടുള്ളതായി അച്ഛൻ പറഞ്ഞു കേട്ടിട്ടുണ്ടു്" എന്നല്ലാതെ അവിടുന്നപ്പുറത്തുള്ള കഥ തീരെ നാസ്തി. ഇങ്ങനെയാണു നമ്മുടെ ഇടയിൽ കഴിഞ്ഞുപോരുന്നതു്. എന്നാൽ എല്ലാ രാജ്യക്കാർക്കും ചരിത്രജ്ഞാനം — പ്രത്യേകിച്ചു് അവരവരുടെ പൂർവ്വചരിത്രത്തെപ്പററിയ ജ്ഞാനം — ഉണ്ടായിരിക്കേണ്ടതു് ഏററവുമാവശ്യമാണെന്നു് ഇതിന്നുമുമ്പു ചേർത്തിട്ടുള്ള 'ചരിത്രം' എന്നും, 'ഇന്ത്യാചരിത്രം' എന്നും, തലവാചകം വെച്ചുകൊണ്ടു് എഴുതീട്ടുള്ള

ണ്ടു ലേഖനങ്ങളിൽനിന്നു സിദ്ധമാകുന്നതിനാൽ അതിനെ വീണ്ടും സാധിക്കുവാൻ ഇവിടെ ശ്രമിക്കുന്നില്ല. മലയാളരാജ്യത്തിന്റെയും തന്നിവാസികളുടെയും ശരിയായിട്ടുള്ള ഒരു പൂർവ്വചരിത്രം നാം അവശ്യം അറിഞ്ഞിരിക്കേണ്ടതാണ് എന്ന സിദ്ധമായ സംഗതി മുതൽക്കാരംഭിച്ചാൽ തൽക്കാലം മതിയാകുന്നതാണ്. മലയാളത്തിലെ ചരിത്രത്തിനു വേണ്ട സാമഗ്രികൾ എന്തെല്ലാമാകുന്നു? അവയിൽ നമ്മുടെ സ്വാധീനത്തിലുള്ളവ ഏതെല്ലാമാണ്? അന്യദേശിയരുടെ അടുക്കൽനിന്നു സമ്പാദിക്കേണ്ടതുണ്ടെങ്കിൽ അവ ഏതെല്ലാം? അവയെയെല്ലാം സമ്പാദിക്കേണ്ട മാർഗ്ഗങ്ങൾ ഏതെല്ലാമാണ്? എന്നിങ്ങനെയുള്ള സംഗതികളെയാണ് ഈ ലേഖനത്തിൽ പ്രധാനമായി പ്രതിപാദിക്കുവാൻ വിചാരിക്കുന്നതു്.

കേരളചരിത്രത്തിനു വേണ്ടുന്ന സാമഗ്രികളെ അകത്തുള്ളവ എന്നും, പുറത്തുള്ളവ എന്നും സാമാന്യേന രണ്ടായി വിഭജിക്കാം. മലയാളത്തിൽനിന്നു ലഭിക്കത്തക്കവയെല്ലാം അകത്തുള്ള സാമഗ്രികളാകുന്നു. പാണ്ടിരാജ്യം, ചോളരാജ്യം, കൊങ്ങുരാജ്യം എന്നീ അയൽരാജ്യങ്ങൾ പണ്ടു മലയാളരാജ്യമായി വളരെ സംബന്ധപ്പെട്ടുകിടന്നിരുന്നതിനാൽ ആ വക രാജ്യങ്ങളിൽനിന്നു കിട്ടാവുന്നവയെയും അകത്തുള്ള സാമഗ്രികളുടെകൂട്ടത്തിൽ ഗണിക്കാവുന്നതാണ്. പുരാതനകാലം മുതല്ക്കു ഓരോകാലങ്ങളിൽ മലയാളത്തിലേക്കു കച്ചവടത്തിനും മററുമായി വന്നിരുന്ന പല പരദേശികന്മാരിൽ ചിലർ മലയാളരാജ്യത്തെപ്പററിയും മലയാളികളെപ്പററിയും എഴുതിവെച്ചിട്ടുള്ള ഗ്രന്ഥങ്ങളേയും മററും പുറത്തുള്ള സാമഗ്രികളായിട്ടെടുക്കാം. ആ വക ഗ്രന്ഥങ്ങളെ ഇംഗ്ലീഷുകാർ സ്വഭാഷയിലേക്കു കുറേശ്ശയായി തർജ്ജമചെയ്തുവരുന്നതിനാൽ വളരെ ശ്രമംകൂടാതെ തന്നെ അവയെ നമുക്കു കിട്ടുവാൻ തരം വന്നുതുടങ്ങീട്ടുണ്ട്. ആ വക റിപ്പോർട്ടു

കഠം ഈപ്രകാരത്തിൽ വളരെ വിലപിടിച്ചുവതന്നെയാകുന്നു; എങ്കിലും അവയിൽ പറഞ്ഞിരിക്കുന്ന സംഗതികളെ മുഴുവൻ പ്രമാണമായിട്ടു സ്വീകരിക്കുവാൻ സൂക്ഷിച്ചിട്ടുവേണ്ടതാനും. ചൊട്ടുവലിക്കുന്ന വാലന്മാരുടെ പാട്ടു കേട്ടിട്ടു സൂക്ഷ്മഗ്രാഹിയായ ഒരു സായ്പ് ഇപ്രകാരമാണ് ഹിന്തുക്കളുടെ സംഗീതമെന്നു ധരിച്ചു നോട്ടു കുറിച്ചുവെച്ചുവത്രെ. അന്യരാജ്യക്കാർ നമ്മളെ കാണുന്നതു് ഏകദേശം ഈ മാതിരിയായിരിക്കുവാൻ എളുപ്പമാകുന്നു. അതിനാൽ വളരെ മനസ്സിരുത്തി പരിശോധിച്ചതിന്റെ ശേഷമെ അവർ പറഞ്ഞിട്ടുള്ളതിനെ പ്രമാണമായിട്ടു സ്വീകരിപ്പാൻ പാടുള്ളു. എന്നാൽ പരദേശികന്മാരായ ആധുനിക ഗ്രന്ഥകാരന്മാർ മലയാളത്തെപ്പറ്റി ഇപ്പോൾ എഴുതുന്ന ഗ്രന്ഥങ്ങൾ പിഴകൂടാതെ കഴിയുന്നതും ശുദ്ധമായിരിക്കണമെന്ന കാൎയ്യത്തിൽ നല്ലവണ്ണം നിഷ്കൎഷിക്കുന്നുണ്ടു് എന്ന വാസ്തവവും ഇവിടെ എടുത്തു പറയേണ്ടിയിരിക്കുന്നു. ഈ വിഷയത്തിൽ മലയാളികളായ നമ്മുടെ ശ്രമം വളരെ കുറവാകുന്നുവെന്നു ലജ്ജയോടുകൂടി സമ്മതിക്കുകയല്ലാതെ അതിനെതിരായി പറയുവാൻ ആൎക്കും കഴിയുന്നതല്ല. ഇംഗ്ലീഷുമാസികകളിലും മലയാളമാസികകളിലും മലയാളചരിത്രസംബന്ധമായി ലേഖനങ്ങളെഴുതുന്ന നമ്മളിൽ അപൂൎവ്വം ചില കൂട്ടുകാർതന്നെ പ്ലിനി അങ്ങനെ പറയുന്നു, ടോളമി ഇങ്ങനെ പറയുന്നു എന്നും മറ്റും പറഞ്ഞു കലാശിക്കുന്നതല്ലാതെ നമ്മുടെ സ്വാധീനത്തിലുള്ളവയും അനേകം ചരിത്രവിഷയങ്ങൾ അടങ്ങിയിരിക്കുന്നവയും, ചുറ്റുമുള്ളവയാണെങ്കിലും നമ്മുടെ അശ്രദ്ധനിമിത്തം ക്രമേണ മാഞ്ഞുപോയിക്കൊണ്ടിരിക്കുന്നവയുമായ അകത്തുള്ള സാമഗ്രികളെ ഒന്നിനെയെങ്കിലും എടുത്തു പ്രയോഗിക്കുന്നില്ല. അവയെ സുലഭമായി സമ്പാദിക്കുന്നതിനും അവയുടെ അൎത്ഥം ശരിയായിട്ടു മനസ്സിലാക്കുന്നതിനും കാലത്തെ

അനുസരിച്ചു് അവയെ വേണ്ടപോലെ ക്രമപ്പെടുത്തുന്നതിനും മലയാളികളായ നമുക്കല്ലാതെ ഇതരദേശീയന്മാരായ ചരിത്രകാരന്മാൎക്കു ഒരിക്കലും സാധിക്കുന്നതല്ല. അതിനാൽ ആ ഭാരം നാംതന്നെ ഏറ്റേല്ക്കേണ്ടതാകുന്നു. ആവക സാമഗ്രികൾ ഏതെല്ലാമാണെന്നു താഴെ വിവരിക്കാം.

"ഇന്ത്യാചരിത്രസാമഗ്രികൾ" എന്ന ലേഖനത്തിൽ വിഷയവിഭാഗം ചെയ്തിട്ടുള്ളതിനെ അനുസരിച്ചുതന്നെയാണു് ഇവിടെയും വിഷയങ്ങളെ വിഭജിച്ചിട്ടുള്ളതു്. എങ്കിലും ദേശഭേദത്തെ അനുസരിച്ചു വേണ്ടതായ ചില ഭേദഗതികൾ വരുത്തിട്ടുണ്ടു്.

I ലിഖിതങ്ങൾ —



(1) ശില: ക്ഷേത്രങ്ങൾ, ജയസൂചകമായിട്ടോ മറ്റോ സ്ഥാപിക്കപ്പെട്ടിട്ടുള്ള സ്തംഭങ്ങൾ, അപൂൎവ്വം ചില പഴയ ക്രിസ്ത്യാനിപ്പള്ളികളിലുള്ള കുരിശ്ശുകൾ, പീഠങ്ങൾ മുതലായവ, മുസൽമാൻ പള്ളികൾ എന്നിവയിന്മേൽ കൊത്തീട്ടുള്ള എഴുത്തുകൾ, പാറ കുഴിച്ചുണ്ടാക്കപ്പെട്ടിട്ടുള്ള ഗുഹകളും ക്ഷേത്രങ്ങളും, അവയിൽ കാണപ്പെടുന്ന ചില വിഗ്രഹങ്ങൾ; മുനിയറകൾ. (2) ചെമ്പു മുതലായ ലോഹത്തകിടുകളിൽ കൊത്തിട്ടുള്ള എഴുത്തുകൾ. (3) രാജാക്കന്മാരുടെയും പ്രഭുകുടുംബക്കാരുടെയും ആഢ്യന്മാരായ നമ്പൂരിമാരുടെയും വംശാവലികൾ; അവരുടെ കൈവശമുള്ള ഗ്രന്ഥവരികൾ, ക്ഷേത്രങ്ങളിലുള്ള ഗ്രന്ഥവരികൾ, ക്രിസ്ത്യാനികൾ മുതലായ ഇതരമതസ്ഥന്മാരുടെ ചില കുടുംബങ്ങളിലും അവരുടെ പള്ളികളിലും സൂക്ഷിക്കപ്പെട്ടിട്ടുള്ള ഗ്രന്ഥവരി മുതലായ റിക്കാൎട്ടുകൾ; സന്യാസിമഠങ്ങളിലുള്ള പട്ടാവലികളും ഗ്രന്ഥവരികളും — ഇവയെല്ലാം ഈ വിഭാഗത്തിൽ ഉൾപ്പെടുത്താവുന്നതാണു്. മലയാളത്തിൽ പ്രധാനമായിട്ടുള്ള ഗ്രാമക്ഷേത്രങ്ങളിലും പ്രാധാന്യം ഒട്ടും കുറയാത്ത ചില ഉപഗ്രാമക്ഷേത്ര

ങ്ങളിലും ചില ദേശക്ഷേത്രങ്ങളിലുമുള്ള ശ്രീകോവിലുകളിന്മേലും മണ്ഡപത്തറകളിന്മേലും വലിയ ബലിക്കല്ലുകളിന്മേലും പീഠങ്ങളിന്മേലും, മറ്റുമായി എഴുത്തുകൾ ധാരാളം കാണുന്നുണ്ടു്. വട്ടെഴുത്തു, കോലെഴുത്തു, തമിഴ്, നാനംമോനം എന്നൊരുവക എഴുത്തു, മലയാളം, അപൂർവ്വമായിട്ടു നാഗരം എന്നീ അക്ഷരങ്ങളെയാണ് ആ വക എഴുത്തുകളിൽ ഉപയോഗിച്ചിട്ടുള്ളതു്; അവയിൽ തമിഴും നാനംമോനം എന്ന അക്ഷരവും അധികം തെക്കൻതിരുവിതാംകൂറിലാണു കാണുക. ബാക്കിയുള്ളവ മലയാളത്തിൽ എല്ലാടിക്കിലും കാണുന്നതാണ്. ഇപ്പോഴത്തെ മലയാള അക്ഷരത്തിൽ ഉള്ളവ ഒട്ടേറെ ആധുനികങ്ങളാകുന്നു. വട്ടെഴുത്തിൽ കാണപ്പെടുന്നവയാണ് എല്ലാററിലുമധികം പഴക്കമുള്ളതു്. ഇവയ്ക്കുംപുറമേ ഇന്നക്ഷരമാണ് എന്നു നിശ്ചയപ്പെടാതെകണ്ടുള്ള ശിലാലിഖിതങ്ങൾ മലയാളത്തിൽ പലേടങ്ങളിലുമുള്ളതായി മിസ്റ്റർ സ്യൂവൽ എന്ന സായ്പിന്റെ പുസ്തകത്തിൽ നിന്നറിയുന്നുണ്ട്. *

മേൽപറഞ്ഞ ലിഖിതങ്ങളിൽ ചിലതിനെ പകർത്തി എടുത്തു് "ഇന്ത്യൻ ആൻറിക്വറി", "എപ്പിഗ്രാഫിക്ക ഇന്തിക്ക" മുതലായ മാസികകളിൽ അച്ചടിച്ചു പ്രസിദ്ധം ചെയ്തിട്ടുണ്ടു്. തിരുവിതാംകൂറിൽ വിശാഖം തിരുനാൾ മഹാരാജാവിന്റെ കാലത്തു മിസ്റ്റർ സുന്ദരംപിള്ള എന്ന

* ദക്ഷിണേന്ത്യയിൽ പല രാജ്യങ്ങളിലുമുള്ള ക്ഷേത്രങ്ങൾ, പള്ളികൾ, പാറകുഴിച്ചുണ്ടാക്കപ്പെട്ട ചില ഗുഹകൾ, അവിടങ്ങളിൽ കാണപ്പെടുന്ന ശിലാലിഖിതങ്ങൾ, മുനിയറകൾ, കുടക്കല്ലുകൾ, ശവകുടീരങ്ങൾ എന്നിങ്ങനെ ചരിത്രത്തിനു വിഷയമായിട്ടുള്ള സകല പദാർത്ഥങ്ങളുടെയും ഒരു ലിസ്റ്റ് മദ്രാസ് ഗവൺമെണ്ടു കല്പനപ്രകാരം മിസ്റ്റർ സ്യൂവൽ എന്ന സായ്പിന്റെ ശ്രമത്തിന്മേൽ എടുത്തു വലിയ രണ്ടു പുസ്തകങ്ങളായി അച്ചടിച്ചു പ്രസിദ്ധം ചെയ്തിട്ടുണ്ട്. അതിൽ മലയാളത്തിലുള്ളവയുടെ കണക്കു ചേർത്തുകാണുന്നുണ്ട്. ചരിത്രതത്വങ്ങളെ അന്വേഷിച്ചറിയാൻ താല്പര്യമുള്ളവർക്ക് ആ പുസ്തകങ്ങൾ വളരെ സഹായമായി ഭവിക്കുന്നതാണ്.

മഹാൻ തെക്കൻ തിരുവിതാംകൂറിലുള്ള ചില എഴുത്തുകളെയെല്ലാം പകൎത്തി എടുത്തു വായിക്കുകയുണ്ടായി. അനേകം ചരിത്രകാൎയ്യങ്ങൾ ആ വക എഴുത്തുകളിൽനിന്നറിയുവാനുണ്ടു് എന്നു് അദ്ദേഹം ഗവൎമ്മെണ്ടിനും ജനങ്ങൾക്കും മനസ്സിലാക്കിക്കൊടുക്കുകയും ചെയ്തു. എന്നാൽ സുന്ദരം പിള്ളയുടെ കാലം കഴിഞ്ഞതിന്റെശേഷം ആ വിഷയത്തിൽ ഉത്സാഹം അത്രതന്നെ ഉണ്ടായിരുന്നില്ല. എങ്കിലും ഇയ്യിടെ കുറച്ചുകാലത്തിനുമുമ്പു് അതിന്റെ വില നല്ലവണ്ണം അറിഞ്ഞതിനാൽ തിരുവിതാംകൂർ ഗവൎമ്മെണ്ടു് അതിലേക്കായി പ്രത്യേകം ഒരു ഡിപ്പാൎട്ടുമെണ്ടുതന്നെ സ്ഥാപിച്ചു. മിസ്റ്റർ ഗോപിനാഥറാവു എന്ന മഹാനാണു് ഇപ്പോൾ അതിലെ തലവൻ. അദ്ദേഹം അനേകം ലിഖിതങ്ങളെ പകൎത്തിവായിക്കുകയും അവയെ തമിഴക്ഷരത്തിൽ ചേൎത്തു് അതാതിന്റെ ചോടെ ഇംഗ്ലീഷുതൎജ്ജമയും കൊടുത്തു പുസ്തകങ്ങളായി അച്ചടിക്കുകയും ചെയ്തിട്ടുണ്ടു്. ഇങ്ങിനെ കുറെകാലം തിരുവിതാംകൂർ ഗവൎമ്മെണ്ടു വേല ചെയ്യുന്നതായാൽ നഷ്ടപ്രായങ്ങളായിക്കിടക്കുന്ന അനേകം ചരിത്രവിഷയങ്ങൾ പുറത്തു വരുവാനിടയാകുന്നതാണു്. കൊച്ചി ഗവൎമ്മെണ്ടു് ഇക്കാൎയ്യത്തിൽ ഇതേവരെ യാതൊരു ശ്രമവും ചെയ്തുതുടങ്ങാത്തതു കഷ്ടം തന്നെ. ഈ സന്ദൎഭത്തിൽ ഒരു സംഗതി ചൂണ്ടിക്കാണിക്കുവാനുണ്ടു്. ചരിത്രവിഷയത്തിൽ വാസനയുള്ള മലയാളികളായ നമ്മളിൽ ചിലർ ശ്രമിച്ചല്ലാതെ ആ വക എഴുത്തുകളെ ശരിയായിട്ടു വായിച്ചു് അൎത്ഥം മനസ്സിലാക്കുന്നതിനോ അവിടവിടെ മുക്കിലും മൂലയിലുമായി കിടക്കുന്ന എല്ലാ എഴുത്തുകളേയും പുറത്തു വരുത്തുന്നതിനോ അന്യന്മാരെക്കൊണ്ടു മുഴുവൻ സാധിക്കുന്നതല്ല. അതിലേക്കു സ്വദേശാഭിമാനികളായ ചിലർ ഇറങ്ങി ആ വക എഴുത്തുകളെ പകൎത്തിയെടുത്തു വായിപ്പാൻ പഠിച്ചു വേണ്ടുന്ന ശ്രമങ്ങൾ ചെയ്തുതുടങ്ങേണ്ടതാ

ന്നുള്ള കാലം അതിക്രമിച്ചിരിക്കുന്നു. സബ്ജഡ്ജി ഉദ്യോഗം
ഭരിച്ചിരുന്ന മിസ്റ്റർ കുക്കയിൽ കേളുനമ്പ്യാർ എന്നൊരു
വിദ്വാൻ ഈ വിഷയത്തിൽ കുറെ ശ്രമം ചെയ്തിട്ടുള്ള ഒരാ
ളായിരുന്നു. മാവേലിക്കരെ ഉദയവർമ്മ തമ്പുരാൻ തിരുമ
നസ്സുകൊണ്ടു ഇതിൽ ചില പരിശ്രമങ്ങളെല്ലാം ചെയ്യുക
കയും അവയെല്ലാം ഫലിക്കുകയും ചെയ്തിട്ടുള്ളതായിട്ടറിവു
ണ്ടു്. ആ മഹാന്മാരെപ്പോലെ ഇരുപതോ മുപ്പതോ പേർ
മൂന്നു സംസ്ഥാനങ്ങളിൽനിന്നുമിറങ്ങി ഒത്തൊരുമിച്ചു വേ
ലചെയ്താൽമാത്രമേ കാര്യം വേണ്ടപോലെ ഫലിക്കുകയു
ള്ളൂ. മിസ്റ്റർ സ്യൂവൽ എന്ന സായ്പിന്റെ ലിസ്റ്റ് ഒന്നോടി
ച്ചുവായിച്ചു നോക്കിയാൽതന്നെ ചിറക്കൽ താലൂക്കു മുതൽ
കന്യാകുമാരിവരെയുള്ള മലയാളരാജ്യത്തു് ഓരോ ദിക്കിലാ
യി ചരിത്രത്തിന്നു വിഷയമായിട്ടുള്ള സാധനങ്ങൾ എത്ര അ
നവധിയാണുള്ളതു് എന്നു ക്ഷണത്തിൽ നമുക്കു ബോദ്ധ്യ
പ്പെടുന്നതാണ്. ആ ലിസ്റ്റ് ഒട്ടുംതന്നെ പൂർണ്ണമായിട്ടുള്ളത
ല്ല. എങ്കിലും ചരിത്രത്തിൽ വാസനയുള്ള ഒരുവൻ അതു നോ
ക്കുന്നുവെങ്കിൽ അവന് ആ വിഷയത്തിൽ നിശ്ചയമായി ജി
ജ്ഞാസ വർദ്ധിക്കുകയും അതിൽ പെടാതെ കണ്ടിട്ടുള്ള അതേ
മാതിരി സാധനങ്ങളെ സ്വയമേവ കണ്ടുപിടിക്കുവാൻ കഴി
യുന്നതും ശ്രമിക്കുകയും ചെയ്യുമെന്നതിന്നു വാദമില്ല. ഗ്ര
ന്ഥകാരന്റെ ഉദ്ദേശ്യവും ഏറെക്കുറെ ഇതുതന്നെയാകുന്നു.

ശിലാലിഖിതങ്ങൾ:—മലയാളത്തിലെ പ്രധാനപ്പെട്ട
മിക്ക ക്ഷേത്രങ്ങളിലും ശിലാലിഖിതങ്ങൾ കാണാവുന്നതാ
ണ്. പണ്ടു കേരളത്തിൽ ബുദ്ധമതക്കാരും ജിനമതക്കാ
രുമായിട്ടു് അസംഖ്യം ജനങ്ങളുണ്ടായിരുന്നുവെന്നും പിന്നീ
ട്ട് ആ രണ്ടു മതങ്ങൾക്കും ഈ രാജ്യത്തു പ്രചാരം ഇല്ലാ
തായതോടുകൂടി അനേകം ബൌദ്ധക്ഷേത്രങ്ങളും ജിനക്ഷേ
ത്രങ്ങളും ഹിന്ദുക്ഷേത്രങ്ങളായിട്ടു പരിണമിച്ചുവെന്നും മററു
മുള്ള സംഗതികൾ പഴയ തമിഴ് ഗ്രന്ഥങ്ങളിൽനിന്നും പഴ

കഥകളിൽനിന്നും നമ്മൾ അറിയുന്നുണ്ടു്. അതിനാൽ ക്ഷേത്രങ്ങളിലുള്ള ശിലാലിഖിതങ്ങൾ വേറെ അനേകം സംഗതികൾക്കുപുറമെ ഈവക സംഗതികളെയുംകൂടി വെളിപ്പെടുത്തുന്നതിനു സഹായമായി ഭവിച്ചേക്കാം. ക്ഷേത്രങ്ങളിലുള്ള വിഗ്രഹങ്ങളുടെ അതിസൂക്ഷ്മമായ പരിശോധനകൊണ്ടും ചരിത്രസംബന്ധമായ പല വിഷയങ്ങളും നമുക്കു മനസ്സിലാക്കുവാനുണ്ടു്. പാറ കുഴിച്ചുണ്ടാക്കിയതായി കാണപ്പെടുന്ന ക്ഷേത്രങ്ങളിൽ പ്രത്യേകം മനസ്സുവക്കേണ്ടതാകുന്നു. അവയെല്ലാം മുൻപറഞ്ഞ രണ്ടു മതങ്ങൾക്കും തമ്മിൽ സംബന്ധമുണ്ടെന്നാണു ചില ചരിത്രകാരന്മാരുടെ അഭിപ്രായം. അതിനാൽ അവയെ പ്രത്യേകം പരിശോധിക്കേണ്ടതാണു്.

എഴുത്തു കൊത്തീട്ടുള്ള ചില സ്തംഭങ്ങൾ മലയാളത്തിൽ പലേടങ്ങളിലും കണ്ടെത്തുവാൻ വഴിയുണ്ടു്. പീരുമേട്ടുമലയിൽ അങ്ങനെയുള്ള ഒരു സ്തംഭത്തിന്മേൽനിന്നു 'മദ്രാസ്ഗവമ്മേണ്ട് എപ്പിഗ്രാഫിസ്റ്റ്' എന്ന ഉദ്യോഗസ്ഥൻ പകർത്തിയെടുത്തതായ ഒരു രേഖ ഈ ലേഖകൻ കാണുകയുണ്ടായി. ഒരു പാണ്ഡിരാജൻ അക്രമികളായ ചില മല്ലന്മാരെ ജയിച്ച കഥയാണു് അതിൽ മുഖ്യമായിട്ടുള്ളതു്. അന്വേഷിക്കുന്നതായാൽ നമുക്കു നേരിട്ടു് ഉപയോഗപ്പെടുന്നതായ കഥകളെ പറയുന്ന സ്തംഭലിഖിതങ്ങൾ നമ്മുടെ രാജ്യത്തു പലേടത്തും കണ്ടെത്തുന്നതാണു്. കോട്ടയത്തു് ഒരു പള്ളിയിൽ സൂക്ഷിക്കപ്പെട്ടിട്ടുള്ള ഒരു പാറക്കല്ലിന്മേലും ഒരു കുരിശിന്മേലും ചില അക്ഷരങ്ങൾ കാണുന്നുണ്ടു്. ആ അക്ഷരങ്ങൾ പല്ലവി (Palhavi) ഭാഷയിലും സുറിയാനിഭാഷയിലുമുള്ളവയാണത്രേ. ആ ലിഖിതങ്ങൾക്കു് ഏകദേശം 1,800 സംവത്സരത്തെ പഴക്കം കാണുന്നുണ്ടെന്നു ചില ചരിത്രകാരന്മാർ അഭിപ്രായപ്പെടുന്നു. ആ ശിലകൾ കൊടുങ്ങല്ലൂരുനിന്നു കൊണ്ടുപോയിട്ടുള്ളവ

യാണെന്നാണ് ഐതിഹ്യം. അവ മലയാളത്തിലുള്ള ക്രിസ്ത്യാനികളുടെ ചരിത്രം വെളിപ്പെടുന്നതിന്ന് ഒരു സഹായംതന്നെയാണ്. മാടായി എന്ന സ്ഥലത്തുള്ള മുഹമ്മദിയപ്പള്ളിയിൽ ഒരു ഭാഗത്ത് അറബി അക്ഷരത്തിൽ ചിലതെല്ലാം കൊത്തീട്ടുണ്ടത്രേ. ന്യൂവഹിന്റെ ലിസ്റ്റിൽ അതു കാണുന്നുണ്ട്. ക്രൈസ്തവം 7-ാം നൂററാണ്ടിലോ മറേറാ ആ പള്ളി സ്ഥാപിച്ചിട്ടുള്ള വിവരമാണത്രേ അതിലെ വിഷയം.

മുനിയറ, കൊടക്കല്ല്—മുനിയറകളും കൊടക്കല്ലുകളും മലയാളത്തിലെല്ലാടിക്കിലും കാണ്മാനുണ്ട്. അവയിൽ മുനിയറകൾ സാമാന്യേന മലകളിലും മലയോരങ്ങളിലും കൊടക്കല്ലുകൾ അല്ലെങ്കിൽ തൊപ്പിക്കല്ലുകൾ നാട്ടുപുറങ്ങളിലുമായിട്ടാണു കാണപ്പെടുന്നതു്. ഉദ്ദേശം പന്ത്രണ്ടുകോല്, ഒമ്പതുകോല്, എഴുകോല് ഇങ്ങനെ പലവിധമുള്ള ചുററളവിൽ കരിങ്കല്ലുകൊണ്ടുള്ള ഒററപ്പലകകളെക്കൊണ്ടു നാലുംകൂട്ടീട്ടുള്ളവയും മീതെ അതേമാതിരി ഒരു പലകകൊണ്ടു മൂടീട്ടുള്ളവയുമായ ഓരോ മുറികളാണു മുനിയറകൾ. അവ മണ്ണിൽ കുഴിച്ചിട്ടിട്ടുള്ളവയായും പാറകളുടെ മേലെ കൂട്ടിവെച്ചിട്ടുള്ളവയായും കാണുന്നുണ്ട്. ഏകദേശം പന്ത്രണ്ടുകോല ചുററിൽ മണ്ണിൽ കുഴിച്ചിട്ടിട്ടുള്ള ഒരു മുനിയറ ഈ എഴുത്തുകാരൻ കാണുകയുണ്ടായി. അതിന്റെ പള്ളപശത്തെ ഭിത്തിയുടെ സ്ഥാനത്തുള്ള ഒററക്കരിങ്കല്ലുപലകയ്ക്കു മൂന്നരക്കോല നീളവും മൂന്നുകോല് പൊക്കവുമുണ്ട്. നെററിവശത്തുള്ളതിന്ന് അത്രതന്നെ പൊക്കവും രണ്ടുകോല നീളവുമുണ്ട്. അതിലേക്കു പ്രവേശിക്കുവാൻ നെററിഭാഗത്തുള്ള ഒരു പലകമേൽ ഒരു ദ്വാരം മാത്രമേ കണ്ടുള്ളൂ. ആ മുറിക്കകത്തു് ഒരൊത്താൾക്കു സുഖമായി വാസംചെയ്യാം; അതിനത്രത്തോളം ദീൎഘവിസ്താരമുണ്ട്. അതിനകത്തുനിന്നു കറുത്തനിറത്തിൽ ഗ്ലേസ്സ് ഉള്ള ചില മൺ

പാത്രങ്ങളും മണ്ണുകൊണ്ടുള്ള നിലവിളക്കും ഇരുമ്പുകൊണ്ടുള്ള സ്രുവവും ഒരു പവിഴമാലയും കിട്ടുകയുണ്ടായി. പവിഴമാലയുടെ ചരട്ട കാലംകൊണ്ടു ദ്രവിച്ചുപോയിരുന്നതിനാൽ മാലയായിട്ടു കയ്യിൽകിട്ടുവാൻ തരമായില്ല. ബൌദ്ധന്മാരുടെ ഒരു സംസ്കൃതഗ്രന്ഥത്തിൽ മഹാവ്രതം എന്നൊരു വ്രതത്തെപ്പററി വർണ്ണിച്ചുകണ്ടിട്ടുള്ളതിൽനിന്നും ടിബെററുരാജ്യത്തു് ഇതേമാതിരിയിലുള്ള അറകളിൽ ബൌദ്ധമുനികൾ ഇന്നും വാസംചെയ്തുവരുന്നതായി സ്വൻഹെഡിങ്ങ് എന്നു പേരായ ഒരു യൂറോപ്യദേശസഞ്ചാരി വർണ്ണിച്ചുകണ്ടിട്ടുള്ളതിൽനിന്നും ഈ വക മുനിയറകൾ ബൌദ്ധമുനികൾ വാസംചെയ്തുവന്നിരുന്ന യഥാർത്ഥമുനിയറകൾ തന്നെയായിരുന്നുവെന്നൂഹിക്കാം. ഒരു കാലത്തിവിടെ ബൌദ്ധമതത്തിന്നു വളരെ പ്രചാരമുണ്ടായിരുന്നുവെന്നതിലേക്കു് അനേകതെളിവുകളുണ്ടു്. പക്ഷെ ചില ദിക്കിൽ അസംഖ്യം മുനിയറകളെ ഒന്നിച്ചുകാണുന്നതിനാൽ ഇത്രവളരെ മുനികൾ ഉണ്ടായിരുന്നുവോ എന്നു ശങ്ക തോന്നുന്നു. അതിലേക്കും സമാധാനമില്ലെന്നില്ല. ഓരോരുത്തൎക്കും പ്രത്യേകം അറകൾ വേണമെന്നു നിർബ്ബന്ധമുണ്ടായിരുന്നിരിക്കാം. അപ്പോൾ വളരെ കാലംകൊണ്ടു് അസംഖ്യം അറകൾ ഉണ്ടായിത്തീരുവാൻ വഴിയുണ്ടല്ലോ. രണ്ടായാലും അവയുടെ നിഷ്കൃഷ്ടതോടുകൂടിയ പരിശോധനകൊണ്ടു് അനവധി വിലപിടിച്ച ചരിത്രകാൎയ്യങ്ങൾ വെളിപ്പെടുമെന്നതിന്നു സംശയമില്ല. കൊടക്കല്ലു് എന്നതു് അന്തൎജ്ജനങ്ങളുടെ കുടയുടെ ആകൃതിയിൽ വെട്ടുകല്ലുകൊണ്ടു പണിചെയ്തിട്ടുള്ളതാകുന്നു. ഇംഗ്ലീഷിൽ 'കോൺ' എന്നു പറയുന്നതിന്റെ ആകൃതിയിൽ മൂന്നു വെട്ടുകല്ലുകൾകൂട്ടി ഒന്നായിച്ചേൎത്തു് ഏകദേശം ഒന്നിച്ചിലപാനം കോലുയരത്തിൽ നിലത്തു കുഴിച്ചിട്ടിരിക്കുന്നു. മൂന്നുംകൂടിച്ചേരുമ്പോൾ അടികൊണ്ടു വിരിഞ്ഞും മുകൾഭാഗംകൊണ്ടു കൂൎത്തുമുള്ള ഒരു ഉരുണ്ട ത

ടിയായിട്ടിരിക്കുന്നു. അടിയിൽ ഏകദേശം ഒന്നിൽച്ചില്ലാനംകോലു വട്ടവും മുകളിൽ കൂർപ്പിച്ച് ആറുവിരൽ മാത്രം വട്ടവുമുണ്ടാകും. വിസ്താരം വളരെ കുറഞ്ഞ അതിന്റെ ഈ നെറുകയിൽ അപ്പംപോലെ വട്ടത്തിൽ ഒരു വലിയ വെട്ടുകല്ലു വെച്ചിട്ടുണ്ടായിരിക്കും. ഇതാണു കൊടക്കല്ല്. അരിയന്നൂർ എന്നൊരു ദേശത്തുവച്ച് ഈ ലേഖകൻ ഈ വക അനവധി കണ്ടവയിൽ ഒന്നിന്റെ തൊപ്പിക്കല്ലിനു പതിമൂന്നുകോൽ വട്ടമുണ്ടായിരുന്നു. നടുഭാഗംകൊണ്ട് ഒന്നേകാൽ കോൽ കനവും വക്കിന്നു നാലുവിരൽ കനവുമുണ്ടായിരുന്നു. ഇത്രയും ഭാരിച്ച ഒരു വെട്ടുകല്ലു കേടുകൂടാതെ വെട്ടിയെടുത്തു മൂന്നു കല്ലുകൾ കൂട്ടിച്ചാത്തുവെച്ചിട്ടുള്ളതിന്റെ മുകളിൽ കയററി വയ്ക്കുത്തക്ക സാമത്ഥ്യമുള്ള ശില്പികൾ നമ്മുടെ ഇടയിൽ ഇപ്പോൾ ഇല്ല, നിശ്ചയംതന്നെ. എന്തു സംഭവത്തെ സൂചിപ്പിക്കുന്നതിനായിട്ടാണ് ഈ കല്ലുകൾ ഇങ്ങനെ പല ദിക്കിലും സ്ഥാപിച്ചിട്ടുള്ളത് എന്ന് ഊഹിക്കുവാൻ ഒരു മാർഗ്ഗവും കണ്ടുകിട്ടുന്നില്ല. മൂഢന്മാരായ കൃഷിക്കാർ ആ വക കല്ലുകളെ ക്രമേണ നശിപ്പിച്ചുകളയുന്നതായിട്ടറിയുന്നു. അവ ചരിത്രസാമഗ്രികളുടെ കൂട്ടത്തിൽ ഏററവും മുഖ്യമായ ഒരു ഇനമാകയാൽ ബാക്കിയുള്ളവയെ ഇനിയെങ്കിലും നശിപ്പിക്കാതെ നിത്തിസൂക്ഷിക്കുന്നതിന്നു നാട്ടുകാർ ഓരോരുത്തരും പ്രത്യേകം ചുമതലപ്പെടേണ്ടതാകുന്നു.

ചെമ്പേട്ടിൽ എഴുതിവച്ചിട്ടുള്ള റിക്കാർട്ടുകൾ മലയാളത്തിൽ പലേടങ്ങളിലുമുണ്ട്. അവയിൽ കുറെ പ്രധാനമായിട്ടുള്ള മൂന്നു നാലെണ്ണം യൂറോപ്യന്മാരും ഇന്ത്യക്കാരുമായ ചരിത്രകാരന്മാർക്ക് വാദത്തിന്നു വിഷയമായിത്തീന്നിരിക്കുന്നു. തിരുവഞ്ചിക്കുളത്തു വാണിരുന്ന ശ്രീവീരരാഘവചക്രവത്തി എന്ന രാജാവു മഹാദേവർപട്ടണത്തു (തിരുവഞ്ചിക്കുളത്ത്) ഇരവികോത്തൻചെട്ടിയാർ എന്നൊ

രാൾക്കും അയാളുടെ സന്താനങ്ങൾക്കും കരമൊഴിവായിട്ടു മണിഗ്രാമം എന്ന ദേശവും പിന്നെ അനേകം സ്ഥാനമാനങ്ങളും കൊടുത്തിരിക്കുന്നതൊന്നും മററുമുള്ള സംഗതികളെ പ്രസ്താവിക്കുന്ന ഒരു രേഖ ആ കൂട്ടത്തിൽ ഒന്നാകുന്നു. തമിഴും മലയാളവും കൂടിച്ചേൎന്ന ഒരു ഭാഷയിൽ വട്ടെഴുത്തക്ഷരത്തിലാണു് അതെഴുതീട്ടുള്ളതു്. അതിൽ സാക്ഷികളായിട്ടു് അനേകം രാജാക്കന്മാരുടെ പേരുകൾ കാണുന്ന കൂട്ടത്തിൽ പന്നിയൂർ ഗ്രാമക്കാരെയും ശുകപുരം ഗ്രാമക്കാരെയും കാണുന്നുണ്ടു്. അതിന്റെ കാലം ക്രൈസ്തവം 774-ാമതിലാണെന്നു് ഒരു വിദ്വാൻ അഭിപ്രായപ്പെടുന്നു; 1320-ലാണെന്നു വേറൊരു മഹാൻ; അല്ലാ ക്രൈസ്തവവൎഷം 230-ാമതിലാണെന്നു മറെറാരു വിദ്വാൻ. തിരുവിതാംകൂർ ചരിത്രമെഴുതീട്ടുള്ള പി. ശങ്കുണ്ണിമേനോൻ ആ ചെമ്പുപട്ടയത്തിൽ കൊടുത്തിട്ടുള്ള തിഥിനക്ഷത്രമാസാദികളെ ജോത്സ്യന്മാരെക്കൊണ്ടു ഗണിപ്പിച്ചുനോക്കിയപ്പോൾ ഒടുക്കം പറഞ്ഞ കാലമാണു് ഏകദേശം ശരിയെന്നു കണ്ടിരിക്കുന്നു. കൃഷ്ണയിൽ കേളുനായരും ആ കാലത്തെയാണു സ്വീകരിച്ചിരിക്കുന്നതു്. ആ പട്ടയത്തിന്റെ കാലം തിട്ടപ്പെടുത്തുന്ന കാൎയ്യത്തിൽ ഭിന്നാഭിപ്രായക്കാർ പലരും ഇനിയുമുണ്ടു്. ചരിത്രവിഷയമായിരിക്കുന്ന ഒരു സംഭവത്തിന്റെ കാലം നിൎണ്ണയിക്കുന്ന കാൎയ്യത്തിൽ നമുക്കു് അനേകം സംഗതികളെപ്പററി വിചാരിപ്പാനുണ്ടു്. കോടതിയിൽ ഒരു കേസ്സു വിചാരണ ചെയ്യുന്നതുപോലെതന്നെ ഈ കാൎയ്യത്തിലും അനേകം തെളിവുകൾ ആവശ്യമാകുന്നു. ആവക തെളിവുകളെത്തന്നെ കൃത്രിമമായിട്ടുള്ളതോ വാസ്തവമായിട്ടുള്ളതോ എന്നു പരിശോധിക്കണം; പിന്നെ അവയെല്ലാം അന്യോന്യവിരോധംകൂടാതെ യോജിച്ചിരിക്കുന്നുണ്ടോ എന്നു നോക്കണം; അതിന്റെ ശേഷമേ ഒരു വിധി പറയുവാൻ പാടുള്ളു. ഇതിലേക്കു ദൃഷ്ടാന്തമായി

ഈ പ്രകൃതത്തിൽ പറയുന്ന പട്ടയത്തിന്റെ കാലനിൎണ്ണയം എന്ന വിഷയത്തെത്തന്നെ എടുക്കുക. ആ പട്ടയം കയ്യിലെടുത്താൽ ആദ്യംതന്നെ അതിലെ അക്ഷരങ്ങളെ ഓരോന്നായി പരിശോധിക്കണം. അതു ലിപി പരിശോധനയിൽ പാണ്ഡിത്യം സിദ്ധിച്ചിട്ടുള്ളവരുടെ പ്രവൃത്തിയാകുന്നു. ഇന്നിന്ന അക്ഷരങ്ങൾ ഇന്നിന്നദിക്കിൽ നടപ്പുണ്ടായിരുന്നവയാണെന്നും അവ കാലക്രമംകൊണ്ടു ഇന്നിന്ന ഭേദഗതിയെ പ്രാപിച്ചുവെന്നും മറ്റും അറിയുവാനുള്ള സാമൎത്ഥ്യം അവൎക്കു നല്ലവണ്ണമുണ്ട്. ഇന്ന കാലമെന്നു തിട്ടപ്പെടുത്തുന്നതിനു വേറെ എത്രതന്നെ തെളിവുകൾകൊണ്ടുവന്നാലും ആ കാലത്തോടു യോജിക്കാതെ അതിൽ ഏതെങ്കിലും ഒരക്ഷരമുണ്ടെങ്കിൽ കേസ്സു മുഴുവൻ തള്ളേണ്ടതായിട്ടുവരുന്നു. അപ്രകാരംതന്നെ അതിലെ ഭാഷ, കാലഗണനാസമ്പ്രദായം, പട്ടയം കൊടുത്തിട്ടുള്ള ആളുടെ പേര്, വാങ്ങിയവന്റെ പേര്, സാക്ഷികളുടെ പേര്, അവരുടെ അന്നത്തെ അവസ്ഥ, പട്ടയത്തിലുള്ള വിവരങ്ങൾ, ആ പട്ടയം കൊടുക്കുക എന്ന സംഭവത്തിനു മുമ്പും പിമ്പുമുള്ള അടുത്ത കാലങ്ങളിലെ വേറേ സംഭവങ്ങൾ.— ഇങ്ങനെ അനേകം തെളിവുകളെപ്പററി വിചാരിക്കുവാനുണ്ട്. അവയെല്ലാം യോജിച്ചുവന്നാലേ ഒരുവൻ സ്ഥാപിക്കുന്ന കാലം സ്വീകാരയോഗ്യമാവുകയുള്ളു. ഈ പ്രകൃതത്തിൽ പറയുന്ന പട്ടയത്തിന്റെ കാലം തിട്ടപ്പെടുത്തുന്ന കാൎയ്യത്തിൽ ചരിത്രകാരന്മാർ ഓരോരുത്തരും മുമ്പറഞ്ഞ പ്രകാരം തെളിവുകളിൽ ഒന്നോ രണ്ടോ മാത്രം അടിസ്ഥാനമാക്കിക്കൊണ്ടാണ് അവരവരുടെ പക്ഷം സ്ഥാപിച്ചിട്ടുള്ളതു്. താഴെ പറയുന്ന സംഗതികളെക്കൊണ്ടു ഇതു സ്പഷ്ടമാക്കാം. ആ പട്ടയത്തിൽ പനിയൂർ ഗ്രാമക്കാരെയും ശുകപുരം ഗ്രാമക്കാരെയും സാക്ഷികളായി ചേൎത്തിട്ടുണ്ടെന്നു മുമ്പു പറഞ്ഞുവല്ലോ. അപ്പോൾ ആ രണ്ടു

ഗ്രാമക്കാരും പുഷ്ടിയോടുകൂടിയിരുന്ന കാലത്തായിരിക്കണം അതുണ്ടായതു് എന്നുവരുന്നു. ക്രൈസ്തവം എട്ടാമത്തേയോ ഒമ്പതാമത്തേയോ നൂററാണ്ടിലാണ് ആ പട്ടയത്തിൻെറ കാലമെങ്കിൽ അതു കഴിഞ്ഞിട്ടായിരിക്കണം പന്നിയൂർ ഗ്രാമത്തിൻെറ നാശമെന്നും വരുന്നു. എന്നാൽ "ചിത്തചലനം" എന്ന കലിയാണു പന്നിയൂർ ഗ്രാമത്തിൻെറ നാശകാലമെന്നു മലയാളത്തിൽ ബലമായ ഐതിഹ്യമുണ്ടുതാനും. (ആ കലിയും വിശ്വാസയോഗ്യമാണെന്നു തീച്ച പറയുന്നില്ല) അതിനും പുറമെ, പന്നിയൂർ ഗ്രാമം നശിച്ചതു് ഏകദേശം ക്രൈസ്തവം 10-ാം നൂററാണ്ടിലോ മറേറാ ആണെന്നു സ്ഥാപിക്കുന്ന പക്ഷം മലയാളത്തിൽ തദനന്തരമുണ്ടായിട്ടുള്ള അനേകം സംഭവങ്ങൾക്കു കാലം ലവലേശം മതിയാകുന്നതല്ല. അതിനാൽ, മലയാളത്തിലുള്ള ഐതിഹ്യങ്ങളേയും, ഒരു സംഭവത്തിൻേറയും അതിന്നടുത്തുണ്ടായിട്ടുള്ള വേറെ സംഭവങ്ങളുടേയും സംബന്ധങ്ങളേയും മററും കാണാതെ പുറത്തുനിന്നു നോക്കിക്കാണുന്ന ഇതരദേശീയന്മാരുടെ ഏതദ്വിഷയകമായിട്ടുള്ള അഭിപ്രായങ്ങളെ സൂക്ഷിച്ചു വേണം പ്രമാണമായി സ്വീകരിക്കുവാൻ. എന്നാൽ, ഇതിന്നു വിരോധകക്ഷിക്കാർ ഇങ്ങനെ ഒരു പൂർവ്വപക്ഷം കൊണ്ടുവന്നേക്കാം: ആ പട്ടയത്തിൽ സാക്ഷികളായി വേണാട്ട്, ഓണാട്ട്, വള്ളുവനാട്ട്, ഏറനാട്ട് എന്നീ രാജാക്കന്മാരെ കാണുന്നുണ്ടല്ലോ; പെരുമാക്കന്മാരുടെ കാലമായ അന്നു് ഈ രാജാക്കന്മാർ ഉണ്ടായിരുന്നു എന്നതു് എങ്ങനെ? ഇതിന്നു സമാധാനം പറവാൻ വളരെ ഞെരുക്കമുണ്ടെന്നു തോന്നുന്നില്ല. എങ്ങനെയെന്നാൽ, നമ്പൂതിരിമാരിൽ ചിലർ മത്സരംകൊണ്ടു ക്ഷണിച്ചുവരുത്തുക നിമിത്തമോ അല്ലെങ്കിൽ സ്വയമേവ ബലമായിട്ടാക്രമിച്ചിട്ടോ പെരുമാക്കന്മാർ മലയാളത്തിൽ വാണിരുന്നുവെന്നതു സർവ്വസമ്മതമാകുന്നു. അക്കാലങ്ങളിൽ—

വങ്കാട്ടുകളെക്കൊണ്ടും കായലുകളെക്കൊണ്ടും കുന്നുകളെക്കൊണ്ടും ശതാംശത്തിനു ദൈർഘ്യമായിരുന്ന നാകേളങ്ങളിൽ — ഓരോ നാട്ടുകളിൽ ഓരോ രാജാക്കന്മാർ വാണിരുന്നുവെന്നും പെരുമാക്കന്മാരുടെ ബലത്തിന്റെ അവസ്ഥപോലെ അവർ താണും പൊങ്ങിയും നിന്നിരുന്നുവെന്നും ചില പെരുമാക്കന്മാർ അതാതു നാട്ടുകളിൽ അവരവരുടെ ആധിപത്യത്തെ സമ്മതിക്കുകതന്നെ ചെയ്തിരുന്നുവെന്നും വിചാരിക്കുന്നതിൽ യാതൊരു യുക്തിഭംഗവും കാണുന്നില്ല; എന്നുതന്നെയല്ല, മനുഷ്യപ്രകൃതിയെപ്പറ്റി ആലോചിച്ചു നോക്കുമ്പോൾ മറിച്ചുള്ള അഭിപ്രായമാണ് അസംഭാവ്യമായിരിക്കുന്നതു് എന്നു തോന്നുന്നുമുണ്ടു്.

ഇനിയൊരു പട്ടയം കോ. കുംകൻ എന്ന ചക്രവർത്തി തൊമ്മകാനയ്ക്കു കൊടുത്തിട്ടുള്ളതാകുന്നു. സ്ഥാണുരവിഗുപ്തൻ എന്ന രാജാവു സാപ്പിർ ഈശോ എന്ന ഒരു ക്രിസ്ത്യാനിക്കു കൊല്ലത്തു കുറെ ഭൂമി കൊടുത്തിട്ടുള്ളതിന്റെ ലക്ഷ്യമാണതു്. ഭാസ്കരരവിവർമ്മൻ എന്നൊരു രാജാവു ജൂതന്മാൎക്കു ഒരു പട്ടയം കൊടുത്തിട്ടുള്ളതായി കാണുന്നുണ്ടു്. ഇവയുടെ കാലം നിർണ്ണയിച്ചിട്ടുള്ളതെല്ലാം വാദത്തിൽ കിടക്കുന്നതേയുള്ളു.

മുമ്പറഞ്ഞതുകൊണ്ടു മലയാളികളായ നമ്മൾതന്നെ നമ്മുടെ ചരിത്രകാര്യങ്ങളെ നിഷ്കർഷിച്ചു പരിശോധിച്ചറിയാഞ്ഞാലുള്ള വൈഷമ്യം സ്പഷ്ടമാകുന്നുണ്ടല്ലോ. ഇതിലേക്കു് ഈ ലേഖകനു് അനുഭവപ്പെട്ടിട്ടുള്ള വേറൊരു ദൃഷ്ടാന്തം എടുത്തു കാണിക്കാം. ക്രിസ്തുവർഷം 1663-ൽ കൊച്ചിരാജാവും ലന്തക്കമ്പിനിയുമായി ചെയ്ത ഒരു ഉടമ്പടിയെ രേഖപ്പെടുത്തിട്ടുള്ള ഒരു ചെമ്പുപട്ടയം തിരുവിതാംകൂർ 'ആർക്കിയോളജിസ്റ്റ്' മിസ്റ്റർ ഗോപീനാഥറാവു പകർത്തി അതിന്റെ ഇംഗ്ലീഷു തർജ്ജമയോടുകൂടി അച്ചടിച്ചു പ്രസിദ്ധപ്പെടുത്തീട്ടുള്ള ഒരു പുസ്തകം കാണുകയുണ്ടായി.

അതിൽ രണ്ടുമൂന്നു സംഗതികൾ അദ്ദേഹം പിഴച്ചർത്ഥം പറഞ്ഞിരിക്കുന്നതായിട്ടും ചിലതിന്റെ താല്പര്യം മനസ്സിലാവാതെ, അർത്ഥം പറയാതെ വിട്ടിരിക്കുന്നതായിട്ടും കാണുന്നുണ്ടു്.

മലയാളത്തിലുള്ള രാജാക്കന്മാരുടെയും പ്രഭുക്കന്മാരുടെയും നമ്പൂതിരിമാരുടെയും കുടുംബങ്ങളിൽനിന്നും ക്ഷേത്രങ്ങളിൽനിന്നും മററും വളരെ ചെമ്പേട്ടുരേഖകൾ പുറത്തിറക്കുവാനുണ്ടു്. അവയെ എല്ലാം ശരിയായി വായിച്ചർത്ഥം മനസ്സിലാക്കേണ്ടതിനു നമ്മളിൽ ചിലർതന്നെ ഉത്സാഹിച്ചു പുറപ്പെടേണ്ടതത്യാവശ്യമാകുന്നുവെന്നതു മുൻപ്രസ്താവിച്ച സംഗതികളിൽനിന്നു വ്യക്തമാകുന്നുണ്ടല്ലോ. പരദേശങ്ങളിൽ ചിലരുടെ കൈവശമുള്ള ചില പട്ടയങ്ങളിൽനിന്നും മലയാളചരിത്രകാര്യങ്ങൾ ചിലതു വെളിപ്പെട്ടുന്നുണ്ടത്രേ.

3. നാണ്യങ്ങൾ*— രാശിപ്പണം, വീരരായൻപണം, പുത്തൻ, ചക്രം, വെള്ളിപ്പണം, ഇരുച്ചാട്ടിക്കാശു, വെറെ

---

* വട്ടത്തിലും പരന്നും സർക്കാർ മുദ്രയോടുകൂടിയും സർക്കാർ കല്പനപ്രകാരം അച്ചടിച്ചു, ഒരു പ്രത്യേകവിലയും ക്ലിപ്തപ്പെടുത്തിയ ലോഹഖണ്ഡങ്ങൾക്കാണ നാണ്യമെന്നു പറയുന്നതു്; അതിന്റെ വില ഇത്രയെന്നു ക്ലിപ്തപ്പെടുത്തിട്ടുണ്ടായിരിക്കും. സാധാരണയായി സ്വർണ്ണം, വെള്ളി, ചെമ്പ് എന്നീ ലോഹങ്ങൾകൊണ്ടാണ് അവ അടിക്കപ്പെടുന്നതു്. സാധാരണയായി സ്വർണ്ണത്തിൽ ചെമ്പും വെള്ളിയും വെള്ളിയിൽ ചെമ്പും കൂട്ടുണ്ടായിരിക്കുന്നതാണ്. സ്ഥിരമായ ഒരു ഭാഷയുമില്ലാതെയും വഷളായ ചില മുദ്രകളോടുകൂടിയും ആയിരുന്നു ആദ്യകാലങ്ങളിൽ നാണ്യങ്ങൾ അടിച്ചിരുന്നതു്. അവയ്ക്കു പണ്ടു 'പുരാണങ്ങൾ' എന്നു പേരും പറയപ്പെട്ടിരുന്നു. ദക്ഷിണഇന്ത്യയിൽ വെള്ളി എന്ന ലോഹമേ ഉണ്ടായിരുന്നില്ല. ചെമ്പുകൊണ്ടുള്ള പഴയ നാണ്യങ്ങൾ കിഴക്കേ കടൽതീരപ്രദേശങ്ങളിൽ ഇപ്പോഴും ധാരാളം കാണുന്നുണ്ടു്; മുക്കവന്മാർ അവയെ ശേഖരിച്ചു ചെമ്പുപണിക്കാർക്കു വില്ക്കാറുണ്ടു്. ഇതു് അവിടങ്ങളിലെ പണ്ടത്തെ വ്യാപാരസമൃദ്ധിക്കൊരു തെളിവാകുന്നു. ആ നാണ്യങ്ങളുടെ ഒരു പുറത്തു് ഒരു കാളയുടെയും മറ്റേ ഭാഗത്തു വൃക്ഷം, മത്സ്യം, കപ്പൽ, ക്ഷേത്രം ഇവയിലേതെങ്കിലും ഒന്നിന്റെയും ചിത്രം ഉണ്ടായിരിക്കും; അവയ്ക്കു ബ്രിട്ടീഷ് കാൽക്കുപ

ചെമ്പുനാണ്യങ്ങൾ, പറങ്കികളുടെയും ലന്തക്കാരുടെയും ചെമ്പുകൊണ്ടും വെള്ളികൊണ്ടുമുള്ള നാണ്യങ്ങൾ, മലയാ

---

യോളമോ അര രൂപയോളമോ വലിപ്പവുമുണ്ടായിരിക്കും. തകരം എന്ന ലോഹംകൊണ്ടും ചില നാണ്യങ്ങൾ അടിച്ചിരുന്നു, അവയിലും കാളയുടെയോ കുതിരയുടെയോ ആനയുടെയോ രൂപം ഉണ്ടായിരിക്കും. ഇവ കുറുമ്പ അല്ലെങ്കിൽ പല്ലവരാജാക്കന്മാരുടെ നാണ്യങ്ങളാകുന്നു. പ്രധാനപ്പെട്ട മൂന്നു ദ്രാവിഡരാജാക്കന്മാരുടെ നാണ്യമുദ്രകൾ അവരുടെ ധ്വജചിഹ്നം തന്നെയാകുന്നു. പാണ്ഡ്യന്റേതു് ഒരു മത്സ്യ; ചോളന്റേതു് ഒരു വ്യാഘ്രം, ചേരന്റേതു് ഒരു വില്ലു്; ഇങ്ങനെയായിരുന്നു. പാണ്ടിനാണ്യങ്ങളുടെ നടുക്കായി ഒരു മത്സ്യത്തിന്റെയും ഇരുവശത്തും സൂര്യചന്ദ്രന്മാരുടെയും രൂപം കൊത്തിട്ടുണ്ടായിരിക്കും; സാധാരണയായി മേൽപ്രകാരമാണെങ്കിലും നാണ്യത്തിന്റെ ഒരുവശത്തു മുകളിലും ചുവട്ടിലും ഓരോ മത്സ്യരൂപവും നടുക്കു ചില അക്ഷരങ്ങളും കൊത്തിട്ടും കാണാം. ആ അക്ഷരങ്ങൾ സാധാരണയായി 'സുന്ദരപാണ്ഡ്യ'നെന്നായിരിക്കും. കോക്കൈ, അണ്ടൻ, കുലശേഖരൻ, വീരപാണ്ഡ്യൻ, ഭൂതളൻ, സമരകോലാഹലൻ, അഞ്ചിവഴങ്ങും പെരുമാൾ എന്നീപേരുകളും കാണാവുന്നതാണു്. ഇനി വേറൊരുവിധംനാണ്യം അതിന്റെ ഒരു പുറത്തു ചിലതിൽ ഒരു ലിംഗമോ അമ്പലമോ വിമാനമോ ഉണ്ടായിരിക്കും; മറ്റേഭാഗത്തു രണ്ടാളുകൾ നില്ക്കുന്ന രൂപവും; ചിലപ്പോൾ ശിവരൂപം വൃഷഭാരൂഢമായിട്ടും കാണാം; മറ്റു ചിലപ്പോൾ മധുരമീനാക്ഷിയുടെ രൂപമായിരിക്കും കാണുക. ചോളനാണ്യത്തിന്റെ ഒരു പുറത്തു ഒരു രാക്ഷസരൂപം ഉണ്ടായിരിക്കും. അതിന്മേൽ നാഗരാക്ഷരങ്ങളാണു് എഴുതിയിരിക്കുക. ചേരഭൂപന്റെ നാണ്യത്തിന്റെ ഒരു പുറത്തു് ഒരു വില്ലും മറ്റേ പുറത്തു് ഒരു കുന്തവും കാണാം. അവിടുന്നു വടക്കുള്ള ആന്ധ്രദേശത്തു് ഈയ്യംകൊണ്ടുള്ള നാണ്യം ഉണ്ടായിരുന്നു. ദക്ഷിണദേശത്തു ആദ്യം ഉണ്ടായിരുന്ന സ്വർണ്ണനാണ്യം ഉരുണ്ടു കാശുപോലെ പരന്നു് അമ്പത്തിരണ്ടു നെല്ലിട തൂക്കത്തിലായിരുന്നു. അതിന്നു പണ്ടത്തെ പേർ തമിഴിൽ പൊൻ എന്നും കന്നടത്തിൽ ഹൊന്നു എന്നും ഹിന്ദുസ്ഥാനിയിൽ ഹൂൺ എന്നുമാണു്. പദ്മതങ്കം എന്ന പേരായിട്ടാണായിരുന്നു പിന്നത്തെ നാണ്യം. അതു മേരുവത്തെ മുദ്ര പദ്മാകാരമായിരുന്നു. കാലാന്തരത്തിൽ നാണ്യങ്ങളുടെ ആകൃതി പരിഷ്കാരപ്പെട്ടുവന്നു.

ദക്ഷിണഇന്ത്യയിൽ പഴയ വെള്ളിനാണ്യം ഒന്നും കണ്ടിട്ടില്ല. മുസൽമാന്മാർ ഇവിടെ സ്ഥിരവാസം തുടങ്ങുന്നതിനുമുമ്പു പ്രധാന നാണ്യങ്ങൾ സ്വർണ്ണംകൊണ്ടും വെള്ളികൊണ്ടുമായിരുന്നു. മുസൽമാനരാജാക്കന്മാർ വെള്ളികൊണ്ടു നാണ്യമടിപ്പാൻ തുടങ്ങി; അക്കാലത്തു സ്വർണ്ണനാണ്യം

ളത്തിൽ പല ദിക്കിൽനിന്നും കണ്ടുകിട്ടീട്ടുള്ള റോമാനാണ്യങ്ങൾ*, പാണ്ടിരാജാവിന്റെയും ചോളരാജാവിന്റെയും വി

---

നടപ്പായിരുന്നു. യൂറോപ്യരാജ്യത്തു കച്ചവടക്കാർ വർദ്ധിച്ചതോടുകൂടി വെള്ളിനാണ്യത്തിനും അധികമായ പ്രചാരം സിദ്ധിച്ചു. ഇംഗ്ലീഷ്, ഫ്രഞ്ച്, ഡച്ച എന്നിവരുടെ കച്ചവടസ്ഥലങ്ങളിൽ വെള്ളിനാണ്യം അടിപ്പാൻ തുടങ്ങി.

ദക്ഷിണ ഇന്ത്യയിൽ നടപ്പുണ്ടായിരുന്ന ചില പ്രധാന നാണ്യങ്ങളുടെ വിവരം.— (1) മോഹർ—ഇതിന്നു തെലുങ്കിൽ മോഹരി എന്നും തമിഴിൽ മോകരാ എന്നും പേർ. ഇതു സ്വർണ്ണംകൊണ്ടാണ്. 16 ബങ്കാൾ രൂപ അല്ലെങ്കിൽ 15 ആക്കാട്ടു (മദ്രാസു) രൂപ വിലയുണ്ടാകും. (2). ചിന്ന മേളമൊകര— തിരുനൽവേലിയിൽ നടപ്പുണ്ടായിരുന്ന നാണ്യം; ഇതിന്നു 34 പണം 7 കാശ് ആണ വില. 3. ശ്രീരാമമോഹര—ഇതു കർണ്ണാടകനാണ്യമാണ്; നടു അല്പമൊന്നു കുഴിഞ്ഞിരിക്കും. അതിന്റെ ഒരു പുറത്തു സീതാരാമന്മാരുടെയും മറുപുറത്തു ഹനുമാന്റെയും രൂപം ഉണ്ടായിരിക്കും. 4. രാശിപ്പണം—ഇതു നാണ്യങ്ങളിൽവെച്ച് ഏററവും പഴയതു്; ഇതു സ്വർണ്ണംകൊണ്ടുണ്ടാക്കപ്പെട്ടതാണ്. അതിന്മേൽ പതിന്നാലു കുത്തുകളുണ്ട്, പന്ത്രണ്ടു കുത്തുകൾ മേഷാദി പന്ത്രണ്ടു രാശികളുടെയും വേറെയുള്ള രണ്ടു കുത്തുകൾ സൂര്യചന്ദ്രന്മാരുടെയും രൂപമാകുന്നു. 5. വരാഹം (Pagoda)—ഇതിന്നു മൂന്നു മുതൽ നാലുവരെ രൂപ വിലയുണ്ടായിരിക്കും. വിഷ്ണുവിന്റെയും ലക്ഷ്മിയുടെയും രൂപങ്ങളാണ അതിന്റെ അകത്തും പുറത്തും കാണുന്നതു, ചിലതിൽ ശിവന്റെയും പാർവ്വതിയുടെയും ആയിരിക്കും. ഇതു പല ദിക്കുകളിലും അടിച്ചിരുന്നു. 6. ചക്രം—തെക്കെ ഇന്ത്യയിൽ വളരെ പഴക്കമുള്ള നാണ്യം. ഇതു തഞ്ചാവൂര് അടിച്ചിരുന്നു; തിരുവിതാംകൂറിലെ ചക്രം 28½ കൂടിയാൽ ഒരു രൂപയായി. 7. കാളിചക്രം—ഒരു പഴയ നാണ്യം; തെക്കെ ഇന്ത്യയിൽ നടപ്പായിരുന്നു. 8. സൂഴിചക്രം— ഇതു തമിഴ്‌രാജ്യത്തു നടപ്പുണ്ടായിരുന്നു. 9. വീരഭദ്രചക്രം—സ്വർണ്ണനാണ്യം; ബദനൂർ എന്ന പ്രദേശത്തു നിന്നടിച്ചിരുന്നതു്. 10. പുത്തൻ—ഇതു് ആദ്യമായി ലന്തക്കാരുടെ കാലത്താണ് അടിച്ചതു. 11. പുത്തൻമേനി—പുതിയ വീരരായൻപണം. 12 പഴമേനി—പഴയ വീരരായൻപണം. 13. ഹൊന്നു— ഇതുകർണ്ണാടകത്തിലേതാണ്; മലയാളത്തിൽ പൊന്നു, സംസ്കൃതത്തിൽ ഹേമം, ഹിരണ്യം എന്നീ പേരുകളുണ്ട്. ഇതു സ്വർണ്ണമാണ്, ഇതു രണ്ടു 'വരാഹ'ത്തോടൊക്കും; രണ്ടു ഹൊന്നു = 1 വരാഹൻ. മൈസൂരിൽ പണ്ടു് ഇതിന്നു നടപ്പുണ്ടായിരുന്നു.

* "കോട്ടയം:—ഇവിടെ അസംഖ്യം റോമനാണ്യങ്ങൾ കാണുകയു

ജയനഗരംരാജാവിന്റെയും നാണ്യങ്ങൾ—ഇവയും മററു പലതും മലയാളചരിത്രാന്വേഷണത്തിന്നു സഹായികളാകുന്നു. നാണ്യപരിശോധനം എങ്ങനെയാണു ചെയ്യുക എന്നും അതുകൊണ്ടു ചരിത്രവിഷയങ്ങൾ എങ്ങനെയാണു വെളിപ്പെടുന്നതെന്നും "ഇന്ത്യാചരിത്രസാമഗ്രികൾ" എന്ന ലേഖനത്തിൽ വിശദമായി പറഞ്ഞിട്ടുണ്ട്.

4. ഗ്രന്ഥപരിശോധന—(എ) സംസ്കൃതഭാഷയിലുള്ള ഗ്രന്ഥസമൂഹങ്ങൾ:—പൂർവ്വമീമാംസ, വേദാന്തം, തന്ത്രം, മന്ത്രം, ആശൌചം, ജ്യോതിഷം, വൈദ്യം, വ്യാകരണം, തച്ചുശാസ്ത്രം എന്നിങ്ങനെയുള്ള ശാസ്ത്രങ്ങളിൽ മലയാളികളായ പല വിദ്വാന്മാരും എഴുതീട്ടുള്ള ഗ്രന്ഥങ്ങൾ; കാവ്യനാടകാദി സാഹിത്യഗ്രന്ഥങ്ങൾ; അവയുടെ വ്യാഖ്യാനങ്ങൾ മുതലായവ. (ബി) തമിഴ്ഗ്രന്ഥങ്ങൾ—തൊൾകാപ്പിയം എന്ന പ്രസിദ്ധവ്യാകരണഗ്രന്ഥം, പത്തുപ്പാട്ടു്, പട്ടിനപ്പാലൈ, എട്ടുത്തൊകൈ, അകനാനൂറു്,

---

ണ്ടായി. അവ ഒരു പിച്ചളക്കുടത്തിലാക്കി മണ്ണിൽ കുഴിച്ചിട്ടതായിട്ടാണ് കണ്ടെത്തിയത്. 'ഒരൊററ സ്ഥലത്തുനിന്നുതന്നെ അഞ്ചു കൂലിക്കാർക്കു ചുമടു സ്വർണ്ണനാണ്യങ്ങൾ കിളച്ചെടുത്തതായി പറയപ്പെട്ടിട്ടുണ്ടു" അവയിൽ വളരെയെണ്ണം ഉരുക്കുകയോ നാട്ടുകാർ എടുത്തുകൊണ്ടുപോവുകയോ ചെയ്തു. തിരുവിതാംകൂർമഹാരാജാവിന്റെ പക്കൽ അനവധിയെണ്ണം ഇരിപ്പുണ്ട്. ഇപ്പോൾ അവിടുത്തെ പക്കൽ ഉള്ള നാണ്യങ്ങളുടെ ഒരു വിവരം താഴെ ചേർക്കുന്നു.-

| | |
|---|---|
| അഗസ്റ്റസ്സിന്റെ നാണ്യം ... ... ... ... | 8 |
| അന്റോണിയസ് അഗസ്റ്റസ്സിന്റെ ... ... ... | 2 |
| ടൈബിരിയസ്സിന്റെ ... ... ... ... ... | 28 |
| കാലിഗുലാവിന്റെ ... ... ... ... ... | 2 |
| ക്ലാഡിയസ്സിന്റെ ... ... ... ... ... | 16 |
| നീറോവിന്റെ ... ... ... ... ... | 16 |
| ആകെ ... ... | 73 |

(സ്യൂവലിന്റെ ലിസ്റ്റ്.)

പുറനാനൂറ്, അവ്വയുടെ കൃതികൾ, മണിമേകലൈ, ചില പ്പതികാരം, പതിററിപ്പത്തു, കുലശേഖരപ്പെരുമാൾ ആഴ്‌വാരുടെ കൃതികൾ മുതലായവ. ഇവയിൽ ചിലതെല്ലാം ഗ്രന്ഥസമൂഹങ്ങൾ തന്നെയാകുന്നു. ഇവയ്ക്കുപുറമേ ഇനിയും അസംഖ്യം പഴയഗ്രന്ഥങ്ങളെ—സങ്കഗ്രന്ഥങ്ങൾ എന്നു പറയുന്നവയെ വിശേഷിച്ചും—പരിശോധിക്കുന്നതായാൽ മലയാളത്തെ സംബന്ധിച്ച് അനേകം ചരിത്രവിഷയങ്ങൾ കണ്ടുകിട്ടുന്നതാണ്. (സി) മലയാളഭാഷയിലുള്ള ഗ്രന്ഥങ്ങൾ—യാഗം, വേളി, പ്രായശ്ചിത്തം മുതലായവയുടെ ചടങ്ങുകളെ പ്രതിപാദിക്കുന്ന ഭാഷാഗ്രന്ഥങ്ങൾ; ആശൌചവിഷയമായും തന്ത്രവിഷയമായും മന്ത്രവാദവിഷയമായുമുള്ള ഭാഷാഗ്രന്ഥങ്ങൾ; വൈദ്യം, ജ്യോതിഷം മുതലായ ശാസ്ത്രങ്ങളിൽ ഭാഷയായിട്ടെഴുതീട്ടുള്ള ഗ്രന്ഥങ്ങൾ; പ്രബന്ധങ്ങൾ, ചമ്പുക്കൾ; നാടകങ്ങൾ, സന്ദേശങ്ങൾ, രാമചരിതം, ചന്ദ്രോത്സവം മുതലായ കാവ്യങ്ങൾ, കണ്ണശ്ശപ്പണിക്കരുടെ കൃതികൾ, ചെറുശ്ശേരി നമ്പൂതിരിയുടെ കൃതികൾ മുതലായ സാഹിത്യഗ്രന്ഥങ്ങൾ—ഇങ്ങനെ പ്രസിദ്ധങ്ങളായും മററനേകം അപ്രസിദ്ധങ്ങളായുമുള്ള ഭാഷാഗ്രന്ഥങ്ങൾ. വൈദികം, സ്മാൎത്തം, താന്ത്രികം മുതലായ വിഷയങ്ങളെ സംബന്ധിച്ച ഗ്രന്ഥങ്ങൾമുഴുവൻ നമ്പൂതിരിമാരുടെ ഇടയിൽ മാത്രം ഉള്ളവയും വളരെ പഴക്കമുള്ളവയും തനിമലയാളത്തിൽ എഴുതപ്പെട്ടിട്ടുള്ളവയുമാകുന്നു. അവർ ഈ ഗ്രന്ഥങ്ങളെ വേദങ്ങളോളംതന്നെ പ്രാധാന്യമുള്ളവയായി വിചാരിക്കുന്നതിനാൽ അവയെ ഗോപ്യമായി വയ്ക്കുന്നതിൽ അതിയായ നിഷ്കൎഷ കാണിക്കുന്നു. എങ്കിലും, മലയാളചരിത്രസംബന്ധമായി വളരെ മുഖ്യങ്ങളായ പല സംഗതികളെയും വെളിപ്പെടുത്തുന്നവയാകയാൽ അവയെ ഏതുവിധമെങ്കിലും സമ്പാദിച്ചു പരിശോധിക്കേണ്ടതാകുന്നു. ഇവയ്ക്കും പുറമേ, ആയുധാഭ്യാസം,

യുദ്ധമര്യാദ, നായാട്ടുവിധി, കരിമരുന്നുപ്രയോഗം, കൃഷിസമ്പ്രദായം മുതലായ പല വിഷയങ്ങളെ സംബന്ധിച്ച അനേകം ഭാഷാഗ്രന്ഥങ്ങൾ അവിടവിടെ അപൂർവ്വമായി കാണാവുന്നതാണ്. ഈ ഗ്രന്ഥങ്ങളുടെ പരിശോധനയിൽനിന്നു കേരളചരിത്രത്തിന്റെ പല ഭാഗങ്ങളും വെളിപ്പെട്ടുകാണുവാൻ വഴിയുണ്ട്.

5. ക്ഷേത്രമാഹാത്മ്യങ്ങൾ—ക്ഷേത്രങ്ങളെയും സന്യാസിമഠങ്ങളെയും പള്ളികളെയും സംബന്ധിച്ച ഗ്രന്ഥവരി മുതലായവ; ആഢ്യന്മാരായ നമ്പൂതിരിമാരുടെ കുടുംബചരിത്രങ്ങൾ, ഗ്രന്ഥവരികൾ; രാജകുടുംബങ്ങളുടെയും പ്രഭുകുടുംബങ്ങളുടെയും ചരിത്രങ്ങൾ, ഗ്രന്ഥവരികൾ. മലയാളത്തിലുള്ള ഒട്ടെല്ലാ പ്രധാനക്ഷേത്രങ്ങളുടെയും മാഹാത്മ്യങ്ങൾ എഴുതപ്പെട്ടിട്ടുണ്ട്. അവ സാമാന്യേന പുരാണരീതിയെ അനുസരിച്ചിട്ടുള്ളവയാണെങ്കിലും ചരിത്രകാരന്റെ നോട്ടംകൊണ്ടു ചരിത്രവിഷയമായിട്ടുള്ള അനേകം തത്വങ്ങൾ അവയിൽനിന്നു വെളിപ്പെട്ടുവരുവാനുണ്ട്. ഹിന്തുക്കളുടെയും ക്രിസ്ത്യാനികളുടെയും മുഹമ്മദീയരുടെയും ദേവാലയങ്ങളിലും അവരുടെ സന്യാസിമഠങ്ങളിലും രാജകുടുംബങ്ങളിലും ആഢ്യന്മാരുടെ കുടുംബങ്ങളിലും പ്രഭുകുടുംബങ്ങളിലും ഗ്രന്ഥവരി എഴുതിവക്കുക എന്ന സമ്പ്രദായം ഒട്ടുത്ത കാലംവരെ ഉണ്ടായിരുന്നു. അഗ്നിബാധനിമിത്തവും ശത്രുബാധനിമിത്തവും മററും അവയിൽ ഏതാനും നശിച്ചുപോയിട്ടുണ്ടെങ്കിലും ഇനിയെങ്കിലും ശ്രമിക്കുന്നതായാൽ ചിലതെല്ലാം കണ്ടുകിട്ടുവാൻ ഞെരുക്കമുണ്ടാവുമെന്നു തോന്നുന്നില്ല. ആവക ഗ്രന്ഥവരികൾ മലയാളചരിത്രസാമഗ്രികളിൽ ഒരു മുഖ്യമായ ഏനമായിട്ടു വശാവുന്നതാണ്.

6. ക്ഷേത്രങ്ങളിലുള്ള ഉത്സവങ്ങൾ, ചിറപ്പുകൾ, പടേനി (പടയണി), പടപുറപ്പാട് എന്നിങ്ങനെ

വാൎഷികമായി അവിടവിടെ നടക്കുന്ന അടിയന്തരങ്ങളുടെ ചടങ്ങുകളും അവയുടെ ആഗമങ്ങളും.

7. മലയാളത്തിലുള്ള പാട്ടുകൾ— 1. ശാസ്ത്രങ്ങളിലുള്ള പാട്ടുകൾ, 2. വേട്ടക്കരൻ പാട്ടിന്നു പാടുന്ന പാട്ടുകൾ, 3. തിയ്യാട്ടിന്നുള്ള പാട്ടുകൾ, 4. അയ്യപ്പൻ പാട്ട്, 5. ബ്രാഹ്മണിപ്പാട്ട്, 6. വടക്കൻപാട്ട്, 7. വേലന്മാരുടെ പാട്ടുകൾ, 8. പാണന്മാരുടെ പാട്ടുകൾ, 9 പുള്ളുവന്മാരുടെ പാട്ടുകൾ, 10. പാമ്പുമ്പാട്ട്, 11. ജോനകരുടെ ഇടയിലുള്ള പാട്ടുകൾ, 12. ക്രിസ്ത്യാനികളുടെ ഇടയിലുള്ള പാട്ടുകൾ, 13 മുക്കുവരുടെ ഇടയിലുള്ള പാട്ടുകൾ, 14. ചെറുമക്കളുടെ പാട്ടുകൾ. നമ്മുടെ പൂൎവ്വന്മാരുടെ പലവിധ ആചാരസമ്പ്രദായങ്ങൾ, ദൈവികമായ വിശ്വാസങ്ങൾ, മൂഢവിശ്വാസങ്ങൾ, വീരപരാക്രമങ്ങൾ, ശൃംഗാരവിഷയങ്ങൾ മുതലായ അനേകം ലോകവ്യവഹാരങ്ങൾ ഈ വക പാട്ടുകളിൽ അടങ്ങിയിരിക്കുന്നുണ്ട്. അതിനാൽ അവയെയെല്ലാം കഴിയുന്നതും വേഗത്തിൽ തേടിപ്പിടിച്ചു ശേഖരപ്പെടുത്തി കേരളചരിത്രസാമഗ്രികളുടെകൂട്ടത്തിൽ റിക്കാൎട്ടാക്കി വെക്കേണ്ടതാകുന്നു.

8. ചരിത്രപ്രധാനങ്ങളായും ഇപ്പോൾ ജീൎണ്ണങ്ങളായും കിടക്കുന്ന സ്ഥലങ്ങളെ കിളച്ചു പരിശോധിക്കുക. മലയാളത്തിൽ പണ്ടു പരദേശങ്ങളിലെപ്പോലെ വലിയ പട്ടണങ്ങൾ വളരെ ഉണ്ടായിരുന്നതായിട്ടു കേട്ടുകേൾവി യില്ല. പെരുമാക്കന്മാരുടെ തലസ്ഥാനമായിരുന്ന തിരുവഞ്ചിക്കുളം ഒരു വലിയപട്ടണമായിരുന്നുവെന്നു തമിഴ്ഗ്രന്ഥകാരന്മാരും വിദേശീയന്മാരായ ചില ഗ്രന്ഥകാരന്മാരും വൎണ്ണിച്ചുകാണുന്നുണ്ട്. തിരുവഞ്ചിക്കുളത്തുനിന്നു ഏകദേശം നാലുനാഴിക വടക്ക തൃക്കണാമതിലകം എന്നൊരു ദിക്കുണ്ട്; അതു പണ്ടു പെരുമാക്കന്മാരുടെ കാലത്തു വിദ്വാന്മാ

ങ്ങടെ യോഗം കൂടിയിരുന്ന ഒരു സ്ഥലമായിരുന്നുവെന്നു ചിലപ്പതികാരം എന്ന തമിഴ്ഗ്രന്ഥത്തിൽ കാണുന്നു. പിന്നെ, ഓരോരോ പെരുമാക്കന്മാരുടെ പേരുകളെ കൂട്ടിച്ചേർത്തു പറഞ്ഞുവരുന്നതായ സ്ഥലങ്ങൾ മദ്ധ്യകേരളത്തിലും വടക്കേമലയാളത്തിലും പലതുമുണ്ട്. പെരുമാക്കന്മാരുടെ കാലം കഴിഞ്ഞതോടുകൂടി തിരുവഞ്ചിക്കുളം അപ്രധാനമായിത്തീർന്നപ്പോൾ തെക്കൻകൊല്ലം വിദേശീയരായിട്ടുള്ള കച്ചവടംകൊണ്ടും മററും വളരെ ഐശ്വര്യത്തെ പ്രാപിക്കുകയും ഒരു വലിയപട്ടണമായിത്തീരുകയും ചെയ്തു. കോഴിക്കോടിന്നു് ഏകദേശം ഒരു ആയിരം കൊല്ലത്തിൽ കുറയാത്ത പഴക്കം കാണും. കൊയിലാണ്ടി, മാടായി മുതലായ സ്ഥലങ്ങളും ചരിത്രസംബന്ധമായിട്ടു പ്രാധാന്യമുള്ളവയാകുന്നു. കൊച്ചി ഒട്ടേറെ ആധുനികമായ ഒരു പട്ടണമാണ്. ക്രിസ്ത്യാനികളുടെയും മുഹമ്മദീയരുടെയും ചരിത്രങ്ങളിൽ മുഖ്യങ്ങളായി പറയപ്പെടുന്നവയും എങ്കിലും ഇപ്പോൾ കുഗ്രാമങ്ങൾ മാത്രമായി ശേഷിച്ചിട്ടുള്ളവയുമായ സമുദ്രതീരത്തുള്ള വേറെ അസംഖ്യം പ്രദേശങ്ങളെയും വിട്ടുകളയുവാൻ പാടില്ല. ഇനി, ഉൾനാടുകളിലും മലമ്പ്രദേശങ്ങളിലും അനേകം മഹാക്ഷേത്രങ്ങളും വാസസ്ഥലങ്ങളും ജീർണ്ണപ്പെട്ടു കിടക്കുന്നതു കാണാം. പണ്ടത്തെ പാണ്ടിരാജ്യത്തോടു സംബന്ധപ്പെട്ടുകിടക്കുന്ന തിരുവിതാംകൂറുതാലൂക്കുകളും ഈ വിഷയത്തിൽ പ്രധാനങ്ങളാകുന്നു.

എന്നാൽ, ഇന്നത്തെപ്പോലെതന്നെ പണ്ടും മലയാളത്തിലെ വലിയ കെട്ടിടങ്ങളെല്ലാം മരം പ്രധാനമായി പണിചെയ്യപ്പെട്ടിട്ടുള്ളതായിരുന്നതിനാൽ അഗ്നിബാധനിമിത്തവും ശത്രുക്കളുടെ ആക്രമണംനിമിത്തവും അവ മിക്കതും തീരെ നശിച്ചുപോയിരിക്കണം; അവശിഷ്ടങ്ങളായിട്ടു വളരെ കുറച്ചുമാത്രമേ കാണുകയുള്ളൂ. അതിനാൽ ആ വക പ്രദേശങ്ങളെ കിളച്ചുനോക്കുക എന്നവേലയ്ക്കു് അടുത്ത കൂലി കിട്ടുന്ന കാര്യം സംശയമാണ്; എങ്കിലും,

ചരിത്രവിഷയമായിട്ടനേകം സൂചനകളെ കൊടുക്കുന്നതും അതിനാൽ ചരിത്രകാരന്നു രസകരമായതുമായ അനേകം പദാർത്ഥങ്ങളെ കണ്ടുകിട്ടുമെന്നതിന്നു വാദമില്ല. ഇതു് അവിടവിടങ്ങളിലുള്ളവർ വളരെ ദ്രവ്യവ്യയം കൂടാതെ അനവധി കാലംകൊണ്ടു നടത്തേണ്ടുന്ന ഒരു പ്രവൃത്തിയാകുന്നു. അതിനാൽ ഈ ഒരു ഏനത്തെ ചരിത്രസാമഗ്രികളുടെ കൂട്ടത്തിൽ ചേർത്തുവച്ചു, ചരിത്രാന്വേഷണം ചെയ്യുന്നവർ അവരവരുടെ ഗവർമ്മെണ്ടുകളുടെ സഹായത്തോടുകൂടി മുൻപറഞ്ഞ പ്രദേശങ്ങളെ ഇതിലധികം നശിക്കാതെ സൂക്ഷിക്കേണ്ടതു് ഏററവുമാവശ്യമാകുന്നു.

9. മലയാളത്തിൽ വിവിധവ്യാപാരങ്ങളെ അടിസ്ഥാനമാക്കി വന്നുവശായിട്ടുള്ള വിവിധജാതിഭേദങ്ങളെ പരിശോധിച്ചറിയുക. അപ്രകാരമുള്ള വ്യാപാരവിശേഷങ്ങളിൽനിന്നു മലയാളത്തിലെ ജനസമുദായം പൂർവ്വകാലം മുതല്ക്കു് ഏതുപ്രകാരമാണു ക്രമേണ ശാഖോപശാഖകളായി വളർന്നുവന്നു് ഇപ്പോഴത്തെ അവസ്ഥയെ പ്രാപിച്ചതു് എന്നറിയുക.

10. ഓരോ സ്ഥലങ്ങളുടെയും കുടുംബങ്ങളുടെയും പദാർത്ഥങ്ങളുടെയും പേരുകളെ പരിശോധിച്ചറിയുക. ഈ വിധമുള്ള അന്വേഷണംകൊണ്ടു് എങ്ങിനെയാണു് ഓരോ സംഗതികൾ വെളിപ്പെടുന്നതു് എന്നതിലേക്കു ചില്ലറയായ ചില ഉദാഹരണങ്ങൾ എടുത്തു കാണിക്കാം. 'കണ്ടച്ചാൻകടവു്' എന്നതു് തൃപ്രയാററത്തുള്ള ഒരു കടവിന്റെ പേരാകുന്നു. അന്വേഷണം നടത്തിയപ്പോൾ 'കണ്ടൻചോൻ കടവു്' എന്നാണു ശരിയായിട്ടു പറയേണ്ടതു് എന്നു കണ്ടു. കണ്ടൻ എന്നു പേരായ ഒരു ചോവൻ കടത്തുകാരനായി ആ പുഴവക്കത്തു താമസിക്കുന്നുണ്ടായിരുന്നുവത്രേ. ഇരിങ്ങാലക്കുടെ തീവണ്ടിയാപ്പീസ്സിൽനിന്നു് എട്ടുനാഴിക കിഴക്കുതെക്കായി മാള എന്ന

സ്ഥലത്തിനടുത്തു 'ചെമ്പാളൂര്' എന്നൊരു ദിക്കുണ്ട്. 'സെയിൻറ് പാൾ ഉരത്' എന്നാണ് അതിൻെറ ശരിയായിട്ടുള്ള ഭാഷ. പറങ്കികളുടെ കാലത്തു (ക്രൈസ്തവം പതിനാറാം നൂററാണ്ടിൽ) അവിടെ സെയിൻറ് പാളിൻെറ നാമധേയത്തിൽ ഒരു പള്ളിയും ഒരു സെമിനാരിയും ഉണ്ടായിരുന്നു. അതിൽനിന്നാണ് ആ ദേശത്തിന് ആ പേരു സിദ്ധിച്ചതു്. തൃശ്ശിവപേരൂര്നിന്നു 10 നാഴിക തെക്കു കരുവന്നൂര് എന്ന ഒരു ദേശത്തു 'വെട്ടിയാട്ടേ' എന്നു പേരായിട്ടൊരു വീടുണ്ട്. വെട്ടത്തുനാട്ടിലെ എന്നാണു ശരിയായിട്ടുള്ള ശബ്ദം എന്നും ആ കുടുംബക്കാർ വെട്ടത്തുനാട്ടിൽനിന്നു വന്നിട്ടുള്ളവരാണെന്നും പിന്നീടു മനസ്സിലാക്കി. ക്രൈസ്തവം 1658-ാമാണ്ടിൽ വെട്ടത്തു രാജകുടുംബത്തിൽനിന്നും കൊച്ചി രാജകുടുംബത്തിലേക്കു ദത്തെടുത്ത കഥ കൊച്ചി സ്റ്റേററ്മാനുവലിൽ വിവരിച്ചുപറഞ്ഞിട്ടുണ്ട്. ഇവർ അന്നു രാജാവോടൊരുമിച്ചുവന്നു കുടിപാർത്തവരായിരിക്കാം. ഗോമാവ്, കശുമാവ് അല്ലെങ്കിൽ പറങ്കിമാവ് എന്നീ വൃക്ഷങ്ങൾ പണ്ടു മലയാളത്തിൽ ഉണ്ടായിരുന്നില്ല. ഇന്ത്യയിൽ പറങ്കികളുടെ തലസ്ഥാനമായ ഗോവനഗരത്തിൽനിന്നു ഗോമാങ്ങ (ഗോവാമാങ്ങ)യും തെക്കെ അമേരിക്കയിൽ ബ്രസിൽ എന്ന രാജ്യത്തുനിന്നു കശുവണ്ടിയും പറങ്കികൾ ആദ്യമായി മലയാളത്തിൽ കൊണ്ടുവന്നതിൻെറ ശേഷമേ അവ ഇവിടങ്ങളിൽ ഉണ്ടായിത്തുടങ്ങീട്ടുള്ളു. പറങ്കികളുടെ ഭാഷയിൽ കശുമാവിന് 'കാഷ്യ' എന്നാണ് പേരു പറയുക.

11. കലികം — ഒരു സംഭവത്തിൻെറ കലിദിനസംഖ്യയോ കലിവർഷസംഖ്യയോ ഓർമ്മവെക്കുന്നതിനുവേണ്ടി ആ സംഖ്യയ്ക്കു പരൽപേരനുസരിച്ചു വാക്യരൂപേണ ഒരു പേരിടുക എന്നൊരു സമ്പ്രദായമുണ്ട്. അങ്ങനെയുള്ള വാക്യങ്ങളുടെ അർത്ഥം പലപ്പോഴും ആ സംഭവത്തെ

സൂചിപ്പിക്കുന്നതായിരിക്കും. കലികൾ * എന്നു പറയപ്പെടുന്ന അങ്കവാക്യങ്ങൾ മലയാളത്തിൽ ധാരാളം കാണ്മാനുണ്ട്. അവയെയെല്ലാം ശേഖരിച്ച് അവയ്ക്കോരോന്നിനും വ്യാഖ്യാനമായി ഓരോ നോട്ടുകൾ എഴുതി അച്ചടിച്ചുവയ്ക്കേണ്ടതാകുന്നു. അവ മുഴുവൻ വിശ്വസനീയങ്ങളാണെന്നു തോന്നുന്നില്ല. എങ്കിലും, അവയിൽനിന്നു വിശദീകരിച്ചു സാരമെടുക്കുവാൻ ചരിത്രകാരന്മാർക്കു കഴിയും.

12. ഐതിഹ്യങ്ങളും പഴഞ്ചൊല്ലുകളും—പഴമക്കാരുടെ ഇടയിൽ നടപ്പുള്ള പഴങ്കഥകളെ പുച്ഛത്തോടുകൂടി തള്ളിക്കളയുവാൻ ഒരിക്കലും പാടില്ല. ചരിത്രസംബന്ധമായിട്ടനേകം സാരമായ സംഗതികൾ അവയിൽ മൂടിക്കിടക്കുന്നുണ്ടാകും. ഒരു പഴങ്കഥയെ ഇതിലേക്കു ദൃഷ്ടാന്തമാ

---

* ഒരു സംഭവത്തിന്റെ കലിദിനസംഖ്യ പറഞ്ഞുപോരുകകൊണ്ട് എങ്ങനെയാണ് അറിയുന്നതു് എന്നതിനുദാഹരണമായിട്ടു ഒരു ശ്ലോകം താഴെ ചേർക്കുന്നു:—

1 മഞ്ജൂനാനാർത്ഥസമ്പന്നാൽ ധ്രുവമിന്ദ്രമനാംനടൻ
2 പന്നനേരം ഭൂതരൈദ്രാനാഗാലിതിചരാംശയുഃ.

1 കലിദിനം—മഞ്ജൂനാനാർത്ഥസമ്പന്നാൽ (കലിയുഗം തുടങ്ങി അന്നു 1770065 ദിവസമായി എന്നർത്ഥം) 2. ധ്രുവം—ഇന്ദ്രമനാം നടൻ (ഇതു് അക്കാലത്തെ ധ്രുവം) 3. വാക്യം—തരൈദ്രാനാഗാ. ഈ മൂന്നുംകൊണ്ടും കൂടി ക്രിയചെയ്താൽ അന്നത്തെ തിയതി, ആഴ്ച, തിഥി, നക്ഷത്രം എന്നിവയെല്ലാം കിട്ടുന്നതാണ്. അവയ്ക്കു പുറമെ ഈ ശ്ലോകാർത്ഥംകൊണ്ടു അന്നത്തെ സംഭവത്തിന്റെ സ്വഭാവവും വ്യക്തമാകുന്നു. ഈവിധമുള്ള കാലഗണനാസമ്പ്രദായം മലയാളികൾ കുറച്ചധികം പരിഷ്കരിച്ചിട്ടുള്ളതായി കാണുന്നു. ഈ സമ്പ്രദായത്തിനു കുറച്ചുകൂടി മുമ്പും ഇന്ത്യയിൽ ഹിന്ദുക്കൾ ഒരു സംഭവത്തിന്റെ കാലം നിർണ്ണയിക്കുന്നതിനു ചില വാക്കുകൾ ഉപയോഗിച്ചിരുന്നു. സാധാരണയായി ആ വാക്കുകൾക്കു സംഖ്യാസ്ഥിരത്തിൽ ഗണിക്കേമ്പോൾ വലത്തുവശത്തുനിന്നു് ഇടത്തോട്ടു വായിക്കണം. ഉദാഹരണം—'യുഗദഹനരസഭൂ' എന്നതു ശകാബ്ദം 1634 എന്നതിനെ കാണിക്കുകയാകുന്നു. ഇവിടെ ഭൂ (=ഭൂമി) 1; രസ (=ഷഡ്രസങ്ങൾ) 6 ദഹന=3 (ഇതു് മൂന്നുമാത്രത്തെയും [illegible]

പെരുക്കി പച്ചക്കലത്തിലാക്കി പിലാവിൻചുവട്ടിലോ മറേറാ സ്ഥാപിച്ചുവരുന്നതു്. ദക്ഷിണ ഇന്ത്യയിൽ എല്ലാടിക്കിലും മുൻപറഞ്ഞതരം മൺചാറകൾ ധാരാളമായി കാണുന്നതുകൊണ്ടു് ഒരു കാലത്തു് അവിടങ്ങളിലെങ്ങുംതന്നെ ശവദാഹമുണ്ടായിരുന്നില്ലെന്നു തെളിയുന്നുണ്ടു്. ഇങ്ങനെ ഒരു സംഗതിയല്ലേ നമുക്കു് ഈ കഥയിൽനിന്നു ഗ്രഹിപ്പാനുള്ളതു്? അതു വളരെ സാരമായിട്ടുള്ളതുമല്ലേ? പഴഞ്ചൊല്ലുകളിൽനിന്നും ഇപ്രകാരമുള്ള സാരമായ അനവധി സംഗതികൾ ഗ്രഹിപ്പാനുണ്ടു്.

ഇനി പുറത്തുനിന്നു കിട്ടുവാനുള്ള ചരിത്രസാമഗ്രികളെ പററിയാണു പറയുവാനുള്ളതു്. നാലുകാലത്തെ അനുസരിച്ചു് അവയെ നാലുതരമായിട്ടു വിഭജിക്കാം. 1. ക്രൈസ്തവകാലത്തിനു് ആയിരം സംവത്സരങ്ങൾക്കു മുമ്പു മുതൽ ക്രൈസ്തവം ഒന്നാംശതവർഷാവസാനംവരെയുള്ളതു്; 2. ക്രൈസ്തവം രണ്ടാംനൂററാണ്ടു മുതൽ പതിനഞ്ചാംനൂററാണ്ടിന്റെ അവസാനംവരെയുള്ളതു്; 3. പതിനാറാമത്തേതു മുതൽ പതിനെട്ടാം നൂററാണ്ടിന്റെ അവസാനംവരെയുള്ളതു്; 4. പത്തൊമ്പതാം നൂററാണ്ടു മുതൽ ഇതുവരെയുള്ളതു്. ആദ്യം പറഞ്ഞ കാലത്തിന്റെ ആരംഭത്തിൽ

---

ഖലോചനാംഗമൃഗാങ്ക=1620. ഇതെങ്ങനെ വന്നു എന്നു കാണിക്കാം. ഖം=0, ലോചനം=2. അംഗം=6. മൃഗാങ്ക (ചന്ദ്രൻ)=1. ശിലാലിഖിതങ്ങളായ ഇവക വാക്കുകളോടുകൂടി സാധാരണയായി "പരിമിതി" അല്ലെങ്കിൽ "പരിസംഖ്യ" എന്ന വാക്കുകൂടി കാണാം, അപ്പോൾ ആവക വാക്കുകൾ വർഷത്തെ കാണിക്കുകയാണെന്നു തീർച്ചപ്പെടുത്താവുന്നതാണു്. മുസൽമാന്മാരുടെ ഇടയിലും ഈ സമ്പ്രദായം നടപ്പുണ്ടായിരുന്നു. മൈസൂർ രാജാവായ ഹൈദരാലി മരിച്ചപ്പോൾ ഒരു മുസൽമാൻകവി അദ്ദേഹത്തിന്റെ വീര്യപരാക്രമങ്ങളെ വർണ്ണിച്ചുകൊണ്ടു് അവരുടെ ഭാഷയിൽ ഒരു പദ്യമുണ്ടാക്കി. അതിന്റെ അവസാനം "ഹൈദരാലിഖാൻ ബഹദൂർ" എന്നാണു്. ആ പദങ്ങൾ അദ്ദേഹം മരിച്ച ദിവസത്തെക്കൂടി കാണിക്കുന്നുണ്ടു്.

സൊളോമൻ എന്ന പ്രസിദ്ധനായ ഒരു രാജാവു ജൂതന്മാരുടെ രാജ്യത്തു വാണിരുന്നു. അന്നു തദ്ദേശീയന്മാർ കച്ചവടത്തിനായി മലയാളത്തിലേക്കു കപ്പൽവഴിക്കു വരിക പതിവായിരുന്നു. പിന്നെ ക്രമത്തിൽ ആ വകക്കാരുടെ അയൽരാജ്യക്കാരായ ഫിനിഷ്യൻകാരും ഗ്രീക്കുകാരും റോമാക്കാരും മററു പലരും ആ വർഷസഹസ്രത്തിനുള്ളിൽത്തന്നെ മലയാളരാജ്യമായിട്ടു കച്ചവടം നടത്തിക്കൊണ്ടിരുന്നിരുന്നു. അവരിൽ വിദ്വാന്മാരും ചരിത്രകാരന്മാരുമായ പലരും അക്കാലങ്ങളിൽ വഴിയാത്രക്കാരായിട്ടിവിടെ വരികയും ഈ രാജ്യത്തെപ്പററി ഗ്രന്ഥങ്ങൾ എഴുതുകയും ചെയ്തിട്ടുണ്ടു്. പല രാജ്യക്കാർ പല കാലങ്ങളിലായിട്ടെഴുതിവച്ചിട്ടുള്ള ആ വക ഗ്രന്ഥങ്ങളിൽ ചിലതിനെ തേടിപ്പിടിച്ചു് അവയിൽനിന്നു ചില ഭാഗങ്ങളെ ഇംഗ്ലീഷിലേക്കു തർജ്ജമചെയ്തു പ്രസിദ്ധപ്പെടുത്തീട്ടുള്ളതായി കാണുന്നുണ്ടു്. ഇരുട്ടുമയമായിരിക്കുന്ന ആ പുരാതനകാലത്തെ ചരിത്രാന്വേഷണത്തിനു് ഇവ ഏററവും സഹായമായിത്തീരുമെന്നതിനു വാദമില്ല. പിന്നത്തെ ആയിരത്തഞ്ഞൂറു സംവത്സരത്തിന്നിടയ്ക്കു മുമ്പറഞ്ഞ ചില രാജ്യങ്ങളിൽനിന്നു ക്രിസ്ത്യാനികളും അറബി, തുർക്കി, പേർഷ്യ മുതലായ രാജ്യങ്ങളിൽനിന്നു മുസൽമാന്മാരും ചീനരാജ്യത്തുനിന്നു ചീനക്കാരും ഇദ്ദിക്കിൽ വന്നു ധാരാളമായി കച്ചവടം നടത്തിയിരുന്നു. അവരിൽ പല സംഘക്കാരും ഓരോ കാലങ്ങളിലായിട്ടിവിടെ വന്നു സ്ഥിരമായി കുടിപാർക്കുകയും ചെയ്തു. ആ വക വിദേശീയന്മാരിൽ ചില വിദ്വാന്മാർ ദേശസഞ്ചാരത്തിനും മററുമായി ഈ ദിക്കിൽ വന്നു് ഈ രാജ്യത്തെപ്പററി എഴുതിവച്ചിട്ടുള്ള ഗ്രന്ഥങ്ങളും കേരളചരിത്രസാമഗ്രികളുടെ കൂട്ടത്തിൽ ഗണിക്കപ്പെടാവുന്നതാണു്. ആ തരം ഗ്രന്ഥങ്ങളിൽ ചിലതും ഇംഗ്ലീഷിലേക്കു തർജ്ജമചെയ്തിട്ടുണ്ടു്. ക്രൈസ്തവം 1500-ാമാണ്ടു മുതൽ ഒരു നൂററമ്പതി

ലധികം കാലത്തോളം പറങ്കികളും പിന്നെ അവിടുന്നങ്ങോട്ടു കഴിച്ചു് അത്രയും കാലത്തോളം ലന്തക്കാരും മലയാളത്തിൽ വന്നു പ്രബലമായി കച്ചവടവും ഏറക്കുറെ രാജ്യാധിപത്യംതന്നെയും നടത്തിക്കൊണ്ടിരുന്നു. അക്കാലങ്ങളിൽ ആ രണ്ടു കൂട്ടക്കാരും സമ്പാദിച്ചുവച്ചിട്ടുള്ള അസംഖ്യം റിക്കാർട്ടുകളും അവരിൽതന്നെ പാതിരികളായിട്ടിവിടെവന്നു താമസിച്ചിരുന്ന അനേകം പണ്ഡിതന്മാരും ചരിത്രലേഖകന്മാരും കവികളും എഴുതിവച്ചിട്ടുള്ള ഗ്രന്ഥങ്ങളും മലയാളത്തിലെ അന്നത്തെ കാലത്തേയും അതിനു മുമ്പുള്ള കാലത്തേയും ചരിത്രവിഷയങ്ങളെ വെളിപ്പെടുത്തുന്ന കാര്യത്തിൽ ഒട്ടേറെ വിശ്വസിക്കത്തക്കവയാകുന്നു. അതിനാൽ കഷ്ടപ്പാടും പണച്ചെലവും എത്രതന്നെ ഉണ്ടായിരുന്നാലും അവയെയെല്ലാം അന്വേഷിച്ചുപിടിച്ചു് ഇംഗ്ലീഷിലേക്കോ മലയാളത്തിലേക്കോ തർജ്ജമചെയ്യിക്കേണ്ടതു് ഏററവും ആവശ്യമാകുന്നു. റോമയിൽ പാപ്പയുടെ വാററിക്കാൻ എന്ന അരമനയിലെ ഗ്രന്ഥശാല, പറങ്കികളുടെ തലസ്ഥാനമായ ലിസ്ബൺപട്ടണത്തിലും ലന്തക്കാരുടെ തലസ്ഥാനത്തിലും ഉള്ള മ്യൂസിയങ്ങളിലെ ഗ്രന്ഥശേഖരിപ്പുകൾ, മദ്രാസ് ഗവർമ്മേണ്ടുവക റിക്കാർട്ടുകൾ സൂക്ഷിച്ചിട്ടുള്ള സ്ഥലം, കൊച്ചിയിൽ പറങ്കിബിഷപ്പിന്റെ ഗ്രന്ഥശാല എന്നീ സ്ഥലങ്ങളിലാണ് അവ മുഖ്യമായി കാണപ്പെടുക. മദ്രാസുഗവർമ്മേണ്ടു റിക്കാർട്ടുകളുടെ കൂട്ടത്തിലുള്ള ലന്തറിക്കാർട്ടുകളെ മദ്രാസ് ഗവർമ്മേണ്ടു് ഓരോന്നായി തർജ്ജമചെയ്യിച്ചു പ്രസിദ്ധംചെയ്യുന്നുണ്ടു്. അവയിൽ ഒന്നാമത്തെ വാല്യം ഇയ്യിടെ പുറത്തുവന്നു. ഗല്ലററി എന്നൊരാളാണ് അതെഴുതീട്ടുള്ളതു്. പക്ഷേ നമുക്കു വളരെ രസകരമായ അനേകം സംഗതികളെ എടുക്കാതെ വിട്ടുകളഞ്ഞിട്ടുണ്ടെന്നാണ് കേൾവി. അതിനാൽ ആവക റിക്കാർട്ടുകളെ പരിശോധിച്ചു തർജ്ജമചെയ്യുമ്പോൾ

വിദ്വാന്മാരും ചരിത്രകാരന്മാരുമായ മലയാളികൾ കുറെ ഉണ്ടായിരുന്നാലേ മലയാളചരിത്രത്തിന്നു വേണ്ട സാമഗ്രികൾ അവയിൽനിന്ന് ഉള്ളേടത്തോളം കിട്ടുകയുള്ളു. അടുത്ത നൂറുകൊല്ലത്തെ ചരിത്രത്തിനുള്ള വിഷയങ്ങൾ ഇംഗ്ലീഷുകാർ പലപ്രകാരത്തിലും സമ്പാദിച്ചുവച്ചിട്ടുണ്ട്. അവയെല്ലാം എല്ലാവർക്കും സുലഭമായി കിട്ടാവുന്നതാകയാൽ അവയെപ്പററി ഇവിടെ വിസ്തരിച്ചിട്ടാവശ്യമില്ല.

ഇതേവരെ പറഞ്ഞുവന്ന സംഗതികളിൽനിന്നു മലയാളചരിത്രത്തിനു വേണ്ടുന്ന സാമഗ്രികൾ എന്തെല്ലാമാണെന്നും എവിടെയെല്ലാം അന്വേഷിച്ചാലാണ് അവ കിട്ടുന്നതെന്നും സാമാന്യമായിട്ടു മനസ്സിലാകാറായിയെന്നു വിശ്വസിക്കുന്നു. എല്ലാം പൊതുവായിട്ടൊന്നു തൊട്ടുകാട്ടുക മാത്രമേ ഉണ്ടായുള്ളു. എങ്കിലും അതുകൊണ്ടു കേരളചരിത്രവിഷയമായ അന്വേഷണത്തിൽ മലയാളികൾക്ക് എല്ലാവർക്കും ജിജ്ഞാസയുണ്ടായിത്തീരണം എന്നതാണ് ഈ ലേഖകന്റെ മുഖ്യ ഉദ്ദേശ്യം. ജിജ്ഞാസ തദ്വിഷയകജ്ഞാനത്തിനും ജ്ഞാനം പ്രവൃത്തിക്കും കാരണമായി ഭവിക്കുന്നു. പ്രവൃത്തികൊണ്ടാണു ഫലം സിദ്ധിക്കുന്നതു്. അതിനാൽ ഈ വിഷയത്തിൽ ജിജ്ഞാസയുണ്ടാവുക എന്നതുകൊണ്ടുമാത്രം തൃപ്തിപ്പെടാതെ ഫലോദയംവരെ പ്രവൃത്തിക്കുന്നതിൽ അതിയായ താല്പര്യവുംകൂടി ഉണ്ടാകേണ്ടതാകുന്നു. എന്നാൽ നിത്യകാലക്ഷേപത്തിന്ന് ഒട്ടുംതന്നെ ഞെരുക്കമില്ലാത്ത വിദ്വാന്മാർക്കു മാത്രമേ ഈ വിഷയത്തിൽ നിരന്തരപരിശ്രമം ചെയ്യുന്നതിന്നു സാധിക്കുകയുള്ളു. അവരിൽ ചിലർ ശിലാലിഖിതങ്ങളെ ശരിയായിട്ടു വായിക്കുന്നതിന്നും വട്ടെഴുത്തു കോലെഴുത്തു മുതലായ അക്ഷരങ്ങളെ വായിക്കുന്നതിന്നും ശീലിക്കേണ്ടതാകുന്നു; നാണ്യപരിശോധനയും ലിപിപരിശോധനയും

ചെയ്യുന്നതെങ്ങനെയാണെന്നും പഠിക്കണം. സകലഗ്രന്ഥങ്ങളെ വായിച്ചർത്ഥം മനസ്സിലാക്കത്തക്കവണ്ണം എലക്കണത്തമിഴിൽ വ്യുൽപത്തിസമ്പാദിക്കുക എന്നതു് ഏററവുമാവശ്യമായ ഒരു കാൎയ്യമാകുന്നു. എന്നു തന്നെയല്ല, അവയിൽ ചിലതു വായിച്ചർത്ഥംപറഞ്ഞു കേട്ടപ്പോൾ മലയാളത്തിലുള്ള എല്ലാ പാഠശാലകളിലും കുട്ടികളെ തമിഴുഭാഷ നിൎബ്ബന്ധേന പഠിപ്പിക്കേണ്ടതാണ് എന്നുകൂടി ഈ ലേഖകനു തോന്നുകയുണ്ടായി. കേരളരാജ്യവും തമിഴുരാജ്യവും പണ്ടു് അത്രത്തോളം സംബന്ധപ്പെട്ടാണു കിടന്നിരുന്നതു് എന്നു് അവയിൽനിന്നു വ്യക്തമായിട്ടറിയുവാനിടയായി. പറങ്കിഭാഷയുടേയും ലന്തഭാഷയുടേയും ജ്ഞാനംകൂടി അവശ്യം സമ്പാദിക്കേണ്ടതാണ്. ഇങ്ങനെയുള്ള ഒരുക്കങ്ങളോടുകൂടി ഈ വിഷയത്തിലേക്കുവേണ്ടി പരിശ്രമശീലന്മാരായ പലരുടേയും ഉത്സാഹത്തിന്മേൽ മലയാളത്തിൽ അവിടവിടെ ഓരോ സംഘങ്ങൾ ഏൎപ്പെടുത്തുകയും മദ്ധ്യകേരളത്തിൽ എവിടെയെങ്കിലും ഒരു ദിക്കിൽ ഒരു പ്രധാനസംഘമേൎപ്പെടുത്തുകയും ചെയ്യേണ്ടതാകുന്നു.* ആവക സംഘങ്ങൾ മുഖാന്തരം അവിടവിടെ ചിന്നിച്ചിതറിക്കിടക്കുന്ന സാമഗ്രികളെയെല്ലാം ശേഖരിക്കണം. ചരിത്രസംബന്ധമായ സംഗതികളെ അന്നന്നു പ്രതിപാദിക്കുന്നതിന്നും വിലപിടിച്ച രിക്കാൎട്ടുകളെ അച്ചടിച്ചു പ്രസിദ്ധംചെയ്യുന്നതിന്നും മററുമായിട്ടൊരു ചരിത്രമാസിക പ്രധാനസംഘത്തിന്റെ അദ്ധ്യക്ഷതയിൽ നടത്തേണ്ടതുമാകുന്നു. പ്രധാനസംഘമുള്ളേടത്തു് ഒരു വലിയ ഗ്രന്ഥശാല ഏറാവും

* കോട്ടക്കൽ ചരിത്രസമാജം എന്ന പേരായ ഒരു സഭ സ്ഥാപിച്ചിട്ടുണ്ട്. കെ. സി. മാനവിക്രമൻ രാജാവവർകളാണ് അതിന്റെ സിക്രട്ടേരി. ബ്രിട്ടീഷുമലബാറിലെ പ്രധാനപ്പെട്ട പല മഹാന്മാരും ആ സഭയിൽ അംഗങ്ങളായും ഉത്സാഹികളായും ചേൎന്നിട്ടുള്ളതായി കാണുന്നു. മലയാളത്തിന്റെ പ്രാചീനചരിത്രത്തെ സംബന്ധിച്ച വിവരങ്ങളെ ശേഖരിച്ചുവെക്കുകയും മററുമാണ് അവരുടെ ഉദ്ദേശ്യം.

ആവശ്യമാകുന്നു. അതിൽ കേരളചരിത്രത്തെ സംബന്ധിച്ച് ഏതെല്ലാം ഭാഷയിൽ ഏതെല്ലാം പുസ്തകങ്ങളുണ്ടോ അവയാസകലവും പഴയഗ്രന്ഥങ്ങളും മററു റിക്കാർട്ടുകളും ശേഖരിക്കപ്പെട്ടിട്ടുണ്ടായിരിക്കണം. ചരിത്രകാര്യങ്ങളെ വെളിപ്പെടുത്തുന്നതായ പലവിധ പദാർത്ഥങ്ങളെ കിട്ടുന്നേടത്തോളം ശേഖരിച്ചു വെക്കുന്നതിന്നായി ഒരു മ്യൂസിയവും (കാഴ്ചബങ്കളാവ്) കൂടി ആ ഗ്രന്ഥശാലയോടു ചേർന്നുണ്ടായിരുന്നാൽ വളരെ നന്നായിരിക്കും. പിന്നെപ്പിന്നെ നശിച്ചുപോയിക്കൊണ്ടിരിക്കുന്ന വിവിധസാമഗ്രികളെയെല്ലാം ശേഖരിച്ചു വെക്കുകയായിരിക്കണം ഇപ്പോഴത്തെ തലമുറയിലുള്ള നമ്മുടെ പ്രധാനമായ ജോലി. അവയെയെല്ലാം ക്രമപ്പെടുത്തി ശരിയായിട്ടുള്ള ഒരു ചരിത്രം എഴുതേണ്ട ഭാരം ഇനിയത്തെ തലമുറയിലുള്ളവക്കാകുന്നു. അതിലേക്കു മുമ്പറഞ്ഞവിധമുള്ള ശേഖരങ്ങളോടുകൂടി നാം ഇപ്പോൾ മുതൽക്കു കൊണ്ടുപിടിച്ചു ശ്രമിച്ചാൽ മാത്രമേ അതിനെക്കൊണ്ടു സാദ്ധ്യമാവുകയുള്ളു.

## ൮. നാട്ടുകൂട്ടം

പലരും വിചാരിച്ചുവരാറുള്ളതുപോലെ രാജാക്കന്മാർ സ്വേച്ഛപോലെ രാജ്യം ഭരിക്കുക എന്ന സമ്പ്രദായം മലയാളത്തിൽ പണ്ടൊരിക്കലും ഒരു ദിക്കിലും ഉണ്ടായിരുന്നില്ല. പണ്ടത്തെ മലയാളരാജാക്കന്മാർ നാട്ടുനടപ്പിനെയും കീഴ്മര്യാദയെയും അനുസരിച്ചാണ് നാടുകാൎയ്യം ഭരിച്ചിരുന്നത്. അവരുടെ പീനൽക്കോടും സിവിൽക്കോടും മുഖ്യമായിട്ടവതന്നെയായിരുന്നു. സാധാരണയായിട്ടുള്ള മിക്ക നടവടികളിലും അവക്ക് പൂർണ്ണാധികാരമുണ്ടായിരുന്നുവെങ്കിലും എല്ലാ കാൎയ്യങ്ങളും അവരുടെ ഇഷ്ടംപോലെ നടത്തുന്നതിന്നു

ജനങ്ങൾ അവരെ അനുവദിച്ചിരുന്നില്ല. നാട്ടുനടപ്പിനെയും കീഴ്മര്യാദയെയും തെററിനടക്കേണ്ടിവന്ന അവസരങ്ങളിൽ രാജാക്കന്മാർ പ്രജകളോടാലോചിച്ചു പ്രവൃത്തിക്കുകയായിരുന്നു പതിവ്. ഈ പതിവു വിട്ടുനടന്നിരുന്ന രാജാക്കന്മാക്ക് ആപത്തുകൾ നേരിട്ടുന്നതും അസാധാരണയായിരുന്നില്ല. ഈ സമ്പ്രദായത്തെപ്പററി ലന്തക്കാരനായ ഒരു ഗ്രന്ഥകാരൻ എഴുതീട്ടുള്ള ഒരു വിവരണത്തെ താഴെ ചേക്കുന്നു:—

സ്വേച്ഛപോലെയുള്ള അവരുടെ (രാജാക്കന്മാരുടെ) അധികാരത്തിന്ന് ഒരമച്ച് നാട്ടുകാരുടെ കൂട്ടങ്ങളാകുന്നു. എന്നാൽ വളരെ അപൂവ്വമായിട്ടേ ആവക കൂട്ടങ്ങൾ കൂടാറുള്ളു. അവ രണ്ടുവകയായിട്ടുണ്ട്. ഒന്നു രാജാവിൻെറ കല്പനപ്രകാരം കൂട്ടുന്നതു്; മറേറതു ജനങ്ങൾ സ്വയമേവ കൂട്ടുന്നതു്. അനേകം വഷങ്ങൾ ചെല്ലുമ്പോൾ മാത്രമേ ഈവക സഭകൾ കൂടേണ്ടിവരികയുള്ളു. രാജകല്പനപ്രകാരം കൂട്ടുന്നവയുടെ നടവടി താഴെ പറയുംപ്രകാരമാകുന്നു:— അദ്ദേഹം നാട്ടാരെ വിളിച്ചു കൂട്ടുന്നതിന്നായി പാരമ്പയ്യവഴിക്കവകാശികളായ ചില ഉദ്യോഗസ്ഥന്മാരെ അയക്കുന്നു. എല്ലാവരും വന്നു ചേന്നാൽ അവർ വെളിയിൽ ഒരേടത്തു വട്ടമിട്ടിരിക്കുന്നു. അതിൻെറശേഷം അവർ ഓരോ വിഷയങ്ങളെപ്പററി ആലോചിക്കുകയും ഒത്തൊരുമിച്ചുള്ള മൌനംകൊണ്ടോ ആത്തുവിളികൊണ്ടോ ഓരോ കായ്യങ്ങളെ തള്ളിക്കളയുകയോ സ്വീകരിക്കുകയോ ചെയ്യുകയും ചെയ്യുന്നു. എന്നാൽ പരക്കെയുള്ള സമുദായക്ഷേമത്തിന്നു തട്ടാത്തതായ പ്രധാന വിഷയങ്ങളിൽ നാട്ടിലെ പ്രമാണികളെ മാത്രം ആളെ അയച്ചുവരുത്തി കായ്യങ്ങൾ തീച്ച്യാക്കുന്നു. നാട്ടുകാർ താനേ കൂട്ടുന്ന കൂട്ടങ്ങളും ഈ മട്ടിൽ തന്നെയാണു നടത്താറുള്ളതു്; പക്ഷെ അതിലേറെ ക്ഷോഭത്തോടുകൂടിയായിരിക്കും. അതിയായുള്ള പ്രജാപീഡനം നിമിത്തമോ അല്ലെങ്കിൽ നാട്ടാചാരങ്ങളെ തെററിനടക്കുക

നിമിത്തമോ രാജാവു കുററക്കാരനാണെന്നുവരുന്ന അവസരങ്ങളിലല്ലാതെ ഈ മാതിരി കൂട്ടങ്ങൾ ഒരിക്കലും കൂടുക പതിവില്ല. അങ്ങിനെയുള്ള സന്ദർഭങ്ങളിൽ എല്ലാവസ്തുവുടമസ്ഥന്മാരും ഹാജരായിക്കൊള്ളേണമെന്നാണു നിശ്ചയം. ഈ നിശ്ചയത്തെ ഏവനെങ്കിലും അനുസരിക്കാതിരുന്നാൽ അവന്റെ തോട്ടങ്ങൾ, ഭവനങ്ങൾ, വസ്തുക്കൾ, കളങ്ങൾ മുതലായവയെ എല്ലാം നാട്ടുകാർ നശിപ്പിച്ചുകളയുന്നതാണ്. പിന്നെയും അവൻ വാശിപിടിക്കുന്നതായിരുന്നാൽ അവന്റെ സകല അവകാശങ്ങളേയും സഭയിലുള്ള അധികാരങ്ങളേയും വെപ്പിക്കുകയോ അല്ലെങ്കിൽ അവനെ നാട്ടുകടത്തുവാൻതന്നെ വിധിക്കുകയോ ചെയ്യും. ഈവക സഭകൾ രാജാവിന്റെ ഇഷ്ടത്തെ തടുക്കുന്നതിന്നു വേണ്ടിയാകയാൽ അദ്ദേഹം അവരുടെ ആലോചനകളെയും തീർപ്പുകളെയും വിരോധിക്കുന്നതിന്നു കഴിയുന്ന ശ്രമങ്ങൾ ചെയ്യാറുണ്ട് എന്നു കാണുന്നതിൽ ഞങ്ങൾക്കാശ്ചര്യമില്ല. അവയെ ബലംപ്രയോഗിച്ചമർത്തുന്നതിന്ന് അദ്ദേഹത്തിന്നധികാരമില്ല. എന്നുതന്നെയല്ല ശ്രമിച്ചാൽതന്നെ സാധിക്കുവാൻ പ്രയാസമാണെന്നും അദ്ദേഹത്തിന്നറിയാം; അത്ര അനവധി ജനമാണ് ഈ കൂട്ടങ്ങളിലേയ്ക്കു വന്നു ചേരുന്നത്. അതിനാൽ കൂട്ടമിരിക്കുന്നവരെ കല്ലും പൂഴിയും ചളിയും എടുത്തെറിയുന്നതിന്നും മററു പല വിധത്തിലും അവരെ ഉപദ്രവിക്കുന്നതിന്നും വേണ്ടി അദ്ദേഹം പണ്ടാരപ്പിള്ളർ* എന്നു പറയുന്ന ഒരു കൂട്ടം കുട്ടികളെ അയയ്ക്കുന്നു. കാവൽക്കാരായ നയാന്മാർ ഈവക അക്രമികളെ തങ്ങളുടെ പരിചകൾകൊണ്ടു അകത്തിനിർത്തുവാൻ കഴിയുന്നതും നോക്കുന്നു. എന്നാൽ ഉപദ്രവം സഹിപ്പാൻ വയ്യാഞ്ഞിട്ട് ആരെങ്കിലും ആ പിള്ളരെ പിടിച്ചടിക്കുകയോ മററു

* ഇപ്പോൾ അവരുടെ ജോലി കോവിലകത്തു പാത്രം തേപ്പു മുതലായവയാകുന്നു.

വിധത്തിൽ ഉപദ്രവിക്കുകയോ ചെയ്യുന്നതായെങ്കിൽ അതു നാട്ടുനടപ്പുപ്രകാരം രാജദ്രോഹകരമായി വിചാരിക്കപ്പെടുന്നതാണു്. അപ്പോൾ രാജാവിനു കൂട്ടമിരിക്കുന്നവൎക്കു പിഴ കല്പിക്കുവാനും കൂട്ടം പിരിച്ചുകളയുവാനും അധികാരമുണ്ടു്. അവരുടെ നേരെ ബലവും അപ്പോൾ പ്രയോഗിക്കാം. ഇങ്ങനെയെല്ലാം ചെയ്തിട്ടും അവരെ കീഴടക്കുവാൻ അദ്ദേഹത്തിന്നു സാധിച്ചില്ലായെങ്കിൽ പിന്നെ അവർ അദ്ദേഹത്തിന്റെ ശാസനയിൽ ഇരിക്കുന്നതല്ല. ഈവക സന്ദൎഭങ്ങളിൽ അയൽനാട്ടുകാരും മിത്രങ്ങളുമായിട്ടുള്ളവർ ഇരുകക്ഷികളുടെയും മദ്ധ്യസ്ഥന്മാരായി നിന്നുകൊണ്ടു മേല്പറഞ്ഞ അവസ്ഥയിൽനിന്നു വരാവുന്ന അപകടങ്ങളെ ഇല്ലാതാക്കുന്നതിന്നും എല്ലാവരെയും യഥാസ്ഥാനം അടക്കിയിരുത്തുന്നതിന്നും വേണ്ടി കഴിയുന്നതും ശ്രമം ചെയ്യുന്നു.

(സ്റ്റേറമ്മൈവൽ)

## ൪. മാമാങ്കം.

### (അല്ലെങ്കിൽ മലയാളത്തിലെ മാമാകം)

മലയാളത്തിൽ ടിപ്പുസ്സുൽത്താന്റെ ആക്രമണത്തിന്നുമുമ്പുവരെ "തിരുനാവാ" മണപ്പുറത്തുവച്ചു ചിങ്ങവ്യാഴകാലങ്ങളിൽ "മാമാങ്കം" അല്ലെങ്കിൽ "മാമാകം" എന്നൊരു മഹോത്സവം ആഘോഷിച്ചിരുന്നുവെന്നുള്ള സംഗതി സുപ്രസിദ്ധമാണല്ലോ. "മാമാങ്കം" എന്ന പദത്തെ ശരിയായിപ്പറയുമ്പോൾ "മാഘമകം" എന്നാണു പറയേണ്ടതു്. (മാഘമാസത്തിലെ മകം അതായതു് മകരത്തിലെ കറുത്തവാവുകഴിഞ്ഞു കുംഭത്തിലെ കറുത്തവാവിനകത്തുവരുന്ന മകം) ഇതു സാധാരണ വെളുത്തവാവു സംബന്ധിച്ചുമാത്രമേ വരികയുള്ളു. അതുകൊണ്ടു മാമാങ്കം പ്രായേണ കുംഭമാസത്തിലായിരിക്കും.

അഥവാ. ചിങ്ങവ്യാഴത്തിലുള്ള മഹത്തായ മാഘമാസത്തിനെ "മാമാകം" എന്നുപറയുന്നു.

ഈ സ്ഥിതിക്കു മാമാങ്കകാലം, വർഷകാലം കഴിഞ്ഞു്, ഭാരതപ്പുഴയിലെ കലക്കവും ഒഴിഞ്ഞു്, മണൽത്തിട്ടുകളും തെളിഞ്ഞു്, മകരത്തിലെ മാംസംകോച്ചുന്ന മഞ്ഞിന്റെ ശക്തി ശമിച്ചു കൊയ്ത്തുകഴിഞ്ഞിട്ടു് അറകളും നിറഞ്ഞു്, സ്വതേതന്നെ പ്രകൃതിദേവി തെളിഞ്ഞിട്ടുള്ള മലയാളത്തിലെങ്ങും ചക്ക, മാങ്ങ മുതലായ ഫലസസ്യാദികൾ നിറഞ്ഞു, പകൽ അനതിതീവ്രങ്ങളായ സൂര്യകിരണങ്ങളാൽ പ്രകാശമാനങ്ങളായ ദിക്കോശങ്ങളോടുകൂടിയും, ഭാരതപ്പുഴയിലെ സ്ഫടികനിർമ്മലങ്ങളായ തിരമാലകളിൽ തട്ടി സ്വച്ഛന്ദമായി വീശുന്ന മന്ദമാരുതനാൽ പരമാനന്ദപ്രദമായും, പ്രദോഷം മുതൽ പ്രഭാതംവരെ ക്രമേണ പ്രകാശിതനായ ചന്ദ്രന്റെ "കൌമുദീ"വിലാസങ്ങളാൽ പകലെപ്പോലെതന്നെ ചുറവുമുള്ള പദാർത്ഥങ്ങളുടെ "തത്വപ്രബോധിനി"കളായി സകലജന"മനോരമ"കളായ രാത്രികളോടുകൂടിയും ഇരിക്കുന്ന ഒരു കാലമാകയാൽ മലയാളത്തിൽ ഈ വിധമുള്ള ഒരു മഹോത്സവം ആഘോഷിക്കുന്നതിന്നു സർവ്വപ്രകാരത്തിലും ഇതിലധികം നന്നായിട്ടു് ഒരു കാലം തെരഞ്ഞെടുപ്പാനസാദ്ധ്യമാണെന്നു് ഇന്നുള്ളവർക്കും സമ്മതമായിരിക്കകൊണ്ടു് ഏതൽപ്രവർത്തകന്മാരായ പൂർവ്വന്മാർ ഈ വക വിഷയങ്ങളിൽ ചെയ്തിരുന്ന ദീർഘാലോചനകളുടെയും, അവരുടെ ഔചിത്യത്തോടും രസികത്വത്തോടും കൂടിയുള്ള മനോധർമ്മത്തിന്റെയും, വൈചിത്ര്യവും മഹത്വവും എത്രമാത്രമുണ്ടായിരുന്നു എന്നു നല്ലവണ്ണം അനുമാനിക്കാവുന്നതാകുന്നു.

ഇങ്ങിനെയുള്ള ഒരു മഹോത്സവാഘോഷത്തിന്റെ ഉത്ഭവവും അതിന്റെ ചടങ്ങുകളും എന്തെല്ലാമായിരുന്നു, എന്നുള്ള ഇക്കൃതി പ്രസ്താവയോഗ്യമാണല്ലൊ.

ഇപ്പോൾ അമേരിക്കയിലും മററും ഉള്ള മാതിരി പൂൎവ്വകാലങ്ങളിൽ മലയാളത്തിലും ഒരുവിധം ജനസമുദായരാജ്യഭരണം നടപ്പുണ്ടായിരുന്നു. കേരളീയബ്രാഹ്മണരായ നമ്പൂരിമാർ ഗ്രാമാധിപത്യമുഖേന വളരെക്കാലം ശിക്ഷാരക്ഷാധികാരം വഹിച്ചുവന്നിരുന്നു. പിന്നീട് ഈ നടപ്പുകൊണ്ടു തങ്ങൾക്കു വല്ല അസൌകൎയ്യങ്ങളും നേരിട്ടിട്ടോ മററോ, തങ്ങളുടെ സ്വാതന്ത്ര്യത്തിന്നും അധികാരത്തിന്നും ഭംഗംകൂടാതെ വല്ലപ്രകാരവും ഈ "സൊല്ല" ഒഴിച്ചുവെക്കേണമെന്നു കരുതീട്ടോ, എങ്ങനെയെങ്കിലും അവരെല്ലാവരുംകൂടി ആലോചിച്ചു പരദേശത്തുനിന്നും രാജവംശ്യന്മാരിൽ ആരെയെങ്കിലും ഒരാളെ ഇഷ്ടപ്രകാരം തെരഞ്ഞെടുത്തു കൊണ്ടുവന്നു തങ്ങളുടെനിശ്ചയങ്ങൾക്കു കീഴടക്കി രാജ്യഭാരം ചെയ്യത്തക്കവണ്ണം അവരോധിക്ക (രാജാവായി വാഴിക്ക) പതിവായിരുന്നു. അങ്ങനെ അവരോധിക്കപ്പെട്ട ഒരാളെ പന്തീരാണ്ടുചെല്ലുമ്പോൾ ആ സ്ഥാനത്തുനിന്നും മാററി പിന്നെയും മുമ്പിലത്തെപ്പോലെതന്നെ വേറെ ഒരാളെ തെരഞ്ഞെടുത്തുവാഴിക്കും. ഇങ്ങനെ അവരോധിക്കുന്നതിന്നു മലയാളത്തിലെ ബ്രാഹ്മണരും നാനാജാതിമതസ്ഥന്മാരായ മററുജനങ്ങളും ഒന്നിച്ച് ഒരു സ്ഥലത്തു ചേരണമെന്നും അതിലേക്കു തൃശ്ശിവപേരൂർ മുതലായ സ്ഥലങ്ങളിലേക്കാൾ സൎവ്വഥാ സൌകൎയ്യമുള്ളതു തിരുനാവായാണെന്നും തീൎച്ചപ്പെടുത്തിയതുകൂടാതെ, നവയോഗികളുടെ പ്രതിഷ്ഠയായ മേല്പറഞ്ഞ ക്ഷേത്രം പണ്ടേതന്നെ അനന്യസാമാന്യമായ ഈശ്വരചൈതന്യവിലാസത്തിന്നു കീൎത്തിപ്പെട്ടതും, സമീപത്തുള്ള "മലയാളത്തിലെ ഗംഗാനദി"യായ ഭാരതപ്പുഴയിൽ സ്നാനംചെയ്തു പിണ്ഡം വെയ്ക്കുന്നതു പിതൃപ്രീതികരമാണെന്നു പുരാണപ്രസിദ്ധമായിട്ടുള്ളതും ആകകൊണ്ടു കൊല്ലംതോറും ശിവരാത്രിയുടെ അടുത്തു "തൃപ്പുറങ്ങാട്ട്" ഉറക്കൊഴിവുകഴിച്ച് അനന്തരം

മലയാളി ഹിന്ദുക്കൾ അവിടെ സ്നാനപിണ്ഡാദി ക്രിയകൾക്കായി വന്നുകൂടുകയും ചെയ്തിരുന്നു.

മാമാങ്കം ഉണ്ടാകുന്നതു പന്തീരാണ്ടുകൂടുമ്പോളാണെന്നു മുമ്പു പറഞ്ഞുവല്ലൊ. മാമാങ്കം ഇരുപത്തെട്ടുദിവസംകൊണ്ടു് അവസാനിക്കുന്നതായ ഒരു മഹോത്സവമാണു്. അതിനിടയ്ക്കു വളരെ ക്ഷേത്രങ്ങളിലെ ദേവന്മാരെ (ഇരുപത്തെട്ടീശ്വരന്മാരെ എന്നാണു കേട്ടിട്ടുള്ളതു്) അവരവരുടെ അവസ്ഥപോലെയുള്ള ആഘോഷങ്ങളോടുകൂടി അവിടെ എഴുന്നള്ളിച്ചു കൊണ്ടുവരും. ആവക എഴുന്നെള്ളിപ്പിൽ അതാതുക്ഷേത്രനാഥന്മാർ അവരവരുടെ ശക്തിക്കും യുക്തിക്കും ഭക്തിക്കും തക്കവണ്ണം എന്തെല്ലാം മോടിപിടിപ്പിക്കുമെന്നു കേളികേട്ട തൃശ്ശിവപേരൂർ പൂരംതന്നെ നമുക്കു വേണ്ടുന്ന അറിവുതരുന്നതിനാൽ അധികം വിസ്തരിക്കുന്നില്ല. എങ്കിലും മാമാങ്കത്തിൽ എഴുന്നള്ളിച്ചിരുന്നതാണു് അടുത്തകാലത്തു കോഴിക്കോട്ടുനടന്ന "തിരുവണ്ണൂർദ്ദേവ്യക്കേസ്സി"ന്നു വിഷയമായ സ്വർണ്ണവിഗ്രഹമെന്നുള്ള സംഗതി ഇവിടെ പ്രത്യേകം പറയാതിരിപ്പാൻ പാടില്ല. ഇതുകൂടാതെ മാമാങ്കത്തിൽ എഴുന്നള്ളിക്കുന്നതിൽ പ്രധാനിയായ ആനയുടെ മണികൾ, ചങ്ങല മുതലായതും കൂടി സ്വർണ്ണംകൊണ്ടുള്ളതായിരുന്നു എന്നു പറയുന്നതു് എത്രത്തോളം വിശ്വസനീയമാണെന്നറിഞ്ഞുകൂടാ. എന്നാൽ പ്രസിദ്ധകവിയായ "ശുകസന്ദേശ"കർത്താവിന്റെ വംശത്തിൽ പണ്ടു് ഒരു ചോരശാസ്ത്രപണ്ഡിതനുണ്ടായിരുന്നു എന്നും, അദ്ദേഹം തന്റെ ശാസ്ത്രസിദ്ധാന്തങ്ങളിൽ ചിലതിനെ അനുഭവപ്പെടുത്തുവാനായി ഒരു വാദപരീക്ഷയിൽ മാമാങ്കത്തിൽ എഴുന്നള്ളിച്ചിരുന്ന ആനയുടെ പൊന്നിൻചങ്ങല ആരുമറിയാതെ മോഷ്ടിച്ചു എന്നും ഒരു ഐതിഹ്യമുണ്ടു്.

മാമാങ്കം തുടങ്ങിയാൽ അവസാനിക്കുന്നതിന്നുമുമ്പിൽ

മലയാളത്തിൽ ഓരോ വിഷയത്തിൽ യോഗ്യന്മാരായിട്ടുള്ളവരെല്ലാം യഥാസൌകര്യം അവിടെ ചെന്നുചേരേണ്ടതാണെന്ന് അന്നുള്ള മഹാന്മാർക്ക് പ്രത്യേകം നിർബ്ബന്ധമുണ്ടായിരുന്നു. അവരിൽ ചിലരുടെ ആഗമനം അവശ്യം ഒഴിച്ചുകൂടാത്തതായിരിക്കത്തക്കവണ്ണം ചിലർക്ക് ചില പ്രത്യേകാധികാരങ്ങളും ചുമത്തിയിരുന്നു. ഈ കൂട്ടത്തിൽ കൊടുങ്ങല്ലൂർതമ്പുരാക്കന്മാരുടെയും പൂഞ്ഞാററിൽതമ്പുരാക്കന്മാരുടെയും മററും വംശമൂലമായ "അയിരൂർ, ചാക്കര" സ്വരൂപത്തിൽനിന്നു "മാടംകേറി"യതിന്നുശേഷമേ മാമാങ്കത്തിന്നായി മണപ്പുറത്തു കെട്ടിയുണ്ടാക്കുന്ന ഭോജനശാലയിൽ ബ്രാഹ്മണർക്ക് ഭക്ഷിപ്പാൻ പാടുള്ളു (മാടം എന്നാൽ രാജാക്കന്മാർക്ക് എഴുന്നള്ളി ഇരിപ്പാനുള്ള മഞ്ചം) എന്നൊരേർപ്പാടുണ്ടത്രേ. ഇതുകൊണ്ട് അവർക്ക് പണ്ടേതന്നെ വംശശുദ്ധിയും സദാചാരനിഷ്ഠയും ഉണ്ടായിരുന്നു എന്നൂഹിക്കാം. എങ്കിലും കൊടുങ്ങല്ലൂർരാജാക്കന്മാരെ തങ്ങളുടെ പിതൃസ്ഥാനംനിമിത്തം സവിശേഷം ആദരിച്ചുവരുന്ന കോഴിക്കോട്ടുരാജാക്കന്മാർക്ക് മാമാങ്കത്തിൽ പ്രാധാന്യം ലഭിച്ചതിന്നുശേഷമല്ലയോ ഈ ഏർപ്പാടുണ്ടായതെന്നു ശങ്കിപ്പാനവകാശമില്ലെന്നില്ല.

മേൽപറഞ്ഞപ്രകാരം മാമാങ്കത്തിൽവച്ചു വളരെക്കാലം അനേകം പെരുമാക്കന്മാരുടെ അവരോധം നടന്നുവരികയും, അതിന്നിടയ്ക്കു ബ്രാഹ്മണരുടെ സ്വാതന്ത്ര്യാധികാരങ്ങൾ ക്രമേണ ക്ഷയിച്ചും പെരുമാക്കന്മാരുടെ രാജാധികാരവും പ്രഭുശക്തിയും മലയാളത്തിൽ ഒരുമാതിരി ശാശ്വതമായി വേരുറച്ചും നിലനിന്നുപോരികയും ചെയ്തു എന്നുമല്ല, പെരുമാക്കന്മാരുടെ കീഴിൽ കേരളം പല ഖണ്ഡങ്ങളായി പിരികയും അവിടവിടെ ഓരോ ഉപരാജാക്കന്മാർ ഭരണകർത്തക്കന്മാരായിത്തീരുകയും ചെയ്കതിനാൽ അവസാ

നത്തിൽ പെരുമാക്കന്മാർ കേവലം കേരളചക്രവത്തിത്വ ത്തെ പ്രാപിക്കുകയും ചെയ്തു.

ഇങ്ങിനെയിരിക്കുന്നകാലത്തിൽ പെരുമാക്കന്മാരിൽ ഒടുവിലെ ആളായ "ഭാസ്കരരവിവൎമ്മ"നെന്ന പെരുമാ ളാൽ തന്റെ അവസാനകാലത്തിൽ കൊടുങ്ങല്ലൂർ "മഹോ ദയപട്ടണത്തിൽ" ഇന്നും അതിമാനുഷന്മാരായ ആ മ ഹാത്മാക്കളുടെ പൂൎവ്വചരിത്രത്തെ സാക്ഷീകരിച്ചുനില്ക്കുന്ന "തൃക്കലശേഖരപുരം" എന്ന തന്റെ പരദേവതാക്ഷേത്ര ത്തിന്റെ കിഴക്കുവശത്തുള്ള "ഉദകമംഗലം" എന്ന ക്ഷേ ത്രത്തിൽവച്ചു തന്റെ സാമന്തരാജാക്കന്മാരിൽ ഓരോരു ത്തൎക്കും പൂൎണ്ണാധികാരത്തോടുകൂടി കേരളരാജ്യത്തെ ഓരോ ഖണ്ഡമായി തിരിച്ചു അതിരു നിശ്ചയിച്ചു ഉദകപൂൎവ്വം ദാ നം ചെയ്യപ്പെട്ടതിൽ മേപ്പടി "തിരുനാവാ" എന്ന സ്ഥ ലം "വെള്ളാട്ടര" രാജാവിന്നു അധീനമാവുകയും, അതിന്നു ശേഷം പെരുമാക്കന്മാരുടെ അവരോധം അവസാനിക്ക യാൽ മാമാങ്കത്തിൽ പെരുമാക്കന്മാർ വാണിരുന്നസ്ഥല ത്തു രാജപദവിയോടുകൂടി വെള്ളാട്ടരരാജാവു പ്രവേശിച്ചു വരികയും ചെയ്തുവന്നു.

മാമാങ്കത്തിൽ പെരുമാക്കന്മാർ സ്ഥാനാരോഹണം ചെയ്തുനില്ക്കുന്നതിന്നു "നിലപാടു നില്ക്കുക" എന്നും, ആ സ്ഥലത്തിന്നു "നിലപാട്ടുതറ" എന്നും, ഇന്നും പറഞ്ഞുവ രുന്നതും, അവിടം വളരെ വിശേഷമായ ഒരു സ്ഥലമാണെ ന്നു കാഴ്ചയിൽ പ്രത്യക്ഷമാകുന്നതുമാണ്. നിലപാടു നില്ക്കു ന്നതിന്നുമുമ്പായി ആൎക്കെങ്കിലും വല്ല സങ്കടവും ഉണ്ടെ ങ്കിൽ ആയതു അപ്പോൾതന്നെ തീൎക്കുകയൊ അല്ലാത്തപ ക്ഷം ഇന്ന സമയത്തിനകം തീൎത്തുകൊള്ളാമെന്നു പ്രതിജ്ഞ ചെയ്കയൊ ചെയ്തതിന്നുശേഷമെ നിലപാടേല്ക്കാൻ പാടു ള്ളു എന്നൊരു ദുഷ്കരമായ വീരവ്രതവും കൂടിയുണ്ടു. ഇതി ന്നു "അഭീഷ്ടദാനം" എന്നു പേരാകുന്നു.

ഇങ്ങനെ മാമാങ്കം വെള്ളാട്ടരരാജാവിന്റെ അദ്ധ്യക്ഷത്തിൽ കഴിഞ്ഞുവന്നിരുന്നതിനിടക്ക് ഒരിക്കൽ കോഴിക്കോട്ടനിന്ന മാമാങ്കത്തിൽ കച്ചവടത്തിന്നപോയി മടങ്ങിവന്ന തന്റെ പ്രത്യേക സേവകന്മാരായ ചില മാപ്പിളമാരോട സാമൂതിരിപ്പാട "മാമാങ്കം നന്നായൊ? വിശേഷം എന്തെല്ലാമായിരുന്നു?" എന്ന കല്പിച്ചുചോദിച്ചതിന്ന "മാമാങ്കം നന്നായി, എങ്കിലും അടിയങ്ങൾക്ക സുഖമായില്ല" എന്ന് അവർ ഉത്തരം പറഞ്ഞു. "അതെന്താ? കച്ചവടത്തിൽ ലാഭമുണ്ടായില്ലെന്നുണ്ടൊ?" "അതല്ല ഇതുവരെ മലയാളത്തിൽ ഏകാധിപത്യം വഹിച്ചിരുന്ന മഹാന്മാർ നിലപാട നിന്നിരുന്ന സ്ഥലത്ത് അതിന്ന തക്കയോഗ്യതയില്ലാത്ത ഒരാൾ പ്രവേശിച്ചുകണ്ടതിനാലാണ്." "അതിനെന്താണ നിവൃത്തി? ഇപ്പോൾ അങ്ങനെയുള്ള ഒരാൾ ഇല്ലല്ലൊ." "നിവൃത്തിയുണ്ട്; അങ്ങനെ ഒരാളും ഉണ്ട്." "അങ്ങനെ പറയുന്നതല്ലാതെ സാധിപ്പാൻ തരമില്ലല്ലൊ." "അങ്ങനെ പറയുന്നതല്ല, അനുവാദമുണ്ടെങ്കിൽ ഇനിയത്തെ മാമാങ്കത്തിന് അടിയങ്ങൾ അതു സാധിച്ചുകൊള്ളാം." "എന്നാൽ ശ്രമിച്ചോളു. വിരോധമില്ല" എന്ന സാമൂതിരിപ്പാടും കല്പിച്ചു.

അതിന്നശേഷം പിന്നത്തെ മാമാങ്കത്തിന്നുമുമ്പിൽ മാപ്പിളമാർ വെള്ളാട്ടരരാജാവിനെ ചെന്നുകണ്ടു വളരെ ശ്ലാഘിച്ചകൂട്ടത്തിൽ "മാമാങ്കത്തിൽ നലപാടുനില്പാൻ അവിടേക്കല്ലാതെ മറെറാരുരാജാവിന്നും ഭാഗ്യമുണ്ടായില്ലല്ലൊ; അതുതന്നെ അവിടത്തെ മഹത്വത്തെ പ്രത്യക്ഷപ്പെടുത്തുന്നുണ്ട്" എന്ന പറഞ്ഞു. അതുകേട്ട രാജാവ് "അത് എനിക്ക സംഗതിവശാൽ സിദ്ധിച്ചതല്ലെ? അതൊരു മഹത്വസാക്ഷ്യമാകുന്നതല്ലല്ലൊ." "അതല്ല; അങ്ങനെ അവിടേക്ക സംശയമുണ്ടെങ്കിൽ അടുത്ത മാമാങ്കത്തിന് ഒരു വീരപരീക്ഷ നിശ്ചയിക്കുക." "അങ്ങനെതന്നെ, ഏതു

പ്രകാരം വേണമെന്നു നിശ്ചയിക്കുവിൻ." "എന്നാലവിടുന്നു നിലപാടു നില്ക്കുമ്പോൾ അവിടത്തെ സൈന്യങ്ങൾ മുമ്പിൽ രണ്ടുവരിയായി ആയുധപാണികളായി നേരെ നില്ക്കുക. അപ്പോൾ സാമൂതിരിപ്പാട്ടിലെയൊ മററു വല്ല രാജാക്കന്മാരുടെയൊ ഭാഗത്തിൽനിന്ന് ആരെങ്കിലും ഒരാൾ ഒററക്കു കടന്നുവന്ന് ഇവിടത്തെ സൈന്യങ്ങളെ ജയിച്ചു നിലപാടു നില്പാനുള്ള സ്ഥലത്തു പ്രവേശിക്കണതായാൽ നിലപാടു നില്പാനുള്ള അധികാരം അങ്ങോട്ടും, അതുപോലെതന്നെ അവിടുന്നു നില്ക്കുമ്പോൾ ഇവിടത്തെ ആൾ ജയിച്ചുവെങ്കിൽ ആ സ്ഥാനം ഇങ്ങോട്ടും വിട്ടുകൊടുക്കത്തക്കവണ്ണം ഒരു നിശ്ചയം ചെയ്യു. 'എന്നാൽ ഇതിൽവച്ച് ആൎക്കാണു യോഗ്യത എന്നറിയാമല്ലൊ" എന്നു പറഞ്ഞു.

രാജാവ് അങ്ങനെ സമ്മതിക്കയുംചെയ്തു. പിന്നത്തെ മാമാങ്കത്തിന് അപ്രകാരം പരീക്ഷിച്ചതിൽ ആയുധാഭ്യാസത്തിൽ അതിസമൎത്ഥന്മാരായ വെള്ളാട്ടരരാജാവിന്റെ സൈന്യത്തെയെല്ലാം സാമൂതിരിപ്പാട്ടിലെ ഭടന്മാരിൽ ഒരുവൻ തോല്പിച്ചതിനാൽ ആ വഴിക്കു നിലപാടു നില്പാനുള്ള അവകാശം സാമൂതിരിപ്പാട്ടിലേക്കു സിദ്ധിക്കയുംചെയ്തു. അതിൽപിന്നെ പലതവണയും സാമൂതിരിപ്പാട്ടിലെയും വെള്ളാട്ടര രാജാവിന്റെയും സൈന്യങ്ങൾ തമ്മിൽ ഈ നിലപാടു നില്പിനെപ്പററി മഹാഭയങ്കരമായ പലേ യുദ്ധവും ഉണ്ടായിട്ടുള്ളതായി കേൾവിയുണ്ട്. എങ്കിലും അതിലെല്ലാം സാമൂതിരിപ്പാടുതന്നെ ജയിച്ചു. കേറിയ സ്ഥാനത്തുനിന്നും ഇറങ്ങാതെതന്നെ മാമാങ്കം അവസാനിച്ചു എന്നാണ് ഐതിഹ്യം.

എന്നാൽ അന്നു മലയാളത്തിലുള്ള മററു രാജാക്കന്മാൎക്കും ഈ സ്ഥാനലബ്ധിക്കു സ്വാഭാവികമായി ആഗ്രഹം ജനിപ്പാനവകാശമുണ്ടായിരിക്കാമെങ്കിലും അന്നു കൊച്ചി, തിരുവിതാംകൂർ മുതലായ തെക്കുള്ള രാജാക്കന്മാൎക്കും ഇന്നുള്ള

പ്രാബല്യം സിദ്ധിച്ചിട്ടുണ്ടായിരുന്നില്ല. അതിനാൽ സാമൂതിരിപ്പാടിനെ ജയിക്കാൻതക്ക ശക്തിയുള്ള രാജാക്കന്മാർ ചുരുക്കമായിരുന്നതുകൊണ്ടു മററുള്ളവരാരും ഈ കാര്യത്തിൽ പ്രവേശിക്കാതിരുന്നതാണെന്ന് ഊഹിപ്പാൻ മതിയായ കാരണമുണ്ട്.

മാമാങ്കം ഇതിന്നുശേഷം പിന്നേയും വളരെക്കാലം നിലനിന്നുപോന്നു. ഒടുവിൽ മലയാളത്തിലെ പൂർവ്വൈശ്വര്യസമൃദ്ധിക്ക് ഒരു ധൂമകേതുവായിത്തീൎന്ന ടിപ്പുസ്സുൽത്താന്റെ ആഗമനത്തോടുകൂടി കൊല്ലം ൯൩൦-ന് അടുത്ത ഒരു കാലത്തിൽ അവസാനിച്ചുപോയെന്നാണു വിശ്വാസ്യമായ കേൾവിയുള്ളതു്.

ഏതായാലും പ്രകൃതികാര്യങ്ങൾക്കൊക്കയും കാലാന്തരത്തിൽ കണ്ടുവരുന്നതുപോലെയുള്ള പരിണാമഭേദംതന്നെയായിരിക്കാം ഈ വിഷയത്തിലും സംഭവിച്ചതു്. എന്നാലും ഇന്നുള്ള മലയാളികളുടെ ഭാഗ്യദോഷംകൊണ്ടാണെന്നുമാത്രമെ ഞാൻ വിശ്വസിക്കുന്നുള്ളു.

(കുന്നേഴത്തു പരമേശ്വരമേനോൻ.)

## ൧൦. കാവ്യം

കാവ്യം എന്നുവച്ചാൽ എന്താണ്? കൃത്യാകൃത്യങ്ങളെ നമുക്ക് അനുഭവമാക്കി നമ്മുടെ മനസ്സിന്നു ഗുണമുണ്ടാക്കുകയാകുന്നു കാവ്യത്തിന്റെ പ്രധാനമായ ഉദ്ദേശമെന്ന് ഇതിന്നു മുമ്പിൽ പറഞ്ഞിട്ടുണ്ടല്ലൊ. ആ ഉദ്ദേശത്തെ സാധിപ്പിക്കുന്നതിന്ന് ഒരു കാവ്യത്തിന്നു പ്രധാനമായി എന്തു ഗുണമാണ് ഉണ്ടായിരിക്കേണ്ടതു്? എന്നാൽ ആ ഗുണം തന്നെയാണു കാവ്യത്തിന്റെ പ്രധാനമായ ലക്ഷണവും. രാവണനെപ്പോലെയല്ലാ രാമനെപ്പോലെയാണു നാം

പ്രവൎത്തിക്കേണ്ടതു് എന്നു പറഞ്ഞതുകൊണ്ടുമാത്രം നമുക്കു ഒരനുഭവം തോന്നുന്നതല്ല. അനുഭവം തോന്നണമെങ്കിൽ രാമായണം വായിക്കുമ്പോൾ രാമന്റെ പ്രവൃത്തികൾക്കും വാക്കുകൾക്കും അനുകൂലമായും, രാവണന്റെ പ്രവൃത്തികൾക്കും വാക്കുകൾക്കും വിരോധമായും ഉള്ള മനോവികാരങ്ങളുണ്ടാകണം. അങ്ങിനെയുള്ള മനോവികാരങ്ങളുണ്ടാകണമെങ്കിൽ കവിതയിൽ അതാതു പ്രകൃതത്തിന് അനുരൂപമായ സ്തോഭം നല്ലവണ്ണം പുറപ്പെടണം. സാഹിത്യഗ്രന്ഥങ്ങളിൽ രസമെന്നു പറയുന്നതു് ഇങ്ങനെ സ്തോഭം പുറപ്പെടുന്നതിനാകുന്നു. അതുകൊണ്ടു കാവ്യോദ്ദേശസിദ്ധിയ്ക്കു പ്രധാനമായി വേണ്ടതു രസമാണെന്നു സ്പഷ്ടമാകുന്നു.

"വാക്യം രസാത്മകം കാവ്യം" കാവ്യത്തിന്റെ ജീവനായതു രസമാണു്. ഒരു കാവ്യത്തിന് എന്തു ഗുണമുണ്ടെങ്കിലും രസശൂന്യമായാൽ അതിനു കാവ്യത്വമില്ലെന്നു തന്നെ പറയാം. അതുപോലെതന്നെ മറെറന്തു ഗുണം കുറവായാലും രസം സമൃദ്ധിയായിട്ടുണ്ടെങ്കിൽ അതിനെ ഉത്തമകാവ്യമെന്നു പറയാവുന്നതാണു്. അലങ്കാരം, ഗുണം, രീതി മുതലായതു കവിതയ്ക്കു വളരെ ആവശ്യമാണെങ്കിലും അപരിത്യാജ്യമല്ല. ഇതെല്ലാം രസത്തിന്നു ഉൽകൎഷമുണ്ടാക്കുന്നതിനായിട്ടുള്ളതാണു്. കവിതയ്ക്കു കൂടിയേകഴിയൂ എന്നു പറയത്തക്കതായിട്ടു രസം മാത്രമേയുള്ളു. സാധാരണയായി ഭാഷാകവിത വായിക്കുന്നവരിൽ മിക്കവരും ശബ്ദാൎത്ഥങ്ങളുടെ ഉൽകൎഷത്തിന്നുമാത്രം കാരണഭൂതങ്ങളായ അലങ്കാരാദികളെയാണു കാവ്യത്തിന്റെ പ്രധാനലക്ഷണങ്ങളായി ഗണിക്കുന്നതു്. ഈ അഭിപ്രായം തെററായിട്ടുള്ളതാണെന്നു കാണിക്കുന്നതിന്നു അവയിൽ ഓരോന്നിന്റെ സ്വഭാവത്തെപ്പററി ഇവിടെ കുറച്ചു പ്രസ്താവിക്കുന്നതു് ആവശ്യമാകുന്നു.

കാവ്യം രസാത്മകമായ വാക്യമാണെന്നു പറഞ്ഞതു

കൊണ്ടുതന്നെ അതു പദ്യരൂപമാകണമെന്ന നിർബ്ബന്ധമില്ലെന്നു സാധിക്കുന്നു. ഒരു വാക്യം രസാത്മകമാണെങ്കിൽ ഗദ്യരൂപമായാലും അതിനെ കാവ്യമെന്നു പറയാം. ബാണകവിയാൽ ഉണ്ടാക്കപ്പെട്ട കാദംബരീ എന്ന ഗ്രന്ഥം ഗദ്യരൂപമാണെങ്കിലും അതിനെ ഉത്തമകാവ്യങ്ങളുടെ കൂട്ടത്തിലാണു സഹൃദയന്മാർ ഗണിക്കുന്നതു്. അതുകൊണ്ടു പദ്യരൂപമായിട്ടുള്ളതെല്ലാം കാവ്യമാണെന്നും, അതിന്റെ കർത്താക്കന്മാരെല്ലാം കവികളാണെന്നും, ഗദ്യരൂപമായിട്ടുള്ളതൊന്നും കാവ്യമല്ലെന്നും സാധാരണയിൽ പലരും വിചാരിച്ചുവരുന്നതു് അബദ്ധമാണെന്നും പറയേണ്ടതില്ലല്ലൊ. രസശൂന്യമായ പദ്യവും കാവ്യമാണെങ്കിൽ അമരകോശം, അഷ്ടാംഗഹൃദയം മുതലായ ഗ്രന്ഥങ്ങളും ശാകുന്തളം, നൈഷധം മുതലായ ഗ്രന്ഥങ്ങളും തമ്മിൽ എന്താണു വ്യത്യാസം? പദ്യവും കാവ്യവും തമ്മിലുള്ള ഭേദം മനസ്സിലായിട്ടുള്ളവർക്കു് ഇപ്പോൾ കവികൾ വളരെ ചുരുക്കമാണെന്നും, കവിതക്കാരെന്നു പറയുന്നവരായി വളരെ ജനങ്ങളുള്ളവരെ പദ്യകൃത്തുകളെന്നേ പറവാൻ പാടുള്ളു എന്നും ബോധംവരും. എന്നാൽ പദ്യം ഗദ്യത്തേക്കാളധികം കർണ്ണസുഖപ്രദമായിട്ടുള്ളതുകൊണ്ടും, മററു കാരണങ്ങളെക്കൊണ്ടും കാവ്യത്തിന്നു് അധികം യോഗ്യമായിട്ടുള്ളതും അധികമായി ഉപയോഗിക്കപ്പെട്ടുവരുന്നതുമാകുന്നു. അതുകൊണ്ടു് ഇതു് ഉൽക്കർഷഹേതുക്കളിൽ ഒന്നാണെന്നു വിചാരിക്കേണ്ടതാണു്.

രസോൽക്കർഷഹേതുക്കളിൽ പ്രധാനമായിട്ടുള്ളതു് അലങ്കാരമാകുന്നു. ഇതു കാവ്യത്തിന്നു വളരെ ആവശ്യമായിട്ടുള്ളതാണെന്നുതന്നെയല്ല ചിലരുടെ അഭിപ്രായത്തിൽ കവിതയ്ക്കു് അലങ്കാരംകൂടിയേ കഴിയു എന്നു നിർബ്ബന്ധതരംതന്നെയുണ്ടു്. എന്നാൽ ഈ അഭിപ്രായം അത്ര സ്വീകാരയോഗ്യമാണെന്നു തോന്നുന്നില്ല.

പൂമെത്തേലെഴുന്നേററിരുന്നുദയിതേ
പോകുന്നുഞാനെന്നുകേ-
ട്ടോമൽക്കണ്ണിണനീരണിഞ്ഞവദനം
പൂഃ വാട്ടഗാഢംതദാ
പൂമേനിത്തളിരോടുചേർത്തഹമിനി-
ക്കാണുന്നതെന്നെന്നുക-
ണ്ഠ്യമാലോടളിവേണിചൊന്നമധുര-
ച്ചൊല്ലിന്നുകൊല്ലുന്നുമാം.

(പൂന്തോട്ടത്തു നമ്പൂരി)

ഈ ശ്ലോകത്തിൽ സ്ഫുടമായ അലങ്കാരമൊന്നുമി ല്ലെങ്കിലും ഇതിന്ന് ഉത്തമകാവ്യലക്ഷണമില്ലെന്നു സഹൃദ യന്മാർ പറയുന്നതല്ല. സൂക്ഷ്മത്തിൽ കവിതയ്ക്ക് അലങ്കാ രം സ്ത്രീകൾക്ക് ആഭരണാദികളെന്നപോലെയാണ്. കടക കുണ്ഡലാദികൾ സ്ത്രീകളുടെ സൌന്ദര്യത്തിന്ന് എങ്ങനേ യൊ അങ്ങനെതന്നെ കവിതാരസത്തിന്ന് ഉപമാദ്യലങ്കാ രങ്ങൾ ഉൽക്കർഷത്തെ ഉണ്ടാക്കുന്നതാകുന്നു. രസഹീന ങ്ങളായ ശ്ലോകങ്ങളിൽ അലങ്കാരം പ്രയോഗിക്കുന്നത് അ ശേഷം സൌന്ദര്യമില്ലാത്ത സ്ത്രീകൾ ആഭരണങ്ങളണിയു ന്നപോലെ ആയിരിക്കും. ഇപ്പോൾ നടപ്പുള്ള കവിതക ളിൽ ചിലത് അലങ്കാരപ്രധാനവും ചിലതു രസപ്രധാനവു മാണ്. അനുഭവത്തിൽ ഇതുരണ്ടും തമ്മിലുള്ള വ്യത്യാ സമെന്തെന്നുവച്ചാൽ, അലങ്കാരപ്രധാനമായ കവിത വാ യിക്കുമ്പോൾ, കവിയേയും രസപ്രധാനമായിട്ടുള്ളതു വായി ക്കുമ്പോൾ, കവിതാവിഷയത്തേയുമാണു നമുക്ക് ഓർമ്മയു ണ്ടാകുന്നത്. പുനത്തിൽ നമ്പൂരിയുടെ കവിത അലങ്കാ രപ്രധാനവും കുഞ്ചൻനമ്പ്യാരുടെ കൃതികൾ രസപ്രധാന വുമാകുന്നു. 'കൃഷ്ണഗാഥ' വായിക്കുമ്പോൾ കവി മഹാകേ മൻതന്നെ എന്നുള്ള വിഭാവനയാണു നമുക്കുണ്ടാകുന്നത്.

‘നളചരിതം’ ഓട്ടൻതുള്ളൽ വായിക്കുമ്പോൾ നളന്റെയും ദമയന്തിയുടെയും മററും ഗുണങ്ങളെക്കുറിച്ചും മററുമാണു നമുക്കു മനസ്സിൽ തോന്നുന്നതു്. ഇതിൽ കാവ്യത്തിന്റെ പ്രധാനോദ്ദേശത്തെ സാധിക്കുന്നതിനെ സംബന്ധിച്ചിടത്തോളം ഏതിനാണു പ്രബലത അധികമുള്ളതെന്നു പറയേണ്ടതില്ലല്ലൊ.

ഗുണങ്ങളും രീതികളും കാവ്യത്തിന്റെ ഉൽക്കർഷഹേതുക്കളിൽ കൂടിയവയാണെന്നു പറഞ്ഞുവല്ലൊ. കാവ്യത്തിനു മധുരാദിഗുണങ്ങൾ മനുഷ്യനു ധൈര്യാദിഗുണങ്ങളെപ്പോലെയും രീതികൾ അവയവസംസ്ഥാനവിശേഷങ്ങളെപ്പോലെയുമാകുന്നു. ഇപ്പോഴുള്ള ഭാഷാകവികളിൽ പലരും മറെറല്ലാത്തിലും അധികമായി രീതിയുടെ കാര്യത്തിലാണു നിഷ്കൃഷ്ടിചെയ്യുന്നതു്. കാവ്യത്തിന്റെ ആത്മാവു രീതിയാണെന്നു വാമനൻ എന്നൊരു വിദ്വാൻ പറഞ്ഞതായി കാണുന്നതുകൊണ്ടും പണ്ടും ചിലക്കു് ഈ അഭിപ്രായം ഉണ്ടായിരുന്നു എന്നു തോന്നുന്നു. എന്നാൽ രീതി ഒരു രചനാവിശേഷം മാത്രമാകകൊണ്ടു ശബ്ദാർത്ഥങ്ങൾക്കു് ഉൽക്കർഷത്തെ ഉണ്ടാക്കുന്നു എന്നല്ലാതെ കാവ്യത്തിന്റെ ജീവനാണെന്നു പറയുന്നതു സാധുവായിരിക്കയില്ല.

കാവ്യത്തിന്റെ സ്വഭാവത്തെ വിവരിക്കുന്നതായിട്ടു കുറെ പ്രസിദ്ധിയുള്ള ഒരു ഭാഷാശ്ലോകമുള്ളതിനെ താഴെ ചേർക്കുന്നു. മേല്പറഞ്ഞ സംഗതികളെല്ലാം വായിച്ചവർക്കു് ഈ വിവരണം എത്രത്തോളം ശരിയായിട്ടുള്ളതാണെന്നു തീർച്ചയാക്കാമല്ലൊ.

കോൽത്തേനോലേണമോരോപദമതിനെന്നും
പാലിൽ നീരെന്നപോലെ
ചേർത്തീടേണം വിശേഷിച്ചതിലൊരലം-
കാരമുണ്ടായ് വരേണം

പേർത്താൽ ചിന്തിക്കിലർത്ഥം നിരുപമരുചിതോ-
ന്നോന്നമെന്നിത്രവന്നേ
തീർത്തീടാവൂ ശിശ്ലോകം ശിവശിവ കവിതാ-
രീതിവൈഷമ്യമത്രേ.

## ൧൫. കാവ്യോദ്ദേശം.

കാവ്യങ്ങൾ വായിക്കുകയും അതുകളിൽ രസിക്കുകയും ചെയ്യുന്നവർ നമ്മുടെ കൂട്ടത്തിൽ പലരുമുണ്ടെങ്കിലും അതുകളുടെ ഗുണാഗുണങ്ങളെ സൂക്ഷ്മമായി അറിയുന്നവർ വളരെ ഉണ്ടോ എന്നു സംശയമാണ്. വായിക്കുന്നവരിൽ പലരും ഓരോ കവിതകളെക്കുറിച്ചു അഭിപ്രായങ്ങൾ പറയുന്നതു് ഏകദേശം സംഗീതജ്ഞാനമുണ്ടെന്നുള്ള അഭിമാനംമാത്രമുള്ളവർ അകാലത്തിൽ താളംപിടിക്കുകയും തലകുണുക്കുകയും ചെയ്യുന്നതുപോലെ ആയിക്കാണുമ്പോൾ അവർ എത്രത്തോളം സൂക്ഷ്മം അറിയുന്നുണ്ടെന്നു് ഏകദേശം തിട്ടയാക്കാം. എന്നാൽ ഇതിനെക്കുറിച്ചു അത്ര അത്ഭുതപ്പെടുവാനില്ല. സാധാരണ മലയാളികൾക്കു കാവ്യങ്ങളുടെ ഗുണാഗുണങ്ങളെ അറിയുന്നതിനു ബ്രഹ്മാവുകൊടുത്ത ബുദ്ധിയല്ലാതെ വേറെ ഒരു സഹായവും ഇല്ല. സംസ്കൃതത്തിൽ കാവ്യപ്രകാശം, സാഹിത്യദർപ്പണം മുതലായ അനേകഗ്രന്ഥങ്ങളും ഇംഗ്ലീഷിൽ ഈ വിഷയത്തെപ്പറ്റി അസംഖ്യം പുസ്തകങ്ങളും ഉള്ളതുകൊണ്ടു് ആ ഭാഷകളിൽ പാണ്ഡിത്യമുള്ളവർക്കു കാവ്യങ്ങളുടെ ഗുണദോഷങ്ങളെ സൂക്ഷ്മമായി അറിയുന്നതിനു വേണ്ട സഹായങ്ങളുണ്ടു്. മലയാളത്തിൽ ഈവക ഗ്രന്ഥങ്ങൾ ഇല്ലാത്തതുകൊണ്ടും, ഇപ്പോൾ അച്ചടിച്ചു കാണുന്ന കവിതകളിൽ അധികവും, കാവ്യലക്ഷണം കുറഞ്ഞവയാകകൊണ്ടും, ഈവക കവിത

കളിൽമാത്രം പരിചയിക്കുകയും, ഇതരഭാഷകൾ പഠിക്കാതിരിക്കയും ചെയ്തിട്ടുള്ള മലയാളികളുടെ രസികതയ്ക്കു കൌടില്യമുണ്ടാകുന്നതു സ്വാഭാവികമാണ്. അതുകൊണ്ടു ഈ വിഷയത്തിൽ ജനങ്ങൾക്കു നേരായ വഴി കാണിച്ചുകൊടുക്കുന്നതിനു സംസ്കൃതത്തിലും ഇംഗ്ലീഷിലുമുള്ള ഗ്രന്ഥങ്ങളുടെ രീതിയെ അനുസരിച്ചു സാഹിത്യത്തെക്കുറിച്ച് ഇവിടെ കുറെ പ്രസ്താവിക്കുന്നതിനു ഞങ്ങൾ തുനിയുന്നു.

കാവ്യം എന്നുവച്ചാൽ സൂക്ഷ്മത്തിൽ എന്താകുന്നു എന്നാണു നാം ആദ്യമായി അറിയേണ്ടതു്. എന്നാൽ എന്തിൻെറയെങ്കിലും സ്വഭാവത്തെയോ ഗുണദോഷങ്ങളെയോ കുറിച്ച് ആലോചിക്കുന്നതിനു മുമ്പിൽ അതിൻെറ ഉദ്ദേശമെന്താണെന്ന് ആലോചിക്കുന്നതു പ്രത്യേകം ആവശ്യമാണ്. ആ ഉദ്ദേശം എല്ലായ്പോഴും വിശദമായി നമ്മുടെ മനസ്സിൽ ഇല്ലെങ്കിൽ നാം പറയുന്നതു ചിലപ്പോൾ കുറെ അപ്രസ്തുതമായി വന്നേയ്ക്കാം. ഒരു രാജ്യത്തെ രാജ്യഭരണത്തിൽ എന്തെല്ലാം ഗുണദോഷങ്ങളുണ്ടെന്നോ, ഏതു രീതിയിലുള്ള രാജ്യഭരണമാണ് എല്ലാത്തിലും നല്ലതെന്നോ നിരൂപിക്കുന്നതിനുമുമ്പിൽ രാജ്യഭരണത്തിൻെറ ഉദ്ദേശം എന്താണെന്ന് അറിയുന്നതു് ആവശ്യമല്ലേ? അതുപോലെതന്നെ കാവ്യമെന്നുവച്ചാൽ എന്താണെന്നും അതിന് എന്തെല്ലാം ലക്ഷണങ്ങൾ ഉണ്ടായിരിക്കണമെന്നും തീർച്ചയാക്കുവാൻ പുറപ്പെടുന്നതിനുമുമ്പിൽ കാവ്യത്തിൻെറ ഉദ്ദേശം എന്താണെന്നും അതു മനുഷ്യർക്ക് ഏതുവിധത്തിൽ ഉപകരിക്കുന്നതാണെന്നും നാം മനസ്സിലാക്കേണ്ടതാണ്.

വേദം, ശാസ്ത്രം, കാവ്യം ഇതുകളാകുന്നു നമ്മുടെ അദ്ധ്യയനത്തിൻെറ പ്രധാനവിഷയങ്ങൾ. ഇതിൽ ഓരോന്നിൻെറ മുഖ്യമായ ഉദ്ദേശം ഓരോന്നാണെങ്കിലും എല്ലാത്തിനും സാധാരണമായ ഉദ്ദേശം ഇന്നതു ചെയ്യണമെന്നും ഇന്നതു ചെയ്യരുതെന്നുമുള്ള കൃത്യാകൃത്യോപദേശമാകുന്നു.

എന്നാൽ ഇതിൽ ഓരോന്ന് ആ ഉദ്ദേശത്തെ സാധിപ്പിക്കുന്നതു് ഓരോപ്രകാരത്തിലാണ്. വേദം കൃത്യാകൃത്യങ്ങൾ ഇന്നതാണെന്നും, അതുകളെ ലംഘിച്ചാൽ ഇന്നിന്ന ശിക്ഷകൾ അനുഭവിക്കേണ്ടിവരുമെന്നും രാജശാസനപോലെ കല്പിക്കയാണു ചെയ്യുന്നതു്. ശാസ്ത്രം യുക്തിയുക്തമായി അതാതിന്റെ കാരണങ്ങളെ പ്രതിപാദിച്ച് ഒരു സുഹൃത്തിനെപ്പോലെ നമ്മളെ പറഞ്ഞു സമ്മതിപ്പിച്ചു നമുക്കു കൃത്യാകൃത്യബോധമുണ്ടാക്കുന്നു. കാവ്യം ഒരു ഇഷ്ടഭാര്യയെപ്പോലെ സരസവാക്കുകളെക്കൊണ്ടു കർത്തവ്യകർമ്മങ്ങളിൽ നമുക്ക് അഭിരുചിയും അകൃത്യങ്ങളിൽ വിമുഖതയും ജനിപ്പിക്കുന്നു.

കാവ്യശാസ്ത്രങ്ങൾക്ക് ഉഭയസാധാരണമായ ഉദ്ദേശം മേല്പറഞ്ഞതാണെങ്കിലും അതുകൾ പഠിക്കുന്നതുകൊണ്ടു നമ്മുടെ ബുദ്ധിക്കുണ്ടാകുന്ന പ്രഭാവം രണ്ടുപ്രകാരത്തിലാണ്. ശാസ്ത്രാദ്ധ്യയനംകൊണ്ടു ബുദ്ധിക്കു തീക്ഷ്ണതയും ശക്തിയും കാവ്യാദ്ധ്യയനംകൊണ്ടു ബുദ്ധിക്കു ഗുണവുമാണ് ഉണ്ടാകുന്നതു്. ശാസ്ത്രം മനുഷ്യരെ ബുദ്ധിമാന്മാരും കാവ്യം ഗുണവാന്മാരുമാക്കിത്തീർക്കുന്നു. ശാസ്ത്രത്തിന്നു ഈ ഗുണമുണ്ടെന്നു പലൎക്കും സമ്മതമാണെങ്കിലും കാവ്യത്തിന്നു മേല്പറഞ്ഞ ഗുണമുണ്ടെന്നു ധരിച്ചിട്ടുള്ളവർ വളരെ ഉണ്ടോ എന്നു സംശയമാണ്. ഇതിന്നു കാരണമെന്തെന്നാൽ, കാവ്യം മനോഗുണത്തിന്നു് ആസ്പദമായ കൃത്യാകൃത്യബോധത്തെ ഉണ്ടാക്കുന്നതു് ഇന്നതു ചെയ്യണമെന്നും, ഇന്നതു ചെയ്യരുതെന്നും സ്പഷ്ടമായി പറയുന്നതുകൊണ്ടല്ല; കൃത്യാകൃത്യങ്ങളെ നമുക്ക് അനുഭവസിദ്ധങ്ങളാക്കിത്തീർക്കുന്നതുകൊണ്ടാണ്. സാധാരണയായി ഉൽകൃഷ്ടങ്ങളായ കാവ്യങ്ങളിൽ ഇന്നതു കൃത്യമെന്നും, ഇന്നതു് അകൃത്യമെന്നും, പ്രത്യക്ഷം വിചാരിക്കുന്നില്ലെങ്കിലും അതുകളെ വായിക്കുമ്പോൾ കൃത്യാകൃത്യവിചാരമാണ് നമുക്കു മുഖ്യമായുണ്ടാകുന്നതു്.

കാവ്യാദ്ധ്യയനംകൊണ്ടു രാവണദുര്യ്യോധനാദികളെപ്പോലെയല്ല രാമയുധിഷ്ഠിരാദികളെപ്പോലെയാണു നാം പ്രവൎത്തിക്കേണ്ടതു് എന്നു നമുക്കു് അനുഭവമാകയും, അതുനിമിത്തമായി ശുഭകൎമ്മങ്ങളിലും സൽഗുണങ്ങളിലും അഭിരുചിയും അശുഭകൎമ്മങ്ങളിലും ദുൎഗ്ഗുണങ്ങളിലും വിമുഖതയും ഉണ്ടാകയും ചെയ്യുന്നതാണു്. പലപ്പോഴും പല സൽക്കവിതകളിൽ പരിചയിച്ചു് ഈ അനുഭവമുണ്ടാകുമ്പോൾ ഈ അഭിരുചിയും വിമുഖതയും സ്ഥായിയായിവരികയും അതിനാൽ ബുദ്ധിക്കു ഗുണോൽകൎഷമുണ്ടാകയും ചെയ്യുന്നു. ഏതെങ്കിലും ഒരു മനോവികാരം കൂടക്കൂടെ ഉണ്ടാകുമ്പോൾ ആ വികാരം ക്രമേണ സ്ഥായിയാകുമെന്നുള്ളതിലേക്കു സജ്ജനസംസൎഗ്ഗംകൊണ്ടു മനുഷ്യർ ശിഷ്ടന്മാരാകുന്നതും ദുൎജ്ജനസംസൎഗ്ഗംകൊണ്ടു ദുഷ്ടന്മാരാകുന്നതും ദൃഷ്ടാന്തമാണു്.

രാജ്യവും വസ്തുക്കളും ദേഹവും ഭാൎയ്യയേയും
പൂജ്യരാം ഭ്രാതൃസുതന്മാരെയുമെന്നല്ലഹോ
ഇക്ഷിതിതന്നിലിനിക്കുള്ളതൊക്കെയും ധൎമ്മ
രക്ഷാൎത്ഥമുപേക്ഷിപ്പാനദ്യുക്തനാകുന്നു ഞാൻ.

എന്നു ധൎമ്മപുത്രൻ പറയുന്നതും,

"പട്ടാഭിഷേകത്തിനാസ്ഥിളിച്ചപ്പൊഴും
കാട്ടിലേക്കങ്ങുപറഞ്ഞയച്ചപ്പൊഴും
ദൃഷ്ടമായീലഹോ ഞങ്ങളാലാരാലു-
മൊട്ടുമേ ഭാവഭേദം രാമഭദ്രനിൽ"

എന്നു ശ്രീരാമനെക്കുറിച്ചു പറയുന്നതും, അതാതു പ്രകൃതത്തിൽ വായിക്കുമ്പോൾ തല്ക്കാലമെങ്കിലും, കുറെ ധൎമ്മബുദ്ധിയും ഗാംഭീൎയ്യവും ആൎക്കാണു് ഉണ്ടാകാത്തതു്. ഇങ്ങനെ പലപ്പോഴും ഉണ്ടാകുമ്പോൾ ബുദ്ധിക്കു ഗുണവും, ഗാംഭീൎയ്യവും, കുറെ എങ്കിലും സ്ഥായിയാകാതിരിക്കയില്ല.

വേദശാസ്ത്രങ്ങളിൽ കൃത്യാകൃത്യങ്ങളെക്കുറിച്ചു ധാരാള

മായി പറഞ്ഞിട്ടുള്ളപ്പോൾ കാവ്യത്തിൽനിന്നു പ്രത്യേകമായി എന്തൊരു ഫലമാണു നമുക്കു സിദ്ധിക്കുന്നതെന്നു ആരെങ്കിലും ആക്ഷേപിച്ചേക്കാം. എന്നാൽ മേല്പറഞ്ഞ ഉദ്ദേശത്തെമാത്രം സംബന്ധിച്ചിടത്തോളം കാവ്യത്തിനു വേദശാസ്ത്രങ്ങളേക്കാൾ അധികം പ്രാബല്യമുണ്ടു്. കാവ്യങ്ങളുടെ ചമല്ക്കാരംകൊണ്ടും, സാരസ്യംകൊണ്ടും അതുകൾ വായിക്കുന്നതിന്നു വേദശാസ്ത്രങ്ങളേക്കാൾ വളരെ രസമുള്ളതും കൃത്യാകൃത്യനിരൂപണത്തിന്റെ സമ്പ്രദായഭേദംകൊണ്ടു് അതുകളെക്കുറിച്ചു് അനുഭവം അധികം വരുത്തുന്നതും ആകയാൽ കാവ്യങ്ങൾക്കു നമ്മുടെ ബുദ്ധിയെ നയിക്കുന്നതിനുള്ള ശക്തി വേദശാസ്ത്രങ്ങളേക്കാൾ അധികമുണ്ടു്. വേദശാസ്ത്രങ്ങൾ പഠിക്കുന്നതു സന്മാർഗ്ഗോപദേശം കേൾക്കുന്നതുപോലെയും കാവ്യങ്ങൾ വായിക്കുന്നതു സത്തുക്കളായിട്ടു സംസർഗ്ഗം ചെയ്യുന്നതുപോലെയും ആകുന്നു. മനുഷ്യരെ സദ്വൃത്തന്മാരാക്കുന്നതിന്നു് ഇതിലേതിന്നാണു പ്രാബല്യമധികമുള്ളതെന്നതിനെപ്പററി അഭിപ്രായഭേദമുണ്ടാവാൻ വഴിയില്ലല്ലോ.

കാവ്യങ്ങളുടെ സൂക്ഷ്മമായ ഉദ്ദേശം കൃത്യാകൃത്യോപദേശമാണെങ്കിലും അതുകളുടെ തൽക്കാലഫലം മനസ്സുഖമാകുന്നു. സഹൃദയന്മാൎക്കു ഉൽകൃഷ്ടകാവ്യങ്ങൾ വായിക്കുമ്പോൾ മനസ്സിന്നു് അവാച്യമായ ഒരു ആനന്ദമുണ്ടാകുന്നതാണു്. മിക്കവരും അവരുടെ വിഭാവനകൂടാതെ ഉത്തരകാലഫലം അനുഭവിക്കുന്നുണ്ടെങ്കിലും ഈ തൽക്കാലഫലത്തിന്നു മാത്രമാണു സാധാരണയായി കവിതകൾ വായിക്കുന്നതു്. എന്നാൽ ഈ തൽക്കാലഫലംതന്നെ ഉത്തരകാലഫലാപേക്ഷ കൂടാതെയും മനസ്സിന്നു ഗുണപ്രദമാകുന്നു. സദ്വിഷയങ്ങളിൽ പലപ്പോഴും മനസ്സിന്നു സുഖലയമുണ്ടാകുന്നതുതന്നെ അതിന്നു ശുദ്ധിയും ശാന്തതയും ഉണ്ടാകുന്നതിന്നു് ഒരു വഴിയാണെന്നു പല മഹാന്മാരും അഭിപ്രായപ്പെട്ടി

ട്ടുണ്ട്. സംഗീതം മുതലായ ചില കലാവിദ്യകളുടെയും ഫലം ഇതുതന്നെയാകുന്നു.

ഇതു കൂടാതെ വേറെ ഫലങ്ങളെയും കാവ്യപ്രകാശം മുതലായ സംസ്കൃതഗ്രന്ഥങ്ങളിൽ പറഞ്ഞിട്ടുണ്ട്. യശസ്സ്, ധനലാഭം, വ്യവഹാരജ്ഞാനം മുതലായതുകളെയും കാവ്യഫലങ്ങളുടെ കൂട്ടത്തിലാണു ഗണിക്കുന്നത്. എന്നാൽ യശസ്സ്, ധനലാഭം മുതലായതു വേറെ പലതുകൊണ്ടും ഉണ്ടാകാവുന്നതാകയാൽ അതുകൾ വാസ്തവത്തിൽ കാവ്യത്തിന്റെ സഹജഫലങ്ങളല്ല. ഔപാധികഫലങ്ങളുടെ കൂട്ടത്തിലേ വിചാരിപ്പാൻ പാടുള്ളു. അതുകൊണ്ട് അതുകളെക്കുറിച്ച് ഇവിടെ പ്രസ്താവിക്കേണമെന്നില്ല. പ്രതാപരുദ്രീയത്തിൽ ഈ വിഷയത്തെപ്പററി വളരെ സാരമായ ഒരു ശ്ലോകമുള്ളതിനെ താഴെ ചേൎക്കുന്നു.

യദ്വേദാൽപ്രഭുസമ്മിതാദധിഗതം
    ശബ്ദപ്രധാനാച്ചിരം
യച്ചാർത്ഥപ്രവണാൽപുരാണവചനാ-
    ദാപ്തംസുഹൃത്സമ്മിതാൽ
കാന്താസമ്മിതയായയാസരസതാ
    മാപാദ്യകാവ്യശ്രിയാ
കർത്തവ്യേകുതുകീബുധോവിരചിത
    സ്തസ്യൈസ്പൃഹാംകുർമ്മഹേ.

---

## ൧൨. വ്യവസായവിദ്യാഭ്യാസം

---

വ്യവസായം, ഉൽപാദകമെന്നും പ്രസാരകമെന്നും രണ്ടുവിധമാകുന്നു. ഉൽപാദകമെന്നാൽ ഇഷ്ടസാധനങ്ങളെ ഉണ്ടാക്കുക പ്രസാരകമെന്നാൽ ആ സാധനങ്ങളെ ആവശ്യക്കാൎക്കു കഴിയുന്നതും എളുപ്പത്തിൽ സമ്പാദിക്ക

ത്തക്കനിലയിൽ വ്യാപാരം ചെയ്യുക. ഉദാഹരണത്തിന്നു വേണ്ടി ഘടനിർമ്മാണവ്യവസായത്തെ എടുക്കാം. വ്യവസായത്തിന്റെ സാമാന്യഗുണങ്ങളായ ഉൽപാദകത്വവും പ്രസാരകത്വവും ഘടനിർമ്മാണത്തിലുണ്ടു്. മണ്ണിന്മേൽ കുശവൻ എടുക്കുന്ന വേലയുടെഫലമായി, ഇഷ്ടസാധനങ്ങളായ കുടങ്ങൾ ഉണ്ടാകുന്നു. ആ കുടങ്ങളുടെ ക്രയവിക്രയങ്ങളെക്കൊണ്ടു് അവയ്ക്കു പ്രചാരവും ഉണ്ടാകുന്നു. ആയതുകൊണ്ടു വ്യവസായകവിദ്യാഭ്യാസം എന്നുവച്ചാൽ, നിർമ്മാണത്തിന്നും വ്യാപാരത്തിന്നും ഉപയുക്തമായ വിദ്യാഭ്യാസം എന്നാണു ധരിക്കേണ്ടതു്.

നിർമ്മാണവ്യാപാരങ്ങൾക്കു് ഉപയുക്തമായ വിദ്യാഭ്യാസം എന്നുവച്ചാൽ എന്തു്? മേൽപറഞ്ഞ കുശവന്റെ ഉദാഹരണത്തെ തന്നെയെടുക്കാം. വയലുകളിൽ ആരും വകവയ്ക്കാതെ കിടക്കുന്ന മണ്ണിനെ കുടമാക്കിത്തീർക്കുന്നതിന്നു് അതിന്മേൽ എന്തെല്ലാം പണികൾ ചെയ്യണമോ ആ പണികളെ ശീലിക്കുകയാകുന്നു നിർമ്മാണവിദ്യാഭ്യാസം. അപ്രകാരംതന്നെ, ഉണ്ടാക്കുന്ന കുടങ്ങളെ പ്രയത്നക്കൂലി മുതലായവയെയും കാലദേശാവസ്ഥാദികൾക്കനുസരിച്ചുതായ ലാഭത്തെയും മററും കണക്കാക്കി, ആവശ്യക്കാരെ അറിഞ്ഞു വിൽക്കുവാൻ ശീലിക്കുകയാകുന്നു വ്യാപാരവിദ്യാഭ്യാസം. ഈ രണ്ടുതരം വിദ്യാഭ്യാസവും നമ്മുടെ ഇടയിൽ പ്രായേണ ഇപ്പോൾ നടപ്പുള്ള വിദ്യാഭ്യാസത്തിൽ നിന്നു വ്യത്യാസപ്പെട്ടതാണു്. ഭൂമിശാസ്ത്രവും, ചരിത്രവും, വ്യാകരണവും, ഓട്ടൻതുള്ളലും മററുംപഠിക്കുന്നതു നിർമ്മാണവിദ്യാഭ്യാസമാകുന്നതല്ല. ഏഷ്യാഭൂഖണ്ഡത്തിന്റെ പരമോത്തരഭാഗത്തെ മുനമ്പു് ഏതെന്നോ, പാനിപ്പട്ടിലെ മൂന്നാംയുദ്ധത്തിൽ ആകെ എത്രപേർ ഹാജരായിയെന്നോ, കർമ്മണിപ്രയോഗത്തെ കർത്തരിപ്രയോഗമാക്കുന്നതിന്നുള്ള നിബന്ധനകൾ ഏതെല്ലാമെന്നോ, "മക്കടനല്ലിവനല്ലോ

നമ്മുടെ മക്കളുടെ മാതുലനിങ്ങനെ സംഗതി" എന്നതു് ആരു്? എപ്പോൾ? ആരോടു്? എവിടേയ്ക്കു നോക്കി പറഞ്ഞതു് എന്നോ അറിഞ്ഞതുകൊണ്ടു് ഒരു കൂടം ഉണ്ടാക്കാൻ സാധിക്കയില്ലെന്നു വായനക്കാൎക്കു് അറിയാമല്ലോ. നിൎമ്മാണവിദ്യാഭ്യാസവും വ്യാപാരവിദ്യാഭ്യാസവും ഒരുതരം പ്രത്യേകവിദ്യാഭ്യാസങ്ങളാണു്. ഇൻഡ്യാരാജ്യത്തിന്റെ അഭ്യുദയത്തിനും പ്രത്യേകിച്ചു കേരളത്തിന്റെ യോഗക്ഷേമത്തിനും വ്യവസായവിദ്യാഭ്യാസം അത്യാവശ്യമായിത്തീൎന്നിരിക്കുന്ന ഈ കാലത്തു്, കേരളീയരായ നാം ഈ ഉപന്യാസത്തിന്റെ വിഷയത്തെപ്പറ്റി പൎയ്യാലോചനചെയ്യേണ്ടതാണു്.

വ്യവസായത്തിൽ, എന്നുവേണ്ട, മനുഷ്യർ ഏൎപ്പെടുന്നതായ സകലപ്രവൃത്തികളിലും അതാതിന്നനുരൂപമായ ഒരു പ്രത്യേകപരിശീലനം ഉണ്ടെങ്കിൽ മാത്രമേ ആവക പ്രവൃത്തികൾ വെടിപ്പായിനടത്താൻ സാധിക്കയുള്ളു എന്നതു പ്രസിദ്ധമാണു്. ഇപ്പോഴത്തെ കാലാവസ്ഥകൊണ്ടും വ്യവസായവിഷയങ്ങളിൽ പ്രത്യേകപരിശീലനം അത്യാവശ്യമായിട്ടാണു കാണുന്നതു്.

ആകയാൽ സകലവ്യവസായങ്ങളിലും സുശിക്ഷിതപടുത്വവും ശാസ്ത്രീയജ്ഞാനവും കൂടാതെ നിവൃത്തിയില്ലെന്നു മാത്രമല്ല, ആവക പാടവവും ജ്ഞാനവും വൎദ്ധിക്കുന്തോറും വ്യവസായങ്ങൾ പൂൎണ്ണഫലപ്രദങ്ങളായിത്തീരുകയും ചെയ്യും. വ്യവസായങ്ങളുടെ പ്രധാനതത്വം ഇതാണു്. ഈ തത്വം യൂറോപ്പിലും അമേരിക്കയിലും നല്ലവണ്ണം ഗ്രഹിച്ചിട്ടുണ്ടെന്നുള്ളതിന്നു്, ആ രാജ്യങ്ങളിൽ വ്യവസായവിദ്യാഭ്യാസത്തിന്നു വേണ്ട സകല ഏൎപ്പാടുകളും ആ നാട്ടുകാർതന്നെ ചെയ്തിട്ടുണ്ടെന്നും, അവയെ അതാതു ഗവൎമ്മെണ്ടു സഹായിക്കുന്നുണ്ടെന്നും ഉള്ള സംഗതികൾ ലക്ഷ്യങ്ങളാകുന്നു. സ്വീഡനിലെ 'സ്ലോജൻ' എന്നു പറയുന്ന

പ്രസിദ്ധകരകൌശലവിദ്യാലയത്തിൽനിന്നും, അപ്രകാരം തന്നെ, ബെൽജിയമിലെ 'അപ്രൻററിസേജ്'എന്ന വിദ്യാലയത്തിൽനിന്നും, കൊളംബിയയിലെ ലോഹകരവിദ്യാലയത്തിൽനിന്നും, ഫ്രാൻസിലേയും ജമ്മനിയിലേയും കലാശാലകളിൽനിന്നും, ഓക്സ്ഫോർഡ്, ദക്ഷിണകെൻസിങ്ടൻ ഈ നഗരങ്ങളിലെ കരകൌശലപള്ളിക്കൂടങ്ങളിൽനിന്നും പ്രതിവത്സരം എത്ര വിദ്യാൎത്ഥികളെയാണ് ഓരോകലാവിദ്യകളിൽ പരിശീലിപ്പിച്ചയയ്ക്കുന്നതു്! ഈ വിദ്യാൎത്ഥികൾ പലതരക്കാരാണ്. ഈ നാട്ടിലെപ്പോലെ ഏതെങ്കിലും ഒരു പണി ഒരു ജാതിക്കാരനേ പഠിക്കാവൂ എന്നോ, കലാവിദ്യകൾ അഭ്യസിക്കുന്നതു നിന്ദ്യമാണെന്നോ ഒരു അഭിപ്രായം ആ നാടുകളിൽ ഇല്ല. ഒരുവൻ ഏതൊരുതൊഴിലിൽ പ്രവേശിക്കുന്നുവോ അവന് ആ തൊഴിലിൽ ഉപയുക്തമായ ബുദ്ധിസാമൎത്ഥ്യം ഉണ്ടാക്കിക്കൊടുക്കുകയും തന്നിമിത്തം തനിക്കുതാൻപോന്നവനാണെന്നുള്ള ഒരു വിശ്വാസവും ധൈൎയ്യവും അവനിൽ ജനിപ്പിക്കുകയും ആകുന്നു മേൽപറഞ്ഞ വിദ്യാലയങ്ങളിലെ പഠിപ്പുകൊണ്ടുണ്ടാകുന്ന ഫലം. എവിടെയെങ്കിലും വേലചെയ്തു ദിവസം അര ഉറുപ്പിക സമ്പാദിച്ചുകൊള്ളാമെന്നു ധൈൎയ്യമുള്ള വേലക്കാരൻ നമ്മുടെ രാജ്യത്തു നൂറിൽ ഒന്നോ രണ്ടോ! യൂറോപ്പിലും അമേരിക്കയിലും, നേരെ മറിച്ച്, അങ്ങനെ ധൈൎയ്യമില്ലാത്തവർ നൂറിൽ ഒന്നോ രണ്ടോ! കച്ചവടക്കാരൻ, ഊണ്ടികക്കാരൻ, എൻജിനിയർ, ശില്പി എന്നിങ്ങനെയുള്ള ഓരോ വകക്കാരെയും അതാതാളുടെ തൊഴിലുകളിൽ പരിചയിപ്പിക്കുക, എന്നുവേണ്ട, ഓരോ തൊഴിലിൻെറയും തത്വങ്ങളെയും തന്ത്രങ്ങളെയും നിശ്ശേഷം അവരെ പഠിപ്പിച്ചു വിടുകയാകുന്നു മേല്പറഞ്ഞ വിദ്യാലയങ്ങളുടെ ധൎമ്മം. ഇതുകൊണ്ടാണു യൂറോപ്പിലും അമേരിക്കയിലും, എവിടെ നോക്കിയാലും, വ്യവസായിയെ രാജ്യക്ഷേമപദ്ധതിയിൽ

പുരോഗാമിയായും, അവിടെയുള്ള കച്ചവടക്കാരനെ വാണിജ്യലോകനിയന്താവായും കാണുന്നതു്.

വ്യവസായങ്ങളെ സംബന്ധിച്ച് ഇന്ത്യാരാജ്യത്തിലും, പ്രത്യേകിച്ച കേരളത്തിലും, ചില അഭിപ്രായഭേദങ്ങൾ ഇയ്യിടയിൽ കണ്ടുതുടങ്ങിട്ടുള്ളതു ശുഭസൂചകംതന്നെ. അങ്ങാടികളിൽ പൊതികെട്ടിക്കളയാറുള്ള ഉണക്കവാഴപ്പോളകൾകൊണ്ടു മുണ്ടുകളും, കുളങ്ങളുടെ വക്കുകളിൽ പാഴായി നില്ക്കാറുള്ള സംഭാരപ്പുല്ലുകളെക്കൊണ്ട് ഒരുതരം തൈലവും ഉണ്ടാക്കുന്നതു നന്നെന്ന് എപ്പോൾ നമ്മുടെ നാട്ടുകാരിൽ ഒരാൾക്കെങ്കിലും തോന്നിയോ, അപ്പോൾ തന്നെ, നമ്മുടെ രാജ്യത്തിനു നല്ലകാലം വന്നുവെന്നു പറയാം. ഇപ്പോൾ കേവലം വെളുത്തേടന്മാരും നാട്ടുവൈദ്യന്മാരും മാത്രം ഉപയോഗിച്ചുപോരുന്ന 'അമരി'യെന്ന ചെടിയിൽനിന്നു നീലം ഉണ്ടാക്കാൻ തുടങ്ങാത്തതും, അപ്രകാരംതന്നെ, ഈ കേരളത്തിൽ പലദിക്കുകളിലും അന്തർഭവിച്ചുകിടക്കുന്ന 'അഭ്രം,' 'അല്യൂമിനീയം' എന്നീലോഹങ്ങളെ ആരും എടുക്കാൻ ശ്രമിക്കാത്തതും എന്തൊരുകഷ്ടമാണ്! ഇപ്പോളെങ്കിലും ഈ വക വിഷയങ്ങളിൽ ബഹുജനങ്ങൾക്ക് ഒരു താല്പര്യം ജനിച്ചിട്ടുള്ളതിനെപ്പററി സന്തോഷിക്കേണ്ടതാണ്. എന്നാലും, ജാപ്പാൻ മുതലായ രാജ്യങ്ങളിൽ ഓരോ വ്യവസായങ്ങൾ എത്രയോ ചുരുക്കകാലംകൊണ്ടുണ്ടാവുകയും, പരിപൂർത്തിയെ പ്രാപിക്കുകയും ചെയ്യുന്നതായി കാണുമ്പോൾ ദേശാഭിമാനം നിമിത്തം മനസ്സമാധാനം ഉണ്ടാവുന്നില്ല.

ഇയ്യിടയിൽ ഇൻഡ്യാരാജ്യത്തിന്റെ മിക്കസംസ്ഥാനങ്ങളിലും വ്യവസായവിദ്യാഭ്യാസത്തിനുവേണ്ട ഏർപ്പാടുകളിൽ ചിലതെല്ലാം ചെയ്തിട്ടും, ചെയ്തുവരുന്നും ഉണ്ട്. യന്ത്രകലാവിദ്യാലയങ്ങൾക്കും, അശ്വവൈദ്യാലയങ്ങൾക്കും, കാർഷികവിദ്യാശാലകൾക്കും, ശില്പവിദ്യാലയങ്ങൾക്കും പുറമേ,

കരകൌശലവിദ്യാഭ്യാസത്തിന്നായിത്തന്നെ (൧൦൮൧-ൽ) ൩൩൦ പള്ളിക്കൂടങ്ങളും അവയിൽ ൪,൫൬൦ വിദ്യാൎത്ഥികളും ഈ ഇൻഡ്യാരാജ്യത്തു് ഉണ്ടു്. ഇവകളിൽ പ്രധാനമായി, പഞ്ചാബിൽ അഞ്ചു പള്ളിക്കൂടങ്ങളും ൩൩൦ വിദ്യാൎത്ഥികളും യുണൈറ്റഡ് പ്രോവിൻസുകളിൽ നാലു സ്കൂളുകളും ൧൩൦ വിദ്യാൎത്ഥികളും, ബങ്കാളത്തു നാലുസ്കൂളുകളും ൩൬൦ വിദ്യാൎത്ഥികളും, ഉണ്ടെന്നാണു കാണുന്നതു്. ബങ്കാളത്തു മിക്ക കാളേജുകളിലും ആലേഖ്യവിദ്യ പഠിപ്പിക്കുവാനുള്ള ഏൎപ്പാടുകൾ ഉണ്ടു്. അപ്രകാരംതന്നെ, സെൻട്രൽ പ്രൊവിൻസുകളിലും. പക്ഷേ അവിടെ വ്യവസായവിദ്യാലയങ്ങൾ ഇല്ലാത്തതിനു പകരം, മിക്ക സ്കൂളുകളിലും ആശാരിപ്പണി പഠിപ്പിക്കുവാനായി ക്ലാസുകൾ ഏൎപ്പെടുത്തീട്ടുണ്ടു്. മദിരാശിസംസ്ഥാനത്തിൽ, വ്യവസായം തനിച്ചും ഇതരവിഷയങ്ങളോടു വ്യവസായംചേൎത്തും പഠിപ്പിച്ചുപോരുന്ന സ്കൂളുകൾ അനവധിയുണ്ടു്. എങ്കിലും അവയിൽ പ്രധാനങ്ങളായി ആൺകുട്ടികൾക്കു ൫൦-ം പെൺകുട്ടികൾക്കു ൧൧-ം സ്കൂളുകൾ ഉണ്ടു്. ഇതിനും പുറമേ, ആശാരിപ്പണി, ചൂരൽപ്പണി മുതലായവ പഠിപ്പിക്കാൻ വേണ്ട ഏൎപ്പാടുകൾ ചില ഹൈസ്കൂളുകളിൽ ചെയ്തിട്ടും ഉണ്ടു്. ബൊമ്പായിൽ "വിക്ടോറിയാ ടെക്നിക്കൽ ഇൻസ്റ്റിട്യൂട്ടെ"ന്ന മഹാപ്രസിദ്ധമായ വിദ്യാലയത്തിനുപുറമേ, വേറേയും അനേകവിദ്യാലയങ്ങളിൽ വ്യവസായവിദ്യാഭ്യാസം നടത്തിപ്പോരുന്നുണ്ടു്.

ഇൻഡ്യയിലെ മുപ്പതുകോടിയിൽപരം ജനങ്ങളുടെ ആവശ്യങ്ങൾക്കു ഇത്ര ചുരുക്കം പള്ളിക്കൂടങ്ങൾ മതിയാവുകയില്ല. ആയതുകൊണ്ടു വ്യവസായവിദ്യാഭ്യാസത്തിനു പാടുള്ളേടത്തോളം പ്രചാരം ഉണ്ടാക്കുവാൻ ശ്രമിക്കേണ്ടതു ദേശാഭിമാനികളുടെ കൎത്തവ്യകൎമ്മമാണു്.

പ്രസാരകവ്യവസായത്തിനു് ആവശ്യമായ വിദ്യാഭ്യാസത്തിന്റെ പ്രചാരം ഇതുവരെയായിട്ടും മതിയായിട്ടില്ല.

ഈ കാൎയ്യത്തിൽ മദ്രാസ്സസംസ്ഥാനത്തിന്റെ കഥ വളരെ ഭേദമാണ്. പഞ്ചാബിന്റെ കഥയും ദോഷമില്ല. പ്രസാരകവ്യവസായം അല്ലെങ്കിൽ വാണിജ്യവിദ്യാഭ്യാസം ഇൻഡ്യയുടെ ഇപ്പോഴത്തെ തിടുക്കമായ ആവശ്യങ്ങളിൽ ഒന്നാണെന്നുള്ളതിന് സന്ദേഹമില്ല. രസതന്ത്രം മുതലായ ശാസ്ത്രങ്ങൾ അഭിവൃദ്ധിയെ പ്രാപിച്ചിട്ടുള്ള ഈ കാലത്ത്, മററുള്ളവരോടു കിടപിടിക്കുവാൻ സകലവ്യാപാരങ്ങളിലും ശാസ്ത്രജ്ഞാനം അത്യാവശ്യമായിട്ടാണു തീൎന്നിരിക്കുന്നത്. ശാസ്ത്രജ്ഞാനത്തിന്റെ അപേക്ഷയല്ലാതെ നമ്മുടെ നാട്ടിലെ വണിക്കുകൾക്കും ശില്പികൾക്കും ക്ഷേമാഭിവൃദ്ധിക്കു മററാണു ഗതി? വ്യവസായവിദ്യാഭ്യാസം തനിച്ചു പകുതിവഴിമാത്രമേ പോകയുള്ളു. എന്നുതന്നെയല്ല, വാണിജ്യവിദ്യാഭ്യാസത്തിന്റെ അഭാവത്തിൽ ചിലപ്പോൾ വ്യവസായവിദ്യാഭ്യാസം നിഷ്ഫലമായും തീരും. ശിക്ഷിതപടുത്വമുള്ള ശില്പികളും വണിക്കുകളും, നൂലും സൂചിയുംപോലെയിരിക്കണം. നൂലിനെ വേണ്ടവഴിക്കു സൂചിയെങ്ങനെ കൊണ്ടുപോകുന്നുവോ, അപ്രകാരംതന്നെ ശില്പവിദ്യയെ വേണ്ടവഴിക്കു കൊണ്ടുപോകുന്നതു വാണിജ്യമാണ്. വണിക്കിനു ശാസ്ത്രജ്ഞാനത്തിനു പുറമേ, വാണിജ്യത്തിലുള്ള ആധുനികസമ്പ്രദായങ്ങളിൽ പരിചയവും ബുദ്ധിവൈഭവവും കാൎയ്യസ്ഥതയും ഉണ്ടെങ്കിൽ മാത്രമേ, അവിടവിടെപ്പെട്ടുകിടക്കുന്ന വ്യവസായങ്ങളെ യോജിപ്പിക്കാനും തന്നിമിത്തം വിവിധങ്ങളായ കച്ചവടങ്ങളെ സംയോഗിപ്പിക്കുവാനും ആകപ്പാടെ നാട്ടിന്റെ ക്ഷേമത്തെ ഉണ്ടാക്കാനും സാധിക്കയുള്ളു. ഈ വിഷയത്തിൽ മററുള്ള തൊഴിൽക്കാർ, വക്കീലന്മാരാകട്ടെ, ഉദ്യോഗസ്ഥന്മാരാകട്ടെ, എത്രതന്നെ മിടുക്കന്മാരായാലും, പ്രവേശിച്ചിട്ടു പ്രയോജനമില്ല. അവർ അവരുടെ കുട്ടികളെ ഈ വിഷയം അഭ്യസിപ്പിക്കുകയോ, അല്ലാത്തപക്ഷം, ഈ വിഷയം അഭ്യസിക്കുന്നതിനായി

പള്ളിക്കൂടങ്ങൾ ഏൎപ്പെടുത്തുകയോ, ആ വക പള്ളിക്കൂടങ്ങൾക്കു ധനസഹായം ചെയ്യുകയോ ആകുന്നു വേണ്ടതു്. വ്യവസായങ്ങളുടെ അപേക്ഷയുള്ള സ്ഥലങ്ങളെ കണ്ടുപിടിക്കുന്നതും, അവിടെ അതിനുവേണ്ട ഏൎപ്പാടുകൾ കാലതാമസം കൂടാതെ ചെയ്യുന്നതും, തൻെറ പരിശ്രമശീലംകൊണ്ടു ക്രമേണ അതിനെ വൎദ്ധിപ്പിച്ചു തനിക്കും മററുള്ളവൎക്കും പൂൎണ്ണോപകാരപ്രദമാക്കിത്തീൎക്കുന്നതും നമ്മുടെ വ്യവസായം തന്നെയാണു്.

പുത്തേഴത്തു് ഗോവിന്ദമേനോൻ ബി. ഏ.

—— :o:——

# ൧൩. ധൎമ്മശാസ്ത്രത്തിൻെറ മൂലതത്വം



മനുഷ്യരുടെ നടത്തയുടെ ഗുണദോഷങ്ങളെക്കുറിച്ചു വിവരിക്കുന്ന ശാസ്ത്രമാകുന്നു ധൎമ്മശാസ്ത്രം. ചിലതെല്ലാം നല്ലതു്, മററു ചിലതെല്ലാം ചീത്ത എന്നു മാത്രം പറഞ്ഞാൽ അതു ശാസ്ത്രമായില്ല. സൽപ്രവൃത്തികളിൽ അന്തൎഭവിച്ചിരിക്കുന്ന നിയമങ്ങളെ വിശദീകരിക്കയാണു ധൎമ്മശാസ്ത്രത്തിൻെറ കൃത്യം.

മനുഷ്യർ സാധാരണ നല്ലതെന്നുവച്ചിരിക്കുന്ന ഗുണങ്ങളെയും പ്രവൃത്തികളെയും ശരിയായി പരിശോധിച്ചാൽ സദ്വൃത്തിയുടെ പ്രധാനതത്വങ്ങൾ വെളിപ്പെടും. ഈ പറഞ്ഞതുകൊണ്ടു പൊതുജനാഭിപ്രായമാണു സദ്വൃത്തിയുടെ വേരു് എന്നു വിചാരിച്ചുകൂടാ. ഇതു സദ്വൃത്തിയുടെ തത്വങ്ങളെ നിൎണ്ണയിക്കാനുള്ള ഒരു മാൎഗ്ഗം മാത്രമാകുന്നു. പൊതുജനാഭിപ്രായം പലപ്പോഴും സന്മാൎഗ്ഗതത്വങ്ങൾക്കു വിപരീതമായിരിക്കാൻ എളുപ്പമുണ്ടു്. ഇങ്ങനെ സംഭവിക്കുന്നതു സദ്വൃത്തിക്കു വിപരീതമായ അഭിപ്രായം മനുഷ്യൎക്കുണ്ടായിട്ടല്ല. സാധാരണ മനുഷ്യർ ഏതെങ്കിലും ഒരു

സംഭവത്തെക്കുറിച്ചു സൂക്ഷ്മമായ അറിവു സമ്പാദിക്കുന്നതിലും അതിനെക്കുറിച്ചു നല്ലവണ്ണം ആലോചിക്കുന്നതിലും ശ്രദ്ധ കൂറുന്നവരാകുന്നു എങ്കിലും അരോഗാവസ്ഥയിലിരിക്കുന്ന ഒരു ജനസമുദായത്തിൽ പൊതുജനാഭിപ്രായം മിക്കവാറും സന്മാർഗ്ഗതത്വങ്ങൾക്ക് അനുസരണമായിത്തന്നെ ഇരിക്കും.

ധർമ്മം അല്ലെങ്കിൽ കർത്തവ്യകർമ്മം എന്നതു് എല്ലാവരാലും അനുസരിക്കപ്പെടേണ്ടതാണെന്നു പൊതുവെ ബോധമുണ്ടു്. ആരെങ്കിലും ഏതെങ്കിലും ഒരു സന്ദർഭത്തിൽ അയാളുടെ കർത്തവ്യകർമ്മം ചെയ്യാതിരുന്നാൽ നാം അയാളെ കുററം പറയുന്നു; ഇന്നതാണു് അയാൾ ചെയ്യേണ്ടിയിരുന്നതെന്നും നാം അഭിപ്രായപ്പെടുന്നു. നല്ലതിനെ അറിയുന്നതിനും അതനുസരിച്ചു പ്രവർത്തിക്കുന്നതിനും മനുഷ്യനു ശക്തിയുണ്ടെന്നുള്ള കാര്യം മുൻപറഞ്ഞ സംഗതികളിലെല്ലാം അന്തർഭവിച്ചിരിക്കുന്നു. കർത്തവ്യകർമ്മം എന്നതിനു് അർത്ഥംതന്നെ ഉണ്ടാകേണമെങ്കിൽ മനുഷ്യാത്മാവിനു പരിതസ്ഥിതികളെ ജയിച്ചു നല്ലതിനെത്തന്നെ തിരഞ്ഞെടുക്കാൻ ശക്തിയുണ്ടെന്നു സമ്മതിക്കണം.

ആത്മസ്വാതന്ത്ര്യം എന്നതു വെറും മായയാണെന്നും പരിതസ്ഥിതികളാണു നടത്തയെ നിശ്ചയിക്കുന്നതെന്നും ചിലർ അഭിപ്രായപ്പെടുന്നു. മനുഷ്യർ പരിതസ്ഥിതികൾക്കു് അടിപ്പെട്ടിരിക്കുന്നു എന്നു പറയുന്നതിന്റെ അർത്ഥത്തെപ്പററി കുറച്ചു് ആലോചിച്ചുനോക്കാം. നടത്ത, സ്ഥിതികളെ അനുസരിച്ചിരിക്കുമെന്നു പറയുമ്പോൾ വെറും പുറമെയുള്ള സ്ഥിതികളെ മാത്രം അർത്ഥമാക്കിയാൽ ഈ അഭിപ്രായം തീരെ നിസ്സാരവും നിരർത്ഥവുമായിത്തീരുന്നു. പുറമെയുള്ള സ്ഥിതികൾ ഒന്നുപോലെതന്നെയിരുന്നാലും രണ്ടുപേർ വളരെ വ്യത്യാസമുള്ള വിധത്തിൽ പ്രവർത്തിക്കുമെന്നുള്ളതിനു തർക്കമില്ല. ഒരു സത്യവാനായ പൊല്ലീസ്സുകാരനും ഒരു പിടിച്ചുപറിക്കാരനും പണം കയ്യിലുള്ള ഒരു

യാത്രക്കാരനെ ഏകാന്തമായി ഒരു വഴിയിൽവച്ചു കണ്ടാൽ രണ്ടുപേരുടെയും പ്രവൃത്തികൾ ഭിന്നമായിരിക്കുമെന്നു തീർച്ചതന്നെ.

ഇവരുടെ വ്യത്യാസപ്പെട്ട നടവടികൾ അവരുടെ വളർച്ചയ്ക്കും മററുമുണ്ടായ പരിതസ്ഥിതികളെ അനുസരിച്ചിരിക്കുമെന്നാണു നിശ്ചയവാദികളുടെ തർക്കം. ഇതും സാധുവല്ല. എത്ര പുറകോട്ടു പോയാലും, മുജ്ജന്മങ്ങളെക്കൂടെ അനുഭവിച്ചാലും അന്തഃകരണശക്തിയെ പരിതസ്ഥിതികളുടെ ഫലമായി തള്ളുവാൻ സാധിക്കയില്ല. എപ്പോൾ നോക്കിയാലും അന്തഃകരണശക്തിയും പരിതസ്ഥിതികളും ഉണ്ടെന്നു വ്യക്തമാണു്. അന്തഃകരണശക്തിയും പരിതസ്ഥിതികളും അന്യോന്യം ബാധിക്കുന്നുണ്ടു്. ഒരു കല്ലിനെപ്പോലും വെറും പരിതസ്ഥിതികൾക്കു അടിമയായി വിചാരിക്കാൻ പാടില്ല. അതിന്റെ നടത്ത അതിന്റെ സ്വഭാവത്തിന്റെ പരിതസ്ഥിതികളുടെയും ഫലമാകുന്നു. അതുകൊണ്ടു സ്വഭാവവും പരിതസ്ഥിതികളും വെവ്വേറെ സ്ഥിതിചെയ്യുന്നുവെന്നു സമ്മതിക്കണം. ഇതു സമ്മതിച്ചാൽ മനുഷ്യനു പ്രവർത്തനാസ്വാതന്ത്ര്യമുണ്ടെന്നും സമ്മതിക്കാതെ നിവൃത്തിയില്ല. അങ്ങനെയല്ലാത്ത പക്ഷം എല്ലാം പരിതസ്ഥിതികൾതന്നെയെന്നു പറയേണ്ടിവരും. പക്ഷേ ഇതു തർക്കവിഷയത്തെ വിടുകയാണു്. അതുപോലെതന്നെ എല്ലാം അന്തഃകരണശക്തിയാണെന്നും സാധിക്കാം. നടത്ത പരിതസ്ഥിതികളെ അനുസരിക്കുന്നുവെന്നു പറയുന്നതു് അബദ്ധമാണെന്നു മുമ്പേ കാണിച്ചുവല്ലൊ.

ചിലർ സ്വാതന്ത്ര്യം എന്നുവച്ചാൽ ഉദ്ദേശമില്ലാത്ത പ്രവൃത്തി ചെയ്യുന്നതിനുള്ള ശക്തിയാണെന്നു അഭിപ്രായപ്പെടുന്നു. ഇതു് അബദ്ധമാണു്. തക്ക കാരണംകൂടാതെ പ്രവർത്തിക്കുന്നതു ആവേശമാകുന്നു. ഇതു സ്വാത

ന്ത്രമായ പ്രവൃത്തിക്കു നേരേ വിപരീതമാണു്. അതുകൊണ്ടു സ്വാതന്ത്ര്യം ഇതല്ല.

വാസ്തവത്തിൽ മനുഷ്യനു സ്വാതന്ത്ര്യമുണ്ടു്. മനുഷ്യന്റെ പ്രവൃത്തികളെ നിശ്ചയിക്കുന്നതിനു പരിതസ്ഥിതികൾക്കു ശക്തിയുണ്ടു്. സാധാരണ മനുഷ്യർ പലപ്പോഴും പരിതസ്ഥിതികൾക്കു് അടിമപ്പെട്ടിരിക്കുന്നു. എന്നാൽ അവയെ ജയിക്കുന്നതിനും മനുഷ്യനു ശക്തിയുണ്ടു്. നിശ്ചിതമായ ചില ഫലങ്ങൾ ഉണ്ടാക്കുന്നവയായ ചില പ്രവൃത്തിരീതികളെ തുടങ്ങുന്നതിനുള്ള ശക്തിയാകുന്നു സ്വാതന്ത്ര്യം.

ദേഹസ്ഥിതി, വിദ്യാഭ്യാസം മുതലായവ ഒരുവിധത്തിൽ മനുഷ്യന്റെ പ്രവൃത്തികളെ നിർണ്ണയിക്കുന്നു എന്നു പറയാം. ശീലം അല്ലെങ്കിൽ സ്വഭാവം എന്നതു നിശ്ചിതമായാൽ ഒരു മനുഷ്യന്റെ പ്രവൃത്തികൾ ഒരു രീതിയെ അനുസരിച്ചിരിക്കുന്നു. സ്വാതന്ത്ര്യവാദി ഇതിനെ നിഷേധിക്കുന്നില്ല. പുറമെയുള്ള അവസ്ഥകൾ ഏതുവിധമായിരുന്നാലും അവയ്ക്കു കീഴടങ്ങുകയോ, അവയെ ജയിക്കയോ ചെയ്യുന്നതു മനുഷ്യന്റെ ആത്മശക്തിയാകുന്നു. തന്റെ സ്വഭാവം തന്റെ നടത്തയെ നിശ്ചയിക്കുന്നതുകൊണ്ടു മനുഷ്യൻ സ്വതന്ത്രനാകുന്നു എന്നാണു സ്വാതന്ത്ര്യവാദി പറയുന്നതു്. ഞാൻ അനുസരിക്കുന്ന നിയമങ്ങൾ എന്റെ നിയമങ്ങളാണു്. അവ എന്റെ നിയമങ്ങളാണെന്നു ഞാൻ അറിയുകയും ചെയ്യുന്നു. ആ സ്ഥിതിക്കു ഞാൻ അടിമയാണെന്നു പറയുന്നതെങ്ങനെ? ഈ വാസ്തവത്തെ പ്രധാനതത്വജ്ഞാനികളിലാരും നിഷേധിക്കുന്നുണ്ടെന്നു തോന്നുന്നില്ല.

മനുഷ്യന്റെ സ്വഭാവം പാരമ്പര്യത്താലും അതിന്റെ വികാസം പരിതസ്ഥിതികളാലും വളരെ ബാധിക്കപ്പെടുന്നുവെന്നുള്ളതു നിസ്തർക്കമാണു്. മഹാസ്വാതന്ത്ര്യവാദിയായ കാർലൈൽ പോലും ഇതു സമ്മതിക്കുന്നു.

എന്നാൽ എല്ലാവരും അവരവരുടെ പാരമ്പര്യസ്വത്തായ സ്വഭാവത്തെ കഴിയുന്നതും നല്ലവണ്ണം ഉപയോഗിക്കാൻ കടപ്പെട്ടിരിക്കുന്നു. സ്വഭാവത്തിൽ അധഃപതനവും ഉൽഗമനവും വരാം.

മനുഷ്യൻ ഒരു ആത്മാവായതുകൊണ്ട് അവനു സ്വാതന്ത്ര്യമുണ്ട്. ഒരു മനുഷ്യന്റെ പതിവായ സ്വഭാവത്തിൽ നിന്നാണ് ഒരു പ്രവൃത്തി ഉത്ഭവിക്കുന്നത് എങ്കിൽ അതു സ്വതന്ത്രമാകുന്നു. ചില അവസരങ്ങളിൽ നാം ആവേഗംകൊണ്ടു പ്രവർത്തിക്കുന്നു. അപ്പോൾ നാം സ്വതന്ത്രന്മാരല്ല. എങ്കിലും നാം നമ്മുടെ പ്രവൃത്തിയുടെ ഫലത്തിന് ഉത്തരവാദികളാണ്. എന്തുകൊണ്ടെന്നാൽ ആവേഗംകൊണ്ടു മതിമറന്നു പ്രവർത്തിക്കാതിരിക്കത്തക്കവണ്ണം ശീലിക്കുന്നതു നമ്മുടെ കടമയാകുന്നു. ഒരു മനുഷ്യനുള്ള സ്വാതന്ത്ര്യത്തിനും മററൊരാൾക്കുള്ളതിനും തമ്മിൽ വളരെ വ്യത്യാസം വരാം. സ്വാതന്ത്ര്യം ആത്മശക്തിയെ അനുസരിച്ചിരിക്കുന്നു. മൃഗങ്ങളുടെ സ്വാതന്ത്ര്യം മനുഷ്യരുടെ സ്വാതന്ത്ര്യത്തെക്കാൾ വളരെ താണതരത്തിലുള്ളതാണ്. സ്വാതന്ത്ര്യത്തിൽ ഏററക്കുറവുകൾ ഉണ്ടു. ആത്മവികാസം അധികമാകുംതോറും സ്വാതന്ത്ര്യവും അധികമാകുന്നു. വിശിഷ്ടജ്ഞാനമുള്ള ആത്മാവിനാണ് ഏററവും പൂർണ്ണമായ സ്വാതന്ത്ര്യമുള്ളതു്. പരമാത്മാവിനാണു പരമസ്വാതന്ത്ര്യമുള്ളതു്.

സാധാരണ മനുഷ്യരിൽ പലപ്പോഴും അന്യോന്യവിപരീതമായി പ്രവർത്തിക്കുന്ന മൂന്നു ശക്തികളുണ്ടെന്നു പറയാം. 1. ജന്തുധർമ്മങ്ങളെ അനുസരിച്ചു പ്രവർത്തിക്കുന്ന ആവേഗം. 2. പതിവായുള്ള സ്വഭാവം. 3. പരമാത്മാവ്. ഈ മൂന്നാമത്തേതിൽ മാത്രമെ മഹത്തുക്കൾ ആശ്ലിഷ്ടപ്പെടുന്നുള്ളു. നാം ജീവിതകാലത്തിൽ പലപ്പോഴും പരമാത്മാവിന്റെ പ്രേരണകൾക്കു വിപരീതമായി പ്രവ

ത്തിച്ചിട്ടുണ്ടെങ്കിലും മിക്കവരും ആ ആത്മാവിന്റെ അധികാരത്തെ സമ്മതിക്കുന്നു. പരമാത്മാവിങ്കൽതന്നെ ലയിക്കുന്നതാണു ജീവിതത്തിന്റെ ഉദ്ദേശ്യം. ഈ ആത്മാവുതന്നെയാണു ലോകത്തിന്റെ പരമതത്വം. ഈ സ്ഥിതിയിലാണ് ഉത്തമമായ സ്വാതന്ത്ര്യം നാം അനുഭവിക്കുന്നതു്.

ജി. രാമൻമേനോൻ എം. എ.

---

## ൧൪. കാലപരിമാണങ്ങൾ

---

കാലം എന്നതു ലോകത്തിലുള്ള സകലജനസമുദായത്താലും അംഗീകരിക്കപ്പെട്ടിരിക്കുന്ന ഒരു പദാൎത്ഥമാകുന്നു. അതു നമ്മുടെ ചക്ഷുരാദീന്ദ്രിയങ്ങൾക്കു വിഷയമല്ലാത്തതും ആദ്യന്തഹീനമായിട്ടുള്ളതും ആണെങ്കിലും അതിന്നു നമ്മുടെ സകല വ്യവഹാരങ്ങളിലും ഒഴിച്ചുകൂടാത്തതായ ഒരു സംബന്ധമുള്ളതുകൊണ്ടാകുന്നു അതിനെ ഒരു പദാൎത്ഥമായി ഗണിക്കുന്നതു്. ഇതുപോലെ "ദിക്കു" മുതലായ അതിന്ദ്രിയങ്ങളായ വേറെ ചില പദാൎത്ഥങ്ങളേയും വ്യവഹാരസൌകൎയ്യത്തിന്നുവേണ്ടി നാം സ്വീകരിച്ചുവരാറുണ്ടല്ലൊ. ഇങ്ങനെ ഇന്ദ്രിയഗോചരങ്ങളായ യാതൊരുലക്ഷണങ്ങളും ഇല്ലാത്ത പദാൎത്ഥങ്ങളെ "അമൂൎത്തദ്രവ്യ"ങ്ങളെന്നു പറഞ്ഞുവരുന്നു. ലോകവ്യവഹാരത്തിൽ സൌകൎയ്യത്തിന്നുവേണ്ടി ഈ വക അമൂൎത്തദ്രവ്യങ്ങളെ കല്പനാഭേദംകൊണ്ടു സാവയവങ്ങളാക്കി പരിണമിപ്പിക്കുന്നു. പ്രകൃതവിഷയമായ കാലത്തിന്നു "ഭൂതം, വൎത്തമാനം, ഭവിഷ്യത്ത്" ഇങ്ങനെ മൂന്നു പ്രധാനാവയവങ്ങളെയും, ആ ഓരോ അവയവങ്ങൾക്കും 'ക്ഷണാദി, കല്പാന്ത, പൎയ്യന്ത'ങ്ങളായി അനേകം അവാന്തരവിഭാഗങ്ങളെയും കല്പിച്ച് അവയെ ആശ്രയിച്ചു നാം വ്യവഹരിച്ചുവരുന്നു.

എന്നാൽ ക്ഷണാദികളായ അവയവങ്ങളുടെ കല്പനത്തിങ്കൽ ലോകത്തിലുള്ള ഓരോ ജനസമുദായവും തമ്മിൽ തമ്മിൽ ഈഷൽഭേദത്തോടുകൂടിയ പല മതങ്ങളെയും അവലംബിക്കുന്നുണ്ടെങ്കിലും, മേല്പറഞ്ഞ ഭൂതാദിപ്രധാനാവയവങ്ങളെ സംബന്ധിച്ചേടത്തോളം യാതൊരു സമുദായത്തിന്നും ഭിന്നാഭിപ്രായമുള്ളതായി കാണുന്നില്ല. എന്തെന്നാൽ, നമ്മുടെ മനസ്സിലുള്ള വിചാരങ്ങളെപ്പററി നാം മറെറാരാളോടെന്തെങ്കിലും പറയുന്നതായാൽ ആ വിചാരത്തിന്റെ വിഷയമായ കാൎയ്യം കഴിഞ്ഞതോ അല്ലെങ്കിൽ ഇപ്പോൾ നടക്കുന്നതോ അഥവാ മേലിൽ സംഭവിപ്പാൻ പോകുന്നതോ ആയിരിക്കണമല്ലോ. അതുകൊണ്ടു സൎവ്വവ്യവഹാരങ്ങളിലും കഴിഞ്ഞതു്, ഇപ്പോൾ നടക്കുന്നതു്, വരാൻ ഭവിക്കുന്നതു് എന്നിങ്ങനെയുള്ള മൂന്നിൽ ഏതെങ്കിലും ഒരു കാലഭേദത്തെ കാണിക്കാതെ യാതൊന്നും ആൎക്കും പറവാൻ കഴിയുന്നതല്ല. അതിനാൽ നമ്മുടെ സകല വ്യവഹാരങ്ങളിലും കാലത്തിന്നു നിത്യസംബന്ധമുണ്ടെന്നുള്ളതു് ആൎക്കും നിൎവ്വിവാദമാകുന്നു.

ഇങ്ങനെ ലോകവ്യവഹാരങ്ങളിലെല്ലാം നിത്യസംബന്ധമുള്ളതായും അനാദ്യന്തമായും ഇരിക്കുന്ന കാലത്തിന്നു ഭൂതാദികളായ മൂന്നു പ്രധാനാവയവങ്ങളെ കല്പിച്ചതുകൊണ്ടുമാത്രം വ്യവഹാരസൌകൎയ്യം മതിയാകാത്തതിനാൽ ഓരോ ജനസമുദായങ്ങളും കാലദേശാദിഭേദത്തേയും, സമുദായനിഷ്ഠയേയും അനുസരിച്ചു ഗതാനുഗതികന്യായേന കാലത്തിന്നു അനേകം അവാന്തരവിഭാഗങ്ങളെ കല്പിക്കുകയും അവയെ അനുസരിച്ചു് അതാതു സമുദായങ്ങൾ പരമ്പരയാ വ്യവഹരിച്ചുവരികയും ചെയ്യുന്നതു് അനുഭവവേദ്യമാകുന്നു. ഈ ഘട്ടത്തിൽ, ലോകോല്പത്തി മുതൽ ഏതാണ്ടെല്ലാ [illegible] ലൌകികങ്ങളായ ഓരോ വിഷയങ്ങളെ തത്തൽ പൂൎവ്വജന്മാരിൽനിന്നു് അനന്തരജാതന്മാർ പരമ്പരാ

അല്പാല്പമായി അറിഞ്ഞതാണു മനുഷ്യസമുദായം ഇപ്പോഴത്തെ സ്ഥിതിയിൽ എത്തിയിരിക്കുന്നതെന്നുള്ള ലോകചരിത്രസാരം നമുക്കു വളരെ സഹായിക്കുന്നതാകുന്നു.

ഇനി മേൽപ്രസ്താവിച്ചപ്രകാരം മനുഷ്യരിൽ ഓരോ സമുദായവും കല്പിച്ചുവരുന്ന കാലപരിമാണങ്ങളുടെ സ്വഭാവങ്ങളെപ്പററി ആലോചിക്കാം. ഭാരതഖണ്ഡവാസികളായ ഹിന്തുക്കൾ അവരുടെ സർവ്വജ്ഞാനത്തിന്നും ആദിഭൂതമായ പ്രധാനപ്രമാണം എന്നു കല്പിച്ചുവരുന്ന വേദത്തിന്റെയും, ആ വേദത്തിൽ പറയുന്ന വിഷയങ്ങളെ അടിസ്ഥാനപ്പെടുത്തി അവയെ വിസ്തരിച്ചു പ്രതിപാദിക്കുന്നതായ ശാസ്ത്രപുരാണാദി പ്രമാണങ്ങളുടെയും സൂക്ഷ്മപരിശോധനയിൽ, അനാദ്യന്തവും സർവ്വവ്യാപ്തവുമായ കാലം ഈശ്വരനാണെന്നും, ഭൂതലവാസികളായ നമുക്ക് ആന്തരമായ ഏതോ ഒരു ക്ലുപ്തസംബന്ധത്തോടുകൂടി കാണപ്പെടുന്ന സൂര്യൻ കാലസ്വരൂപനായ പ്രത്യക്ഷേശ്വരനാണെന്നും അവയിൽ പലടത്തും ഘോഷിച്ചിട്ടുള്ളതായിക്കാണാം. എന്നുമാത്രമല്ല, ഹിന്തുക്കൾ സൂര്യനെത്തന്നെ കാലപരിമാണത്തിങ്കൽ ഒരു പ്രധാനമായ മാനസാധനമാക്കി കല്പിക്കയും, പിന്നെ പലവിധത്തിലുള്ള സൌരമാനങ്ങളെക്കൊണ്ടു് ഓരോ പ്രകാരത്തിൽ കാലനിർണ്ണയം ചെയ്യുന്നതിന്നുള്ള അസംഖ്യം കൌശലങ്ങളെ കണ്ടുപിടിക്കയും അങ്ങനെ അനവധികാലംകൊണ്ടും അനേകം വിദ്വാന്മാരുടെ പരിശ്രമംകൊണ്ടും ഈ വിഷയത്തിൽതന്നെ ഒരു പ്രത്യേകശാസ്ത്രം നിർമ്മിക്കുകയും ചെയ്തിരിക്കുന്നു.

ഇങ്ങനെ വ്യവഹാരസൌകര്യത്തിന്നു വേണ്ടി കാലാവയവനിർണ്ണയം ചെയ്യുന്നതിലേക്കായി ഓരോ മാർഗ്ഗങ്ങളെ കണ്ടുപിടിക്കാനുത്സാഹിച്ചു ലോകതത്വാന്വേഷണം ചെയ്വാനിടവന്നതായ ആ ഘട്ടത്തിൽ, അസാമാന്യബുദ്ധിമാന്മാരായ ചില പൂർവ്വാചാര്യന്മാർക്കു് അവരുടെ പരിമിതമായ

ആയുസ്സിനെക്കുറിച്ച് എത്രത്തോളം പശ്ചാത്തപിപ്പാൻ സംഗതിവന്നിട്ടുണ്ടെന്ന് ആൎക്കറിയാം?

ഈ വിഷയത്തിൽ കേവലം യുക്തിക്കും അനുഭവത്തിനും അനുസരിച്ചു കാൎയ്യകാരണങ്ങളെ കണ്ടുപിടിച്ചു നിയമിക്കുന്ന ശാസ്ത്രകാരന്മാരും, മതവിഷയങ്ങളായ ഓരോരോ വിശ്വാസങ്ങളെ മാത്രം ആധാരമാക്കി ജനങ്ങൾക്കു ദുഷ്കൎമ്മനിവൃത്തിയെയും സൽക്കൎമ്മപ്രവൃത്തിയെയും ഉപദേശിക്കുന്ന പൌരാണികന്മാരും തമ്മിൽ ചില കാൎയ്യങ്ങളിൽ അല്പാല്പമായി ചില അഭിപ്രായഭേദങ്ങളുണ്ടെന്നുള്ളതു വാസ്തവം തന്നെ. എന്നാൽ ഈ ഏകസംഗതിയെ മാത്രം അടിസ്ഥാനമാക്കി ചില മതക്കാർ അന്യമതക്കാരെ പരിഹസിക്കുന്നതു കേവലം അല്പജ്ഞതയാലോ മൌഢ്യത്താലോ മാത്രമാണെന്നു വിചാരിക്കേണ്ടതുള്ളൂ. എന്തെന്നാൽ ഏതൊരു ജനസമുദായത്തിലും മതതത്വവും ശാസ്ത്രതത്വവും തമ്മിൽ സൎവ്വത്ര യോജിക്കുന്നതായി യാതൊരു മതവും ഉണ്ടാവാനിടയില്ലെന്നുള്ളതു് എല്ലാവരും സമ്മതിക്കുന്നതാണല്ലൊ. അതുകൊണ്ടു് ഈ അപ്രകൃതം പോകട്ടെ.

മേൽപ്രസ്താവിച്ചപ്രകാരം കാലനിൎണ്ണയത്തിന്റെ ആവശ്യത്തിനുവേണ്ടി വ്യവസ്ഥിതങ്ങളായ ഏതെങ്കിലും ചില പ്രമാണങ്ങളെ കണ്ടുപിടിച്ചുറപ്പിക്കേണ്ടതിലേയ്ക്കായിട്ടുള്ള ഈ മഹാപ്രയത്നംകൊണ്ടു ഒന്നാമതായി ഭൂമിയും സൂൎയ്യനും തമ്മിലുള്ള നിയതസംബന്ധത്തെ കണ്ടുപിടിക്കയും, പിന്നെയും ആ വഴിയിൽതന്നെ പരിശ്രമിച്ചതിൽ സൂൎയ്യനെപ്പോലെതന്നെയല്ലെങ്കിലും ചന്ദ്രാദിഗോളങ്ങൾക്കും ഭൂമിയോടു സംബന്ധമുള്ളതായി കാണുകയും പിന്നീടു് അവയിൽ ഓരോന്നിന്റെയും ഗതിഭേദങ്ങളെ പലപ്രകാരത്തിലും പരീക്ഷിച്ചറികയും, ആ വക പരീക്ഷകളിൽനിന്നു വളരെക്കാലത്തെ അനുഭവംകൊണ്ടു തെററില്ലെന്നു സൂക്ഷ്മമായി വിശ്വസിക്കപ്പെട്ടിരിക്കുന്ന കാൎയ്യങ്ങളെ പ്രമാണമാ

ങ്കിക്കല്പിക്കയും ചെയ്തിരിക്കുന്നു. ഈ പൎയ്യാലോചനയുടെ പ്രഥമഭാഗം വളരെക്കാലത്തോളം ഭൂമിയും സൂൎയ്യനും തമ്മിലുള്ള സംബന്ധത്തെയും അവയുടെ സ്വഭാവികഗുണങ്ങളെക്കൊണ്ടു പരസ്പരം സംഭവിക്കുന്ന ഓരോ സ്ഥിതിഭേദത്തെയും അറിയുന്നതുകൊണ്ടുതന്നെ പൎയ്യവസാനിച്ചിരുന്നു. അതാവിതു്: ഒരു നിയതമായ കാലത്തിനിടയിൽ നമുക്കു ദൃഷ്ടിഗോചരമായി ഭവിക്കയും, അതുപോലെതന്നെ ഏകദേശം അത്രയും സമയം കഴിയുമ്പോൾ അദൃശ്യമായിത്തീരുകയും, വീണ്ടും ക്ലിപ്തസമയത്തിൽ പ്രത്യക്ഷമാവുകയും, പിന്നെയും അസ്തമിക്കയും ചെയ്യുന്ന സ്ഥിതിയിൽ പതിവായി നാം കണ്ടുവരുന്നതായ ഈ വസ്തുവും (സൂൎയ്യൻ) നമുക്കാശ്രയമായിരിക്കുന്ന ഈ സ്ഥലവും (ഭൂമി) എല്ലായ്പോഴും അന്യോന്യാഭിമുഖമായും ഒരേടത്തു സ്ഥിരമായും ഇരിക്കുന്നവയല്ലെന്നും നമ്മുടെ ആവാസഭൂതമായ വസ്തു (ഭൂമി) സ്വതേപ്രകാശശൂന്യമായിട്ടുള്ളതാണെന്നും, മറേറതു് എല്ലായ്പോഴും കത്തിജ്വലിച്ചുകൊണ്ടിരിക്കുന്ന ഒരു തേജഃപുഞ്ജമാണെന്നും, അതിന്റെ ആഭിമുഖ്യത്താലാകുന്നു നമുക്കു പ്രകാശവും ചൂടും അനുഭവിപ്പാനിടവരുന്നതെന്നും അറിയുകതന്നെ (സൂൎയ്യന്റെ ഭാസ്കരാദിനാമങ്ങൾ ഇവിടെ സാക്ഷികളാകുന്നു.)

അതിനാൽ നമ്മുടെ ദൃഷ്ടിയിൽ സൂൎയ്യപ്രകാശം തട്ടുന്ന സമയം മുതൽ അതില്ലാതെയാകുന്നതുവരെയുള്ള ഒരു സമയത്തിന്നു ദിവസം (ശോഭയുള്ള സമയം) എന്നു പേരുകല്പിക്കയും മററുള്ള സമയം മനുഷ്യർ പ്രായേണ നിൎവ്യാപാരന്മാരായിരിക്കയാൽ ആ സമയത്തിന്നു പ്രത്യേകിച്ചു യാതൊരു നാമവും കല്പിക്കാനത്യാവശ്യമില്ലാതിരുന്നതുകൊണ്ടു അതിന്നു യാതൊരു പേരും കൂടാതെതന്നെ കഴിഞ്ഞുപോകയോ അല്ലെങ്കിൽ പ്രായേണ അന്ധകാരമായിരുന്ന ആ സമയത്തിന്നു തദൎത്ഥകങ്ങളായ വല്ല പേരുകളേയും വിളിക്കുകയോ ചെയ്തതായി വിചാരിക്കാം. ഈവിധം പ

സ്ഥയാൽ പ്രകാശമാനമാകയാൽ വ്യാപാരയോഗ്യമായിരുന്ന പകൽസമയത്തെ മാത്രം കുറിക്കുന്ന ദിവസം എന്ന സംജ്ഞയിൽ നിർവ്യാപാരമായി കഴിഞ്ഞുവരുന്ന മററുള്ള സമയത്തെക്കൂടി അന്തർഭവിപ്പിച്ചിട്ടാകുന്നു ക്രമേണ വ്യവഹാരസൌകൎയ്യത്തിന്നു വേണ്ടി 'ദിവസം' എന്നാൽ രാവും പകലുംകൂടിയ സമയം എന്നുള്ള ബോധം നടപ്പായിവന്നിരിക്കുന്നതു്.

സൂൎയ്യനെക്കൂടാതെ തേജോമയങ്ങളായ വേറെ ചില ഗോളങ്ങളെയും അവയുടെ ഗതിസ്ഥിതിഭേദങ്ങളെയും പരീക്ഷിച്ചറിഞ്ഞിട്ടുണ്ടായിരുന്നു എന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ആ വക ഗോളങ്ങളുടെ കൂട്ടത്തിൽവെച്ചു സൂൎയ്യനെപ്പോലെ അത്യുജ്ജ്വലമായ തേജസ്സില്ലെങ്കിലും മററുള്ളവയെ അപേക്ഷിച്ചു പ്രകാശമേറിയതും സാമാന്യദൃഷ്ടിയിൽ വലിപ്പം തോന്നുന്നതും ആയ ഒരു ഗോളത്തിന്നു സ്വഭാവാനുഗുണമായിട്ടുതന്നെ 'ചന്ദ്രൻ' എന്നു പേരു കല്പിക്കുകയും അതിന്റെ പ്രകാശത്തിന്നു ചിലപ്പോൾ ഉണ്ടാകുന്ന വൃദ്ധിക്ഷയങ്ങളുടെ കാരണത്തെയും അവ സംഭവിക്കുന്നതായ കാലനിയമത്തെയും പരീക്ഷിച്ചറിഞ്ഞിടുന്നതിൽപിന്നെ ചന്ദ്രാദിഗോളങ്ങൾ സ്വതേ പ്രകാശശൂന്യങ്ങളാണെന്നും അവയ്ക്കു പ്രകാശമുണ്ടാകുന്നതു സൂൎയ്യരശ്മി അവയിൽ പ്രതിഫലിച്ചിട്ടാണെന്നും, ഭൂമിയും ചന്ദ്രനും തമ്മിൽ അധികം അടുത്തു നില്ക്കുന്നതുകൊണ്ടു സൂൎയ്യരശ്മി ചന്ദ്രഗോളത്തിൽ തട്ടുന്നതിലേയ്ക്കു ചിലപ്പോൾ ഭൂഗോളത്തിന്റെ തടസ്ഥം (മറവു) സംഭവിക്കുന്നതിനാലാകുന്നു ചന്ദ്രന്നു എല്ലാക്കാലത്തും ഒരുപോലെ പ്രകാശമുണ്ടാകാത്തതെന്നും, മററുള്ള ഗോളങ്ങൾ ഭൂമിയിൽനിന്നു ചന്ദ്രനേക്കാൾ വളരെ അകന്നിട്ടാകകൊണ്ടും മററും ഈ തടസ്ഥം അവയ്ക്കു അധികം സംഭവിക്കുന്നില്ലെന്നും, സൂൎയ്യരശ്മി ചന്ദ്രനിൽ തട്ടുന്നതിലേയ്ക്കുണ്ടാകുന്ന ഭൂമിയുടെ തടസ്ഥം ചന്ദ്രന്റെ ഗതിഭേദംകൊണ്ടു വ്യത്യാസ

പ്പെടുന്നതെന്നും അറിഞ്ഞതിനാൽ മുൻപറഞ്ഞ ഒരു സൌരദിനത്തിൽ ചന്ദ്രന്റെ ഗതി എത്രയെന്നുള്ള കണക്ക് ഏറ്റപ്പെടുത്തേണ്ടിവരികയും അതോടുകൂടി ചന്ദ്രന്റെ തേജോവൃദ്ധിക്ഷയങ്ങളുടെ കാരണം ഇന്നതെന്നും അതു സംഭവിക്കുന്നതിനുള്ള കാലനിയമം ഇന്നതെന്നും സിദ്ധിച്ചതിനാൽ ഒരു സൌരദിവസത്തിൽ ചന്ദ്രന്നു ഭൂപ്രദക്ഷിണം ചെയ്യാൻ വേണ്ടിവരുന്ന ഒരു ക്ലിപ്തസമയം ഇത്രയെന്നു കണക്കാക്കുകയും, ആ സമയത്തെ ഒരു 'ചാന്ദ്രമാനദിനം' എന്നു കല്പിക്കയും, അപ്രകാരം സ്വതേ തേജോഹീനനായ ചന്ദ്രന്റെ തേജസ്സു വർദ്ധിച്ചുവന്നു പൂർണ്ണപ്രകാശം ഉണ്ടാവുന്നതിലേയ്ക്കു വേണ്ടതായ പതിനഞ്ചു ചാന്ദ്രമാനദിനങ്ങളെ ഒരു ശുക്ലപക്ഷമെന്നും അതുപോലെ തേജക്ഷയം വന്നു ചന്ദ്രൻ കേവലം പൂർവ്വസ്ഥിതിയെ പ്രാപിക്കുന്നതിലേയ്ക്കു വേണ്ടതായ അത്രയും ദിനങ്ങളെ, കൃഷ്ണപക്ഷമെന്നും നിർദ്ദേശിക്കയും ഓരോ പക്ഷത്തിലും ഒന്നാമത്തേതു മുതൽ പതിനഞ്ചാമത്തേതുവരെ ഉള്ള ദിവസങ്ങൾ പ്രഥമ(പ്രതിപദം) മുതലായ പേരുകളെ കല്പിക്കയും ചെയ്തിരിക്കുന്നു.

ഇപ്രകാരം ഭൂപൃഷ്ഠവാസികൾക്കു, കാഴ്ചയിൽ ചന്ദ്രനെപ്പോലെ പ്രകാശവും വലിപ്പവും കുറഞ്ഞവരായി കാണപ്പെടുന്നു. എങ്കിലും നിയതഗതികളാകകൊണ്ടു വെവ്വേറെ കണ്ടറിഞ്ഞിരിക്കുന്നതും, വ്യവഹാരസൌകര്യത്തിന്നു വേണ്ടി ചൊവ്വ, ബുധൻ, വ്യാഴം, ശുക്രൻ, ശനി എന്നിങ്ങനെ പേരു കൊടുക്കപ്പെട്ടിരിക്കുന്നതും ആയ വേറെയുള്ള അഞ്ചു ഗോളങ്ങൾക്കും ആകാശമണ്ഡലത്തിൽ ചില പ്രത്യേകചലനങ്ങൾ ഉള്ളതായും ആ ചലനത്തിൽ അവയും നമുക്കു ചിലപ്പോൾ പ്രത്യക്ഷങ്ങളായും അപ്രത്യക്ഷങ്ങളായും കാണപ്പെടുന്നതിനാൽ [illegible] അവയുടെ ചലനകാലത്തിന്റെ സൂക്ഷ്മമായ കണക്കു തിട്ടപ്പെടുത്തുകയും അങ്ങനെ ആ അഞ്ചു ഗോളങ്ങളെപ്പറ്റി അറിയുവാനിടവരികയും

ചെയ്തു. അതിന്റെശേഷം മേല്പറയപ്പെട്ട ഓരോ സൌരദിനങ്ങൾക്കും— ഈ ഏഴു ഗോളങ്ങളിൽ ഓരോന്നിനെ അധിഷ്ഠാനദേവതകളാക്കിക്കല്പിച്ചു ഓരോ ദിവസങ്ങൾക്കും— ഞായർ, തിങ്കൾ എന്നിങ്ങനെ അതാതു ഗോളങ്ങളുടെ പേരുകളെ സങ്കല്പിക്കുകയും ചെയ്തു. ഇങ്ങനെയാകുന്നു ഇപ്പോൾ നാം വ്യവഹരിച്ചുവരുന്ന ആഴ്ചകൾ അല്ലെങ്കിൽ വാരങ്ങൾ എന്നു സങ്കല്പമുണ്ടായിട്ടുള്ളതു.

മുൻവിവരിച്ചിരിക്കുന്നപ്രകാരം ചന്ദ്രന്റെ ഒരു ഭൂപ്രദക്ഷിണകാലത്തിൽ ദിവസംപ്രതി ചന്ദ്രനോടടുത്തു ചില തേജഃകണങ്ങളെ നിയമേന കണ്ടുവരികയാൽ അവയുടെ സ്ഥിതി എങ്ങിനെയെന്നറിവാനായിട്ടുണ്ടായ പ്രയത്നത്തിന്റെ ഫലമായി അവയിൽ ഓരോന്നും ചന്ദ്രാദികളെപ്പോലെ പ്രത്യേകഗതിഭേദത്തോടുകൂടിയവയല്ലെന്നും, ഒരു ചക്രത്തിന്റെ അരങ്ങൾ (പല്ലുകൾ) പോലെ ഒരു ക്ലിപ്തമായ സ്ഥലത്തിൽ സ്ഥിതിചെയ്യുന്നവയാണെന്നും കണ്ടുപിടിക്കയും ചെയ്തു. ആ തേജഃകണങ്ങൾക്കു (ഭാസിക്കുന്നവ=ശോഭിക്കുന്നവ എന്നാർത്ഥമായി) 'ഭങ്ങൾ' എന്നും അവയുടെ സമുദായത്തിനു 'ഭഗണം' അല്ലെങ്കിൽ 'ജോതിശ്ചക്രം' എന്നും പേരു കൊടുക്കുകയും ആ ജോതിശ്ചക്രത്തിന്നു ഒന്നായിട്ടൊരുഗതി (ചലനം) ഉണ്ടെന്നും ആ ചലനത്തിന്നു വേണ്ടുന്ന സമയം ഏകദേശം ചന്ദ്രന്റെ ഒരു ഭൂപ്രദക്ഷിണകാലത്തേക്കാൾ അല്പം കുറവാണെന്നും മനസ്സിലാക്കുകയും ചെയ്തു.

അതിനാൽ എല്ലായ്പോഴും ഭൂപ്രദക്ഷിണം ശീലിക്കുന്നതായ ചന്ദ്രൻ തന്റെ ഒരു പ്രദക്ഷിണം കഴിച്ചു പുറപ്പെട്ട സ്ഥലത്തെത്തുമ്പോഴേക്കു ജോതിശ്ചക്രം അതിന്റെ ഒരു പ്രദക്ഷിണം കഴിച്ചു കുറച്ചുകൂടി കടന്നുപോകുന്നതിനാൽ ഓരോ ദിവസത്തിലും ചന്ദ്രനോടടുത്തുകാണുന്ന നക്ഷത്രം അല്ലെങ്കിൽ "ഭം" മറെറാന്നായി കാണപ്പെടുന്നു എങ്കിലും ഈ മാററത്തിന്നു ഒരു പ്രത്യേകനിയമവും കണക്കു

ഉള്ളതുകൊണ്ടു ചന്ദ്രൻെറ ഓരോ പ്രദക്ഷിണത്തിലും പതിവായി ഇന്നിന്ന നക്ഷത്രങ്ങൾ ചന്ദ്രനോടടുത്തുണ്ടായിരിക്കുന്നതാണെന്നൊരു നിയമം സിദ്ധിപ്പാനിടവന്നുവെന്നുമാത്രമല്ല; ജ്യോതിശ്ചക്രത്തിൻെറ അരങ്ങൾ അല്ലെങ്കിൽ പല്ലുകൾപോലെയിരിക്കുന്ന മേല്പറഞ്ഞ ഭങ്ങൾ (അല്ലെങ്കിൽ നക്ഷത്രങ്ങൾ) ഇരുപത്തേഴാണെന്നു തീച്ചപ്പെടുത്തുകയും, അതോടുകൂടിത്തന്നെ ചന്ദ്രൻെറ ഒരു ഭൂപ്രദക്ഷിണസമയത്തിൽനിന്നു ജ്യോതിശ്ചക്രത്തിന് ഒരു തിരിച്ചിൽ തിരിവാൻ ഇത്ര സമയം വേണമെന്നു സിദ്ധിക്കുകയും ആ സമയത്തെ ഒരു "നാക്ഷത്രമാനദിന"മെന്നു കല്പിക്കുകയും ചെയ്തിരിക്കുന്നു. ഇങ്ങനെ ഓരോ ദിവസത്തിലും ചന്ദ്രനോടടുത്തുകാണുന്ന നക്ഷത്രങ്ങളെ അടിസ്ഥാനമാക്കി കല്പിച്ചിരിക്കുന്ന ഓരോ നാക്ഷത്രമാനദിനത്തിന് അശ്വിനീദേവന്മാർ മുതലായ ചില ദേവതമാരെ കല്പിച്ച് ആ ദേവതമാരുടെ നാമധേയത്തെത്തന്നെ ആ വക നക്ഷത്രങ്ങൾക്കും നിർദ്ദേശിക്കുകയും ചെയ്തിട്ടാണ് അശ്വിനി അല്ലെങ്കിൽ അശ്വതി മുതലായ നാക്ഷത്രദിനങ്ങളുടെ സങ്കല്പം ഉണ്ടായിത്തീന്നിട്ടുള്ളത്.

ഇതുവരെ പറഞ്ഞിട്ടുള്ളതിൽനിന്നു സൌരം, ചാന്ദ്രം, നാക്ഷത്രം ഇങ്ങനെ മൂന്നു ദിനമാനങ്ങൾ ഉണ്ടെന്നും അവയിൽവച്ചു സമയദൈർഘ്യം ഏററവും കൂടുന്നതു സൌരദിനത്തിന്നും ഏററവും കറയുന്നതു നാക്ഷത്രദിനത്തിന്നുമാണെന്നും സിദ്ധിച്ചുവല്ലൊ. ഈ മൂന്നു വിധദിനമാനങ്ങളെക്കൊണ്ടും മാസസംവത്സരാദികല്പനം ചെയ്തുവരാറുണ്ടെങ്കിലും "ചാന്ദ്രനക്ഷത്ര"ങ്ങളെ ഹിന്തുക്കൾ അവരുടെ ശ്രൌതസ്മാത്താദികളായ ചില കമ്മങ്ങളിൽ സ്വീകരിക്കാറുള്ളതല്ലാതെ മററുള്ള ലൌകികവ്യവഹാരങ്ങളിൽ മിക്കതും സൌരമാനത്തെത്തന്നെയാകുന്നു അധികം ഉപയോഗിച്ചുവരുന്നതു്. എന്നാൽ മുഹമ്മദീയർ ചാന്ദ്രമാനത്തെ അവരുടെ

കൎമ്മാനുഷ്ഠാനങ്ങളിലും ലോകകാൎയ്യങ്ങളിലും പ്രത്യേകം സ്വീകരിച്ചുവരുന്നതെങ്കിലും അഭിമാനക്കാരുടെയെങ്കിലും സകല ജനങ്ങളും ഒരുപോലെ പ്രത്യക്ഷാനുഭവംകൊണ്ടു സമ്മതിച്ചുവരുന്നതായ സൌരമാനത്തെ ആശ്രയിച്ചിട്ടാകുന്നു അവരുടെയും കാൎയ്യവശാലുള്ള നില എന്നു് ആരും സമ്മതിക്കുന്നതാണു്.

ഇനി മാസം, ഋതു, സംവത്സരം മുതലായവയുടെ കല്പനത്തിനുള്ള അവലംബം എന്താണെന്നാലോചിക്കാം. ഭൂതലവാസികളായ നമുക്കും നമ്മുടെ ചുറ്റുമുള്ള ഇതരസൃഷ്ടികൾക്കും ഓരോരിക്കൽ സംഭവിച്ചുവരുന്ന പ്രധാനമായിട്ടുള്ള ചില ബാഹ്യാവസ്ഥാഭേദങ്ങൾ ഇന്നിന്നവയാണെന്നും അവ ഇത്രഇത്ര സമയംകൂടുമ്പോൾ ഉണ്ടാകുന്നു എന്നും ഉള്ള കാൎയ്യത്തിന്റെ സൂക്ഷ്മതയപരിശോധനയിൽനിന്നാകുന്നു ഋതുക്കൾ എന്നുള്ള ചില കാലാവയവങ്ങളെ കല്പിക്കാനിടവന്നിട്ടുള്ളതു്. എങ്ങനെയെന്നാൽ— ചിലപ്പോൾ കുറച്ചുകാലത്തേക്കു നമുക്കു് അത്യുഷ്ണവും, അതിന്റെശേഷം കുറച്ചുകാലത്തേക്കു് അതിവൎഷംകൊണ്ടു ശൈത്യവും, അതിന്നുശേഷം ഒരു ക്ലിപ്തകാലത്തോളം ശീതോഷ്ണങ്ങളുടെ സമാവസ്ഥയും, തദനന്തരം കുറച്ചുകാലത്തേക്കു (വൎഷമില്ലെങ്കിലും) കുറേശ്ശ ശൈത്യവും, പിന്നീടു അതിശൈത്യപ്രദമായ മഞ്ഞുകാലവും, അതു കഴിഞ്ഞാൽ വീണ്ടും ഒരു ശീതോഷ്ണസമസ്ഥിതിയും പതിവായി സംഭവിച്ചുവരുന്നുണ്ടെന്നുള്ള സംഗതി വളരെക്കാലത്തെ അനുഭവംകൊണ്ടു ദൃഢമായിത്തീൎന്നതിനാൽ ആ വക അവസ്ഥാഭേദങ്ങൾ സംഭവിക്കുന്ന കാലനിയമത്തെ ക്ലിപ്തപ്പെടുത്തുകയും ആ കാലത്തിന്നു് "ഋതുക്കൾ" എന്ന പേരു കല്പിക്കയും, അതിന്നുശേഷം പിന്നെയും ആ വക അവസ്ഥാഭേദങ്ങളുടെ പരിശോധനയിൽനിന്നു് അവയുടെ സൂക്ഷ്മമായ താരതമ്യജ്ഞാനം സിദ്ധിക്കുകയും, അതോടുകൂടി സാമാന്യമായി

മേല്പറഞ്ഞ ആറുവിധമുള്ള അവസ്ഥാഭേദങ്ങൾക്ക വേണ്ടി വരുന്ന കാലത്തെ ഈരണ്ടാക്കി ഭാഗിക്കാനിടവരികയും ചെയ്തതിനാൽ ആ ഓരോ ഭാഗങ്ങൾക്കും "മാസം" എന്നുള്ള ഒരു പേര കല്പിക്കയും അതിന്നശേഷം വ്യവഹാര സൌകൎയ്യത്തിന്നവേണ്ടി ആ വക മാസങ്ങൾക്കും ഋതുക്കാ ക്കും ഓരോ പ്രത്യേകനാമധേയങ്ങളെ കല്പിക്കകയും ചെയ്തതായി വിചാരിപ്പാൻ ന്യായമുണ്ട. ഇങ്ങനെ പന്ത്രണ്ടു മാസങ്ങൾ, അല്ലെങ്കിൽ ആറു ഋതുക്കൾ കഴിയുമ്പോൾ ലോകാവസ്ഥ വീണ്ടും പൂൎവ്വസ്ഥിതിയെ പ്രാപിക്കുന്നതിനാൽ അങ്ങനെയുള്ള ഒരവസ്ഥാപരിവൎത്തനകാലത്തിന്ന സംവത്സരമെന്ന പേര കല്പിക്കകയും ചെയ്തു. ഇത്രയും കഴിഞ്ഞപ്പോൾ അനാദ്യന്തമായും അപരിച്ഛേദ്യമായും ഇരിക്കുന്ന കാലത്തെക്കുറിച്ചുള്ള വ്യവഹാരത്തിന്ന നമുക്കത്യാവശ്യമുള്ളതായ മാനസാധനങ്ങളുടെ ദാരിദ്ര്യം മിക്കതും തീൎന്നു എന്ന കണ്ടിട്ടായിരിക്കാം, ഇതിന്നമേലുള്ള കാലപരിമാണങ്ങളെയെല്ലാം ഈ സംവത്സരങ്ങളുടെ ആവൎത്തനം കൊണ്ടുതന്നെ കഴിച്ചുകൂട്ടിയാൽ മതിയെന്ന കല്പിച്ചതുപോലെ തോന്നത്തക്കവണ്ണം പൂൎവ്വാചാൎയ്യന്മാർ അവരുടെ കാലപരിമാണവിഷയത്തിലുള്ള പ്രയത്നത്തിന് ഇവിടെ വെച്ച് ഏററവും വലുതായ ഒരു വിച്ഛിത്തി വരുത്തിയിരിക്കുന്നതായി കാണപ്പെടുന്നു.

ഇപ്പോൾ ഒരു ദിവസംമുതൽ ഒരു സംവത്സരംവരെയുള്ള കാലാവയവത്തെക്കുറിച്ച് നാം വ്യവഹരിച്ചുവരുന്ന മാനസാധനങ്ങളെ മിക്കതിനെയും പറഞ്ഞുവല്ലോ. ഇനി ദിവസത്തേക്കാൾ ചെറുതായിട്ടുള്ള ഓരോ കാലവിഭാഗങ്ങളെക്കുറിച്ചും ഇതുപോലെതന്നെ ഓരോ അളവുകളേയും അവയുടെ സംജ്ഞകളേയും കല്പിച്ചിട്ടുണ്ട്. ഇക്കാൎയ്യത്തിൽ ഓരോദേശത്തും ഓരോ കാലത്തും ഓരോ ജനസമുദായത്തിലും പലവിധത്തിലുള്ള അഭിപ്രായഭേദങ്ങൾ ഉണ്ടാ

യിട്ടുണ്ടെന്ന പറയാതിരിപ്പാൻ നിവൃത്തിയില്ല. എന്തെന്നാൽ ഹിന്തുക്കൾ ഒരു രാവും പകലും കൂടിയതായ ഒരു ദിവസത്തെ അറുപതാക്കി ഭാഗിച്ച് അതിൽ ഒരു ഭാഗത്തിന്ന നാഴിക (ഘടിക) എന്നും, ആ ഓരോ നാഴികയുടെയും അറുപതിൽ ഒരംശത്തിന്ന വിനാഴിക (വിഘടികാ) എന്നും പേരുകല്പിച്ചിരിക്കുന്നതുകൂടാതെ പിന്നെയും അസംഖ്യം ചെറിയ ചെറിയ കാലാവയവങ്ങളെ കല്പിച്ച് അവയ്ക്കും ഓരോ പേരുകൾ കൊടുക്കുകയും, ആ വക സമയങ്ങളെ ക്ലിപ്തപ്പെടുത്തുന്നതിന്ന മുൻപറഞ്ഞ സൂൎയ്യചന്ദ്രാദിഗോളങ്ങളുടെ ചലനാദിഭേദത്തെ അടിസ്ഥാനമാക്കി ചില കണക്കുകളെ നിശ്ചയിച്ച് വ്യവസ്ഥപ്പെടുത്തുകയും ചെയ്തിരിക്കുന്നു. എന്നാൽ വേറെ ചിലർ മറെറാരുപ്രകാരത്തിൽ ഒരുദിവസത്തെ ഇരുപത്തിനാലാക്കി ഭാഗിച്ച് ഒരു ഭാഗത്തിന്ന മണിക്കൂറെന്നും, മണിക്കൂറിന്റെ അറുപതിൽ ഒരു ഭാഗത്തിന്ന് ഒരു മിനിട്ടെന്നും; മിനിട്ടിന്റെ അറുപതിൽ ഒരു ഭാഗത്തിന്ന സെക്കൻറ് എന്നും പേരു കൊടുക്കയും അവയെ അനുസരിച്ച് വ്യവഹരിച്ചുവരികയും ചെയ്യുന്നു. ഇങ്ങിനെ ഒരു സംവത്സരംമുതൽ കീഴ്പോട്ടു ചെറുതുചെറുതായി ഒരു ക്ഷണംവരെയുള്ള കാലപരിമാണത്തെ സൂചിപ്പിക്കുന്നതിലേക്കു മേല്പറഞ്ഞ സൂൎയ്യാദിഗോളങ്ങളുടെ ചലനത്തെ ആശ്രയിക്കുന്നതു ചില ദേശത്തിലും ചില കാലത്തിലും അസാദ്ധ്യമായിത്തീരുവാൻ സംഗതിയുള്ളതുകൊണ്ട് അതിലേക്കായി പലവിധത്തിലും അനേകം യന്ത്രങ്ങളെയും കണ്ടുപിടിച്ചിട്ടുണ്ട്.

കെ. പരമേശ്വരമേനോൻ.

# ൨൭. ദിവാൻ ശങ്കരവാരിയർ

ഇന്ത്യയിലുള്ള മററു സാമന്തരാജ്യങ്ങളെ അപേക്ഷിച്ച് കൊച്ചിയ്ക്കുള്ള മെച്ചം മുഴുവനും പുറമേ പ്രകാശിപ്പാൻ തുടങ്ങിയതു് അടുത്ത കാലത്താണെങ്കിലും ആ പരിഷ്കാരസൌധത്തിനു അസ്ഥിവാരമിട്ടു തറകെട്ടിയിട്ടു കാലം കുറെച്ചെന്നിരിക്കുന്നു. മഹത്തായ ആ സംരംഭം നടത്തിയ മാന്യപുരുഷന്മാർ ദിവാൻ ശങ്കരവാരിയരവർകളും അദ്ദേഹത്തിന്റെ പുത്രനായ ശങ്കുണ്ണിമേനോനവർകളും, ആയിരുന്നു. കൊച്ചിരാജ്യത്തിൽ ജനക്ഷേമത്തിനുപയുക്തങ്ങളായി ഇന്നു കാണുന്ന എല്ലാപരിഷ്കാരങ്ങളിലും ഈ അച്ഛനും മകനും പങ്കുണ്ടു്. ക്രിസ്ത്വബ്ദം ആയിരത്തെണ്ണൂററി നാല്പതു മുതൽ ആയിരത്തെണ്ണൂററി അയ്മ്പത്താറു വരെയുള്ള പതിനാറുകൊല്ലം കൊച്ചിയിലെ മുഖ്യ ഭരണാധികാരിയായിരുന്ന ശങ്കരവാരിയരവർകൾക്കു് ഈ രാജ്യത്തിലെ ഭരണസമ്പ്രദായത്തിൽ പല ഭേദഗതികളും ചെയ്വാനു സൌകര്യം ലഭിച്ചു. ബുദ്ധിമാനും, ധീരനുമായിരുന്ന അദ്ദേഹം ആ അവസരത്തെ ഒരല്പവും വിട്ടുകളയാതെ മുഴുവനും ഉപയോഗപ്രദമായ വിധത്തിൽതന്നെ വിനിയോഗിക്കയും ചെയ്തു. പിതാവിന്റെ ഭരണപരിപാടി നല്ലവണ്ണം ഗ്രഹിച്ചിരുന്ന ശങ്കുണ്ണിമേനോനവർകൾതന്നെ അടുത്ത ഭരണാധികാരിയായിത്തീർന്നതോടുകൂടി കൊച്ചിക്കാരുടെ ഭാഗ്യം ഉച്ചസ്ഥിതിയിലായി. ശങ്കുണ്ണിമേനോനവർകൾക്കു ശങ്കരവാരിയർ ചെയ്തുവച്ച പ്രവൃത്തി മുഴുമിപ്പാൻ മാത്രമല്ല അദ്ദേഹം വിചാരിച്ചുവച്ചിരുന്നവയും സംഗതിവശാൽ സൌകര്യം കിട്ടാതിരുന്നവയുമായ കാര്യങ്ങൾകൂടി നടപ്പിൽവരുത്തുവാൻ സാധിച്ചു. കാലോചിതമായ വിദ്യാഭ്യാസംകൂടിയുണ്ടായിരുന്നതിനാൽ ശങ്കുണ്ണിമേനോനവർകൾക്കു ശങ്കരവാരിയരെക്കാൾ വലിയ ഒരു സ്ഥാനം

കൊച്ചിരാജ്യചരിത്രത്തിൽ സിദ്ധിപ്പാനിടവന്നെങ്കിലും സൂക്ഷ്മത്തിൽ പുത്രൻെറ ആ വിജയത്തിനുകൂടി കാരണഭൂതൻ പിതാവായിരുന്നുവെന്നു പറയാതെ നിവൃത്തിയില്ല. ൧൯൭൩ മുതൽ ൧൯൭൭ വരെയുള്ള ശങ്കുണ്ണിമേനോനവർകളുടെ സുദീൎഘമായ ഭരണകാലത്തിൽ അദ്ദേഹം ഇവിടെ വരുത്തിയ ഭരണമാററങ്ങളിലും പരിഷ്കാരങ്ങളിലും ഒരു വലിയ ഭാഗം ശങ്കരവാരിയരവർകളുടെ മനോരാജ്യങ്ങളുടെ ഒരു പ്രയോഗപരിപാടിമാത്രമായിരുന്നുവെന്നു ചരിത്രംകൊണ്ടുതന്നെ തെളിയിപ്പാൻ സാധിക്കും.

ശങ്കരവാരിയർ അദ്ദേഹത്തിൻെറ സമകാലീനന്മാരായിരുന്ന, സർ ദിനകരറാവു, സർ സാലർ ജങ്ങ് എന്നിവരെപ്പോലെതന്നെയുള്ള ഒരു രാജ്യതന്ത്രജ്ഞതയും ഭരണനിപുണതയും ആയിരുന്ന അദ്ദേഹത്തിൻെറ പേരിന്ന് അത്രമാത്രം പ്രസിദ്ധിയോ പ്രചാരമോ സിദ്ധിക്കാതിരിപ്പാനുള്ള കാരണം, അദ്ദേഹം സ്വദേശം വിട്ടു പുറത്തിറങ്ങാതിരുന്നതുതന്നെയാണ്. അതുനിമിത്തം അദ്ദേഹത്തിൻെറ അവസരം മുഴുവനും കൊച്ചിക്കാരുടെ ക്ഷേമത്തിനുവേണ്ടിത്തന്നെ വിനിയോഗിപ്പാൻ അദ്ദേഹത്തിനു സൌകര്യം കിട്ടി. ബ്രിട്ടീഷിലോ മററുവല്ല സാമന്തരാജ്യങ്ങളിലോ ഉദ്യോഗം ഭരിപ്പാൻ അദ്ദേഹം പോയിരുന്നുവെങ്കിൽ ഇന്ന് ഇന്ത്യയിലെ മഹാന്മാരായി ഗണിച്ചുവരുന്ന, സർ ടി. മുത്തുസ്വാമി അയ്യർ മുതലായ മാന്യന്മാരുടെ കൂട്ടത്തിൽ ഒരു സ്ഥാനം ശങ്കരവാരിയരവർകൾക്കും കിട്ടുമായിരുന്നു. അദ്ദേഹത്തിന് അതിനുള്ള സന്ദൎഭവും ലഭിക്കാതിരുന്നില്ല. ദക്ഷിണഭാരതത്തിലെ സാമന്തരാജ്യങ്ങളുടെ കൂട്ടത്തിൽ ഒരു മാന്യസ്ഥാനമുള്ള തിരുവിതാംകൂറിലെ മന്ത്രിസ്ഥാനത്തേക്ക് അദ്ദേഹത്തെ ക്ഷണിക്കുകയുണ്ടായി. എന്നാൽ വാരിയരവർകൾ അതു വിനയത്തോടുകൂടി നിഷേധിക്കുകയാണുണ്ടായത്. അന്യരാജ്യത്തിൽ ചെന്നു പണിയെടുത്തു

പേരും പണവും സമ്പാദിക്കുന്നതിനെക്കാൾ ശ്രേഷ്ഠമായിട്ടുള്ളതു സ്വദേശത്തിനുവേണ്ടി വേലചെയ്തു ബുദ്ധിമുട്ടുകയാണെന്നു് അദ്ദേഹം മനസ്സിലാക്കിയിരുന്നു. ഇതാണ് ഒരു യഥാൎത്ഥസ്വദേശസ്നേഹിയുടെ ലക്ഷണം. സ്വദേശസ്നേഹികളാണെന്നു മററുള്ളവരെ ധരിപ്പിപ്പാൻ പണിപ്പെടുന്ന ഇന്നത്തെ പ്രമാണികൾ ഈ തത്വം ഇദ്ദേഹത്തിന്റെ ജീവിതത്തിൽനിന്നു പഠിക്കുന്നതു പ്രത്യേകിച്ചും നന്നായിരിക്കും.

ശങ്കരവാരിയരവർകൾ ജനിച്ചതു് ൧൮൦൧ ജനവരി ൨൨-ാംനു-യാണ്. ഇപ്പോൾ കൊച്ചിരാജ്യത്തിൽ സമ്പത്തും സന്തതിയുംകൊണ്ടു് ഏററവും വലിയനിലയിലുള്ള തറവാടുകളിൽ ഒന്നായിത്തീൎന്നിട്ടുള്ള എടക്കുന്നിവാരിയം അന്നു വളരെ പാവപ്പെട്ട ഒരു കുടുംബം മാത്രമായിരുന്നു. തന്നിമിത്തം ശങ്കരവാരിയരവർകളുടെ മാതാപിതാക്കന്മാരെപ്പററി പ്രത്യേകമൊന്നും അന്വേഷിക്കേണ്ടതില്ല. അഥവാ അന്വേഷിച്ചാൽതന്നെ വിശേഷിച്ചൊന്നും അറിവാൻ നിവൃത്തിയുമില്ല. എടക്കുന്നിക്ഷേത്രത്തിലെ കഴകപ്രവൃത്തികൊണ്ടാണ് അവർ നിത്യവൃത്തികഴിച്ചുകൂട്ടിയിരുന്നതു്. ശങ്കരവാരിയരവർകൾ അദ്ദേഹത്തിന്റെ മാതാവിന്റെ മൂത്തമകനാണ്. താഴെ അഞ്ചു സഹോദരിമാരും രണ്ടു സഹോദരന്മാരും ഉണ്ടായിരുന്നു. മററുബാലവാസിക്കുട്ടികളെപ്പോലെ ഇദ്ദേഹത്തേയും ചെറുപ്പത്തിൽതന്നെ എഴുത്തുപള്ളിയിൽ വിദ്യാഭ്യാസത്തിന്നയച്ചു. അക്കാലത്തു സാമാന്യം പ്രസിദ്ധിയുള്ള ഒരു സംസ്കൃതപണ്ഡിതനായിരുന്ന കുട്ടനല്ലൂരുവാരിയത്തു ശൂലപാണിവാരിയൎക്കായിരുന്നു അദ്ദേഹത്തിന്റെ ഗുരുനാഥനാവാൻ ഭാഗ്യം സിദ്ധിച്ചതു്. വിദ്യാഭ്യാസകാലത്തു് അദ്ദേഹം അനുഭവിച്ചിട്ടുള്ള കഷ്ടപ്പാടുകളെക്കുറിച്ചു പലകഥകളും നാട്ടുകാർ പറഞ്ഞു കേട്ടിട്ടുണ്ട്. പക്ഷേ അതിൽ അധികഭാഗവും വിശ്വാസയോഗ്യങ്ങളായിത്തോന്നുന്നില്ല.

അന്നത്തെ സമ്പ്രദായത്തിനനുസരിച്ചു് ഒരു സാമാന്യ വിദ്യാഭ്യാസം സമ്പാദിച്ചശേഷം, എന്തെങ്കിലും സർക്കാരുദ്യോഗം കിട്ടുന്നതിന്നാണു ശങ്കരവാരിയർ പരിശ്രമിച്ചതു്. (അമ്പലം വെടിപ്പുവരുത്തുന്നതും മാലകെട്ടുന്നതും മാത്രം വേലയായിക്കരുതി കാലംകഴിപ്പാൻ അദ്ദേഹത്തിന്നു തീരെ മനസ്സുണ്ടായിരുന്നില്ല.) വാരിയരവർകളുടെ ഈ ആഗ്രഹം സഫലമാകുന്നതിന്നു വലിയ ബുദ്ധിമുട്ടൊന്നും വേണ്ടിവന്നില്ല. അന്നു് എറണാകുളം ജില്ലാജഡ്ജി കോരപ്പത്തു ശങ്കരമേനോനവർകളായിരുന്നു. അദ്ദേഹം ശൂലപാണിവാരിയരവർകളുടെ ഒരു പഴയ ശിഷ്യനുമായിരുന്നു. ഈ പാർശ്വംനോക്കി ഗുരുനാഥന്റെ ഒരു ശിപാർശിയോടുകൂടി വാരിയരവർകൾ ജഡ്ജിയെച്ചെന്നുകണ്ടു. ഒഴിവൊന്നും വരായ്കയാൽ ഏകദേശം ഒരുകൊല്ലംമുഴുവനും ഉഴല്ലൂരായിത്തന്നെ കഴിയേണ്ടിവന്നു. അപ്പോഴെക്കും അവിടെ ഒരു ചെറിയ ഗുമസ്തപ്പണി കിട്ടി. അന്നത്തെ ശമ്പളം 4 പണം (1 ക. 2 ണ. 4 പൈ.) ആയിരുന്നു.

1819-ൽ നഞ്ചപ്പയ്യരെ കൊച്ചിയിലെ ഒന്നാമത്തെ ദിവാനായി നിയമിച്ചു. അദ്ദേഹം ഇവിടെ വന്ന ഉടനെ ഭരണരീതികളിൽ പല മാററവും വരുത്തിയ കൂട്ടത്തിൽ ഹജൂർകച്ചേരി ഒന്നു പരിഷ്കരിച്ചു. ഈ വക തിരിമറികൾ നിമിത്തം ശങ്കരവാരിയരവർകൾ ഹജൂർക്കച്ചേരിയിൽ ഒരുദ്യോഗസ്ഥനായിത്തീർന്നു. ശമ്പളത്തിലും കുറച്ചു മെച്ചം കിട്ടി. നഞ്ചപ്പയ്യർ ഭരണവിഷയത്തിൽ തഴക്കവും പഴക്കവും ഉള്ള ഒരുദ്യോഗസ്ഥനായിരുന്നതിന്നു പുറമെ, ഒരു നല്ല സംസ്കൃതപണ്ഡിതനും ആയിരുന്നു. വാരിയരവർകളും സാമാന്യം നല്ല ഒരു വിദ്വാനായിരുന്നതിനാൽ ദിവാൻജിക്കു അദ്ദേഹത്തെക്കുറിച്ചു പ്രത്യേകമൊരു പ്രതിപത്തിയുണ്ടാവാനിടവന്നു. ഉടനെ അദ്ദേഹത്തെ ദിവാന്റെ സ്വന്തം ഗുമസ്തനായി നിയമിക്കയും ചെയ്തു. ഈ നിലയിൽ അദ്ദേഹം

ദിവാനോടുകൂടി കൊച്ചിരാജ്യം മുഴുവനും സഞ്ചരിച്ചിട്ടുണ്ട്.

24-ാമത്തെ വയസ്സിൽ അദ്ദേഹത്തെ ദിവാൻെറ ഹെഡ്‌രായസമാക്കി. 11 കൊല്ലം ഈ ഉദ്യോഗത്തിൽ തന്നെ ഇരുന്നു. ഒഴിവുള്ള സമയങ്ങളിൽ ഇംഗ്ലീഷുപഠിപ്പാൻ ദിവാൻജി ഉപദേശിച്ചതനുസരിച്ച്, അന്നു ദിവാൻെറ ഇംഗ്ലീഷുക്ലാർക്കായിരുന്ന ഒരു യൂറോഷ്യൻെറ കീഴിൽ, അദ്ദേഹം പഠിപ്പാൻ തുടങ്ങി. ഭാരമേറിയ പല പണികളുടെയും ഇടയിലാണു പഠിച്ചിരുന്നതെങ്കിലും കുറച്ചുകാലം കൊണ്ടു് അദ്ദേഹം ഇംഗ്ലീഷിൽ എഴുത്തുകളും മററും എഴുതുവാനും സംസാരിപ്പാനും വേണ്ടുന്ന അറിവു സമ്പാദിച്ചു. കൊച്ചിയിലെ ഇംഗ്ലീഷുപണ്ഡിതന്മാരിൽ അദ്വിതീയനും "സ്റ്റേയിററുമാനുവൽ" മുതലായ പല നല്ല ഗ്രന്ഥങ്ങളുടേയും കർത്താവുമായ സി. അച്യുതമേനോനവർകൾ ശങ്കരവാരിയരുടെ ജീവചരിത്രത്തിൽ ഇങ്ങനെ പറയുന്നു. "അദ്ദേഹം മററാരുടേയും സഹായം കൂടാതെ തയ്യാറാക്കിയ മെമ്മോറാണ്ടങ്ങളും എഴുത്തുകളും ഞാൻ കണ്ടിട്ടുണ്ട്. അവയെല്ലാം സാമാന്യം നല്ല ഇംഗ്ലീഷിലാണ് എഴുതീട്ടുള്ളതു്. അങ്ങുമിങ്ങും അല്ലാല്ലും ചില വ്യാകരണപ്പിഴകളും മററുമുണ്ടെങ്കിലും അതൊന്നും അത്ര സാരമാക്കാനില്ല."

ശങ്കരവാരിയരുടെ ഉൽഗ്ഗതി അദ്ദേഹത്തിൻെറ ബന്ധുക്കളെ എത്രകണ്ടു സന്തോഷിപ്പിച്ചുവോ അത്രകണ്ടുതന്നെ അദ്ദേഹത്തിൻെറ ശത്രുക്കളെ മുഷിപ്പിക്കയും ചെയ്തു. അദ്ദേഹത്തോടൊന്നിച്ചു ജോലി ചെയ്തിരുന്ന പല ഉദ്യോഗസ്ഥന്മാരും ആ ഉൽഗ്ഗതിയിൽ അസൂയാലുക്കളായിത്തീൎന്നു. അവർ പലവിധത്തിലും വാരിയരവർകളെ ദ്രോഹിച്ചുനോക്കുകയും ചെയ്തു. ഇങ്ങനെയുള്ള ചില ശത്രുക്കൾ ഒന്നിച്ചുചേൎന്നു് 1822-ൽ ദിവാന് ഒരു ആക്ഷേപഹരജി കൊടുത്തു. വാരിയർ എല്ലാവരോടും കൈക്കൂലി വാങ്ങീട്ടുണ്ടെന്നായിരുന്നു അതിലെ മുഖ്യമായ ആക്ഷേപം. നഞ്ചപ്പയ്യക്കു വാരിയ

രുടെ സ്വഭാവത്തെക്കുറിച്ചു നല്ല അറിവുണ്ടായിരുന്നു. അതിനാൽ അദ്ദേഹം ആക്ഷേപത്തെക്കുറിച്ച് ആദ്യത്തിൽ യാതൊരന്വേഷണവും ചെയ്തില്ല. എന്നാൽ വാരിയർക്കു ദിവാൻെറ ഈ നയം പിടിയ്ക്കായ്കയാൽ അതിനെക്കുറിച്ചു തക്കതായ നടപടി നടത്തുവാൻ അദ്ദേഹംതന്നെ ദിവാൻജിയോടപേക്ഷിച്ചു. അതുപ്രകാരം ഹർജി നിയമപ്രകാരം ന്യായാധിപതിയ്ക്കയച്ചുകൊടുക്കുകയും വാരിയരുടെ പേരിൽ മുറയ്ക്കു കേസ്സു നടത്തുകയും ചെയ്തു. സത്യം വാരിയരുടെ പക്കലായിരുന്നുവെന്നു പറയേണ്ടതില്ലല്ലൊ. ഹരജിക്കാൎക്ക് അതിനു വിരോധമായി വേണ്ടത്ര തെളിവുണ്ടാക്കാൻ കഴിഞ്ഞില്ല. ഒടുവിൽ വാരിയരവർകൾ നിർദ്ദോഷിയാണെന്നു തെളിയുകയും ഹരജി തള്ളിപ്പോകയും ചെയ്തു.

ഹെഡ്ശ്രായസമായി കയററംകിട്ടുന്നതിനു കുറച്ചു മുമ്പായി വാരിയർ തോട്ടേക്കാട്ടു കുഞ്ഞിപ്പിള്ള അമ്മ എന്ന മഹിളാമണിയെ സംബന്ധംചെയ്തു. അന്നു കേവലം ഒരിടത്തരംനായർ കുടുംബമായിരുന്ന ആ തറവാട്ടുകാൎക്ക് ഇന്നു കാണുന്ന സമ്പത്തും പദവിയുമെല്ലാം വാരിയരുടെ മഹിമകൊണ്ടു സിദ്ധിച്ചതാണ്. ഭാഗ്യവതിയായ ആ ഭാൎയ്യയിൽ അദ്ദേഹത്തിനു ശങ്കുണ്ണിമേനോൻ, ഗോവിന്ദമേനോൻ എന്നീരണ്ടുസന്താനങ്ങളുണ്ടായി. ഈ രണ്ടുപേരും പിന്നീടു കൊച്ചിയിലെ ദിവാൻസ്ഥാനത്തിരിക്കുകയും ചെയ്തിട്ടുണ്ട്. കുഞ്ഞിപ്പിള്ള അമ്മ 35-ാമത്തെ വയസ്സിൽ മരിച്ചുപോയി. തൻെറ ഭൎത്താവിൻെറ ഉൽഗ്ഗതി അവൎക്കു കാണ്മാൻ കഴിഞ്ഞുവെങ്കിലും അതിൻെറ ഫലം മുഴുവനും അനുഭവിപ്പാൻ സാധിച്ചില്ല. ഭാൎയ്യ മരിച്ചു മൂന്നുകൊല്ലം കഴിഞ്ഞശേഷം വാരിയർ കുറുപ്പത്തു കുഞ്ചി അമ്മയെ വിവാഹം ചെയ്തു. ഇവർ ഒരു വിധവയായിരുന്നു. മുമ്പത്തെ ഭൎത്താവിൻെറ സന്താനങ്ങളായി ഒരു മകനും ഒരു മകളും അവൎക്കുണ്ടായിരുന്നു. കുഞ്ചി അമ്മയുടെ ആ പുത്രിയെയാണ് 1845-ൽ ശങ്കുണ്ണിമേനോൻ വിവാഹംചെയ്തതു്.

1825-ൽ നഞ്ചപ്പയ്യർ മരിച്ചു. അതിനുശേഷം ശേഷഗിരി റാവു ദിവാനായി. അദ്ദേഹത്തിന്റെ ഭരണം കുറച്ചുകാലത്തേക്കേ നിലനിന്നുള്ളു. അപ്പോഴയ്ക്കും ഉദ്യോഗത്തിൽനിന്നു പിരിച്ചുകളഞ്ഞു. പിന്നീടു ദിവാൻസ്ഥാനത്തു വന്നതു് ഏടമന ശങ്കരമേനവനായിരുന്നു. അഞ്ചു കൊല്ലം നിന്ന ഇദ്ദേഹത്തിന്റെ ഭരണം കൊച്ചിരാജ്യത്തിൽ അനവധി കുഴപ്പങ്ങളുണ്ടാക്കി. അവസാനം മദിരാശിഗവൎമ്മെണ്ടിന്റെ നിർബ്ബന്ധത്താൽ ശങ്കരമേനവനെ പിരിക്കുകയും അദ്ദേഹത്തിന്റെ അഴിമതികളെക്കുറിച്ചു് അന്വേഷിച്ചതിൽ കുററക്കാരനെന്നു കാണുകയാൽ 5 കൊല്ലത്തേക്കു ശിക്ഷിക്കുകയും ചെയ്തു. ശങ്കരവാരിയരവർകൾ ഇക്കാലത്തു ഹജൂർ ശിരസ്തദാരായിരുന്നു. ശങ്കരമേനോന്റെ അഴിമതികളിലൊന്നും പങ്കുകൂടാതെ ഉദ്യോഗം നിലനിൎത്തിക്കൊണ്ടു പോരുവാൻ അക്കാലത്തു് അദ്ദേഹം സാമാന്യത്തിലധികം ബുദ്ധിമുട്ടേണ്ടിവന്നിട്ടുണ്ടു്.

1834-ൽ ജെ. ഏ. കസമേജർ (Casamajar) എന്ന സായ്വിനെ കൊച്ചിതിരുവിതാംകൂർ രാജ്യങ്ങളുടെ റസിഡണ്ടായി നിയമിച്ചു. ഇദ്ദേഹത്തിന്റെ ആഗമനത്തോടുകൂടി വാരിയരുടെ ഉദ്യോഗജീവിതത്തിന്റെ ഗതിയൊന്നുമാറി. സായ്വിന്നു് ഈ നാട്ടിലെ സമ്പ്രദായങ്ങളൊന്നും അറിവുണ്ടായിരുന്നില്ല. അതിനാൽ ഭരണകാൎയ്യത്തിൽ നല്ല തഴക്കമുള്ള ഒരു ഉദ്യോഗസ്ഥന്റെ സഹായം അത്യാവശ്യമായിരുന്നു. ശങ്കരവാരിയരെയാണു് ഇതിന്നു തിരഞ്ഞെടുത്തതു്. അതോടുകൂടി അദ്ദേഹത്തിന്നു ഹജൂരിൽനിന്നു വിട്ടു റസിഡെണ്ടാപ്പീസ്സിലേക്കു പോകേണ്ടതായിവന്നു. എങ്കിലും ഹജൂർ ശിരസ്തദാരുടെ ഉദ്യോഗത്തിൽ അനന്തനായാണു് അപ്പോഴും അദ്ദേഹത്തെ വെച്ചുകൊണ്ടിരുന്നതു്. റസിഡെണ്ടാപ്പീസ്സിൽ ചെന്നതോടുകൂടി അദ്ദേഹത്തിന്റെ കാൎയ്യശേഷിയും സാമൎത്ഥ്യവും കുറെക്കൂടി പ്രകാശിച്ചു. റസിഡണ്ടിന്നു് അദ്ദേഹത്തിന്റെപേരിൽ വലിയ തൃപ്തിയും

വിശ്വാസവുമായി. ഇതിന്റെയെല്ലാം ഫലമായി വാരിയൎക്കു ദിവാൻപേഷ്കാരുദ്യോഗത്തിലേക്കു കയററംകിട്ടി. 1836-ൽ അദ്ദേഹത്തെ അതിൽ സ്ഥിരപ്പെടുത്തുകയും ചെയ്തു. അപ്പോഴും പ്രവൃത്തി റസിഡണ്ടാപ്പീസ്സിലായിരുന്നതാനും.

റസിഡണ്ടിന്റെ ഉപദേഷ്ടാവായിരുന്ന കാലത്തു കൊച്ചി തിരുവിതാംകൂർ എന്നീ രണ്ടു രാജ്യങ്ങളുടെയും ക്ഷേമത്തിനുവേണ്ടി പലതുംചെയ്വാൻ വാരിയൎക്കു കഴിഞ്ഞിട്ടുണ്ട്. ഭരണവിഷയത്തിൽ ആ കാലത്ത് ഈ രണ്ടുരാജ്യങ്ങളിലും വരുത്തിയിട്ടുള്ള മാററങ്ങളിലെല്ലാം അദ്ദേഹത്തിനു പങ്കുണ്ട്.

കൊച്ചിയിൽ അക്കാലത്തു കോഴവാങ്ങാത്ത ഉദ്യോഗസ്ഥന്മാരുണ്ടായിരുന്നില്ലെന്നുതന്നെ പറയാം. ജഡ്ജിമാരും മജിസ്ത്രേട്ടുമാരുംകൂടി പരസ്യമായി കൈക്കൂലി വാങ്ങിയിരുന്നു. ഈ സമ്പ്രദായം സൎവ്വത്ര പരന്നുപിടിച്ചിരുന്നതുകൊണ്ടു കോഴവാങ്ങുന്നതു് ഒരു കുററമാണെന്ന ധാരണകൂടി ആൎക്കും ഉണ്ടായിരുന്നില്ല. ശങ്കരവാരിയർ റസിഡണ്ടാപ്പീസ്സിലായിരിക്കുന്ന കാലത്തു് ഇക്കാൎയ്യത്തിൽ ചില മാററങ്ങൾ വരുത്തി. അന്നു തൃശ്ശൂർ ജില്ലാജഡ്ജിയായിരുന്ന ഒരു ക്രിസ്ത്യൻ വാരിയൎക്ക് ഒരു കത്തെഴുതുകയുണ്ടായി. റസിഡണ്ടിനെയും ദിവാനേയും വശീകരിച്ച് അയാൾക്ക് ഉദ്യോഗത്തിൽ ഒരു കയററം വാങ്ങിക്കൊടുക്കണമെന്നും അതിനു പ്രതിഫലമായി വാരിയൎക്ക് ഒരു നല്ല സംഖ്യ കൊടുക്കാമെന്നുമായിരുന്നു എഴുത്തിലെ സാരം. വാരിയർ ഈ എഴുത്തു റസിഡെണ്ടിന്റെ മുമ്പാകെ വച്ചു. സായ്പ് ആ ക്രിസ്ത്യനെ ഉദ്യോഗത്തിൽനിന്നു പിരിച്ച് അയാളുടെ പേരിൽ വേണ്ടുന്ന നടപടികൾ നടത്തുവാനായി രാജാവിനോടാവശ്യപ്പെടുകയും ചെയ്തു. പക്ഷെ, രാജാവ് ഇതൊന്നും വേവേഗത്തിൽ സമ്മതിച്ചില്ല. കൈക്കൂലികൊടുക്കാമെന്നു പറയുന്നതുമാത്രമല്ല, കൊടുക്കുന്നതും വാങ്ങുന്നതുംകൂടി കുററമ

ല്ലാത്ത സ്ഥിതിക്കു പെട്ടെന്നൊരാളെ ഇങ്ങനെ പിടിച്ചു ശി
ക്ഷിക്കാൻ മടിച്ചതാന്നുന്നതിൽ അത്ഭുതമില്ലല്ലൊ. ഒടുവിൽ
സാഹിബിന്റെ നിർബ്ബന്ധപ്രകാരം അയാളെ ഉദ്യോഗത്തിൽനി
ന്നു പിരിക്കുകമാത്രം ചെയ്തു. ശങ്കരവാരിയർ ഇതുകൊണ്ടു
തൃപ്തിപ്പെട്ടില്ല. കൈക്കൂലിവാങ്ങുന്ന ഉദ്യോഗസ്ഥന്മാരെ
കഠിനമായി ശിക്ഷിക്കുന്നതാണ് എന്നൊരു രാജശാസനം
ഉടനെ എല്ലാ ഉദ്യോഗസ്ഥന്മാൎക്കും അയപ്പിച്ചു. അതോടു
കൂടി പരസ്യമായി കോഴവാങ്ങുന്ന സമ്പ്രദായം നിന്നുപോ
കയും ചെയ്തു. ശങ്കരമേനോന്നുശേഷം കൊച്ചിയിൽ ദി
വാനായിവന്നതു വെങ്കിടസുബ്ബയ്യരായിരുന്നു. ഭരണനിപു
ണനും സത്യവാനുമായ ഈ ദിവാൻജി ആറുകൊല്ലം രാ
ജ്യംഭരിച്ചു. ശങ്കരവാരിയൎക്ക് ഇദ്ദേഹത്തെ വളരെ ബഹുമാ
നമായിരുന്നുവെങ്കിലും ദിവാൻജിയുടെ ശ്രദ്ധ എത്താത്ത
കാൎയ്യങ്ങൾ റസിഡണ്ടുമുഖാന്തരം അദ്ദേഹത്തിന്നു ചൂണ്ടി
ക്കാണിക്ക പതിവായിരുന്നു. ഒരിക്കൽ, നിരത്തുവഴികൾ,
പാലങ്ങൾ, ജലസേചനമാൎഗ്ഗങ്ങൾ മുതലായവയുണ്ടാക്കേണ്ട
തിനെക്കുറിച്ചു വാരിയർ ഒരു വലിയ സ്കീം തയ്യാറാക്കി ദി
വാൻജിക്കയക്കയുണ്ടായി. ദിവാൻ അതു വളരെസ്സമ്മതി
ച്ചു. പക്ഷെ പണമില്ലായ്കയാൽ നടപ്പിൽവരുത്താൻ സാ
ധിച്ചില്ല.

ഇങ്ങനെയിരിക്കുമ്പോഴാണ് 1838-ൽ രാജ്യഭാരം
കഴിയുന്ന രാമവൎമ്മമഹാരാജാവും ദിവാൻ വെങ്കിടസുബ്ബയ്യ
രും തമ്മിൽ തിരെ സുഖമില്ലാതായതു്. ധനസംബന്ധമാ
യ ചില കാൎയ്യങ്ങളാണ് ഇതിന്റെ ഹേതു. നേത്യാരമ്മ
ക്കും രാജകുടുംബത്തിലേക്കും അനുവദിച്ചിട്ടുള്ള ചെലവുസം
ഖ്യയെപ്പററി രാജാവും ദിവാനും തമ്മിൽ ചില അഭിപ്രായ
ഭേദങ്ങൾവന്നു. ഇതു നിമിത്തം വെങ്കിടസുബ്ബയ്യരെ
പിരിക്കുവാൻ രാജാവു മേൽക്കോയ്മക്കെഴുതി. ബ്രിട്ടീഷ്
ഗവൎമ്മേണ്ടു് ആദ്യം ഇതു സമ്മതിച്ചില്ലെങ്കിലും ഒടുവിൽ,
ശങ്കരവാരിയരെ ദിവാനാക്കാമെന്ന നിശ്ചയത്തിന്മേൽ

വെങ്കിടസുബ്ബയ്യരെ പിരിക്കുവാൻ തീൎച്ചയാക്കി. ശങ്കര വാരിയർ ഈ വാദത്തിൽ വെങ്കിടസുബ്ബയ്യരുടെ കക്ഷിക്കാരനായിരുന്നതിനാൽ, മുൻഗാമിയോടുള്ള രസക്ഷയം മഹാരാജാവിന്നു തന്നോടും ഉണ്ടാകുമെന്ന വിശ്വാസത്തിൽ ദിവാനുദ്യോഗം കയ്യേല്ക്കുവാൻ നന്നേ മടിച്ചു. ഒടുവിൽ രാജാവു തന്നെ നിൎബ്ബന്ധിപ്പാൻ തുടങ്ങി. അപ്പോഴേ ഉദ്യോഗം സ്വീകരിച്ചുള്ളു.

1840 ജനവരിമാസം 20-ാംനു- (42-ാംവയസ്സിൽ ശങ്കരവാരിയരവർകൾ കൊച്ചിദിവാനായി. അദ്ദേഹത്തിന്റെ ഭരണത്തോടുകൂടി കൊച്ചിരാജ്യത്തിന്റെ ചരിത്രം ഒരു പുതിയ ദശയിലേക്കു പ്രവേശിച്ചു. വാരിയൎക്കു മുമ്പുണ്ടായ ഭരണകൎത്താക്കന്മാരിൽ ചിലർ കാൎയ്യശേഷിയും സാമൎത്ഥ്യവുമുള്ളവരായിരുന്നുവെങ്കിലും അന്നന്നു നടത്തേണ്ടുന്ന കാൎയ്യങ്ങൾ ശരിയായി നടത്തുവാൻ മാത്രമേ അവർ ശ്രദ്ധിച്ചുള്ളു. അവ്യവസ്ഥിതമായ ഭരണം നിമിത്തം അനേകം കുഴപ്പങ്ങൾ അടിയ്ക്കടി വന്നുചേൎന്നുകൊണ്ടിരുന്നതിനാൽ ഭാവിഭരണം ക്രമപ്പെടുത്തുന്നതിന്നു പറയത്തക്ക പരിശ്രമം ചെയ്യാൻ അവൎക്കു സാധിച്ചില്ല. ധീരനും, കാൎയ്യസാരജ്ഞനുമായ വാരിയർ കാൎയ്യങ്ങൾ ഇങ്ങനെ അയച്ചുവിട്ടില്ല. അദ്ദേഹം ആദ്യംതന്നെ തക്കതായ മൂലതത്വങ്ങളോടുകൂടിയ ഒരു ഭരണക്രമം സ്ഥാപിപ്പാനാണു പുറപ്പെട്ടതു്.

ഒന്നാമതായി ഗവൎമ്മേണ്ടിന്റെ ധനസ്ഥിതി നന്നാക്കാനാണു പുറപ്പെട്ടതു്. അദ്ദേഹം ഭരണം കയ്യേററപ്പോൾ സൎക്കാർ ഖജാനയിലെ കയ്യിരുപ്പു 371 ക മാത്രമായിരുന്നു. ഉദ്യോഗസ്ഥന്മാരുടെ ശമ്പളം മൂന്നും നാലും മാസത്തെ ബാക്കിയായിരുന്നു. മിക്കപ്പോഴും ശമ്പളം പണമായിട്ടല്ല കൊടുത്തിരുന്നതു്; ഉപ്പു്, പുകയില മുതലായി സൎക്കാരിൽനിന്നു നേരിട്ടുവരുത്തുന്ന സാമാനങ്ങളായിട്ടായിരുന്നു. നികുതി ക്രമത്തിന്നു പിരിഞ്ഞിരുന്നില്ല.

വാരിയരവർകൾ ഉദ്യോഗസ്ഥന്മാരുടെ ശമ്പളം അതാതു മാസത്തിൽത്തന്നെ ബാക്കികൂടാതെ കൊടുത്തുതുടങ്ങി. അതോടൊപ്പംതന്നെ പ്രവൃത്തിയിലുള്ള ഉപേക്ഷകൾ ക്ഷമിക്കാതെ ശാസിപ്പാനും തുടങ്ങി. നികുതി ശരിക്കു പിരിഞ്ഞുവന്നു. ഉപ്പ്, പുകയിലമുതലായ സാമാനങ്ങളിൽ നിന്നുള്ള ആദായം വർദ്ധിച്ചുവരികയും ചെയ്തു. ഇങ്ങനെ ഒരു കൊല്ലം നിഷ്കൃഷിച്ചപ്പോഴക്കം സർക്കാർ ഖജാനയിൽ രണ്ടുലക്ഷത്തോളം ഉറുപ്പിക ഈടിരുപ്പുണ്ടായിക്കണ്ടു. ഈ ഒരൊററസ്സംഗതികൊണ്ടുതന്നെ വാരിയരവർകളെ മേൽകോയ്മയും കൊച്ചിയിലെ പ്രജകളും ഒരുപോലെ പ്രശംസിച്ചുവന്നു.

ധനസ്ഥിതി നന്നായിത്തുടങ്ങിയതോടുകൂടി ജനങ്ങളുടെ സൌകൎയ്യത്തിനു വേണ്ടുന്ന ഏപ്പാടുകളിൽ പ്രവേശിച്ചു. റോഡുകൾ വെട്ടിക്കുക, പാലങ്ങൾ പണിയിക്കുക, ചിറകളും കുളങ്ങളും കുഴിപ്പിക്കുക, ജലസേചനമാൎഗ്ഗങ്ങളും ജലമാൎഗ്ഗങ്ങളും പുഷ്ടിപ്പെടുത്തുക മുതലായ കാൎയ്യങ്ങളിൽ അദ്ദേഹം ഒട്ടേറെ ശ്രദ്ധിച്ചു. കൊച്ചിരാജ്യത്തിൽ ഇന്നു കാണുന്ന പ്രധാനപ്പെട്ട വെട്ടുവഴികൾവെട്ടിച്ചു പാലങ്ങൾ കെട്ടിച്ചു നടക്കാവു വൃക്ഷങ്ങൾ വെപ്പിച്ചു ഗതാഗതസൌകൎയ്യമുണ്ടാക്കിയതു് ഇദ്ദേഹമാണ്. ഇപ്പോൾക്കാണുന്ന പാതകളിൽ മുക്കാൽഭാഗവും ഇദ്ദേഹം ഉണ്ടാക്കിച്ചതാണ്. കാൽഭാഗമേ അതിനുശേഷം വർദ്ധിപ്പിക്കേണ്ടിവന്നിട്ടുള്ളു. കരുവന്നൂർപ്പാലം മുതലായ വലിയ പാലങ്ങളും ഇദ്ദേഹം കെട്ടിച്ചതാണ്. ചെറുവത്തൂർപാലം ഒന്നു മാത്രമേ അന്നു പണിയുവാൻ ബാക്കിയായിരുന്നുള്ളു. അതു ശങ്കുണ്ണിമേനോനാണു പണിയിച്ചതു്. എറണാകുളത്തും നെമ്മാറയിലും ഉള്ള തോഴികെ കാണുന്ന ട്രാവലേഴ്സു ബെങ്കളാവുകളും 20-ൽ കുറയാതെ സത്രങ്ങളും യാത്രക്കാരുടെ സൌകൎയ്യത്തിന്നായി പണിയിച്ചു.

ജലമാൎഗ്ഗങ്ങളും അദ്ദേഹം പരിഷ്കരിച്ചു. കായലുകളെ

ധാരാളമുള്ള ഈ രാജ്യത്തു ഗതാഗതത്തിനും വ്യാപാരത്തിനും അവ സൌകര്യമായിത്തീരണമല്ലോ. ഇതിനായി അദ്ദേഹം പലദിക്കിലും തോടുകൾ പുതുതായി കീറിക്കുകയും ചില തോടുകൾ താഴ്ത്തിച്ചു നന്നാക്കിക്കുകയും ചെയ്തു. അനാട്ടുകരത്തോടു കുഴിപ്പിക്കുകയും എടത്തുരുത്തിത്തോടു താഴ്ത്തിക്കുകയും ചെയ്തതോടുകൂടി തൃശ്ശൂരിൽനിന്നു് എറണാകുളത്തേക്ക വഞ്ചിവഴിയായി യാത്രചെയ്വാൻ സാദ്ധ്യമായി. അതുപോലെതന്നെ എറണാകുളത്തിനും തൃപ്പൂണിത്തുറയ്ക്കും മദ്ധ്യത്തിലുള്ള ജലമാർഗ്ഗങ്ങളും നന്നാക്കി.

തൃശ്ശിവപേരൂർ, തൃപ്പൂണിത്തുറ, ചിറ്റൂർ മുതലായ പ്രദേശങ്ങളിൽക്കാണുന്ന വലിയ ചിറകളും കുളങ്ങളുമെല്ലാം വാരിയർ കുഴിപ്പിച്ചതാണ്.

ചിറ്റൂർ താലൂക്കിലെ നെൽകൃഷിക്കാധാരമായി നില്ക്കുന്ന ജലസേചനമാർഗ്ഗങ്ങളും ഇദ്ദേഹംതന്നെയാണ നിർമ്മിച്ചതു്.

കച്ചവടത്തിനു തടസ്ഥമായി നിന്നിരുന്ന ചുങ്കങ്ങളെല്ലാം എടുത്തുകളഞ്ഞു. പൊല്ലീസ്സൈന്യത്തെ പരിഷ്കരിച്ചു. രാജ്യത്തിലെങ്ങും ഉണ്ടായിരുന്ന കള്ളന്മാരുടെയും കൊള്ളക്കാരുടെയും ഉപദ്രവങ്ങളും തീർത്തു. ഇങ്ങനെ ഗതാഗതസൌകര്യങ്ങളും വ്യാപാരവും വർദ്ധിക്കുന്നിടത്തോളം ജനങ്ങളുടെ ധനസ്ഥിതിയും ഗവർമ്മേണ്ടിൻെറ മുതലെടുപ്പും വർദ്ധിച്ചുവന്നു.

കൃഷിയുടെ കാര്യത്തിലും ഇദ്ദേഹം വളരെ ശ്രദ്ധിച്ചു. ജലസേചനം വഴിയായും മററും ഏകദേശം 2500 ഏക്കർ കൃഷിസ്ഥലം വർദ്ധിപ്പിച്ചു. അതും രാജ്യരക്ഷമത്തിനു ഹേതുവായി.

സിവിൽക്കോടതികളുടെ പരിഷ്കാരം അദ്ദേഹം ദിവാൻപദത്തിലെത്തുന്നതിനു മുമ്പുതന്നെ കഴിഞ്ഞിരുന്നതിനാൽ അതിനെപ്പററി പിന്നീടൊന്നും ചെയ്യുകയുണ്ടായില്ല. കാരണം, അദ്ദേഹം റസിഡെണ്ടാപ്പീസ്സിലായിരിക്ക

ന്നകാലത്തു നടത്തിയ ആ പരിഷ്കാരത്തിൽ അദ്ദേഹത്തിന്റെ ആലോചനകൾകൂടി ഉൾപ്പെട്ടിരുന്നു.

വിദ്യാഭ്യാസം, ആരോഗ്യരക്ഷ എന്നീ വിഷയങ്ങളിലും അദ്ദേഹം ശ്രദ്ധിക്കാതിരുന്നില്ല. 1845-ൽ എറണാകുളത്തു് ഒരു ഇംഗ്ലീഷ്സ്കൂൾ സ്ഥാപിച്ചു. ഇതാണു പിന്നീടു പല മാററങ്ങളും കഴിഞ്ഞു് എറണാകുളം കോളേജായിത്തീർന്നതു്. 1848-ൽ അവിടത്തന്നെ ഒരാസ്പത്രിയും സ്ഥാപിച്ചു. ഈ രണ്ടേർപ്പാടുകളും ദിവാന്റെ പ്രത്യേകശ്രദ്ധയ്ക്കു വിഷയമായിരുന്നു. കൂടക്കൂടെ അദ്ദേഹംതന്നെ ചെന്നു അവയെ പരിശോധിക്കയും ചെയ്തിരുന്നു.

ശങ്കരവാരിയരവർകളുടെ ഭരണത്തിന്റെ ആരംഭകാലത്തായിരുന്നു അദ്ദേഹത്തിനു പലവിധത്തിലുള്ള വലിയ കാൎയ്യങ്ങളോടു മല്ലിടാനുണ്ടായിരുന്നതു്. രാജ്യത്തിൽ വരുത്താനുണ്ടായിരുന്ന പരിഷ്കാരങ്ങളെല്ലാം അന്നു കഴിച്ചതിനാൽ അദ്ദേഹത്തിന്റെ അവസാനകാലത്തെസ്സംബന്ധിച്ചു വളരെയൊന്നും പറവാനില്ല. തുടങ്ങവച്ച ഓരോ ഏർപ്പാടുകൾ പൂർത്തിയാക്കുവാനും, അവയുടെ അററകുററങ്ങൾ നോക്കുവാനുമായിട്ടാണു് അദ്ദേഹം ആ കാലം മുഴുവനും വിനിയോഗിച്ചതു്. ഒടുവിലത്തെ മൂന്നുകൊല്ലത്തെസ്സംബന്ധിച്ചു പ്രത്യേകം ഒന്നും പറവാൻതന്നെയില്ല.

ശങ്കരവാരിയരവർകളുടെ ദേഹം നല്ല ആരോഗ്യവും ബലവുമുള്ളതായിരുന്നു. എത്രതന്നെ അദ്ധ്വാനിപ്പാനും ബുദ്ധിമുട്ടുവാനും അദ്ദേഹത്തിനു പ്രയാസമുണ്ടായിരുന്നില്ല. എന്നാൽ അവസാനകാലമായപ്പോഴേക്കും പ്രമേഹം സ്ഥായിയായ ഒരു രോഗമായിത്തീർന്നു. കൂടക്കൂടെ ഇതുകൊണ്ടുള്ള ഉപദ്രവം അദ്ദേഹത്തെ സ്വൈരംകെടുത്തിയിരുന്നു. 1853-ൽ അദ്ദേഹം ചിററൂർപ്പോയി കുറെ അധികം ദിവസം താമസിക്കയുണ്ടായി അവിടത്തെ ജലസേചനപ്രവൃത്തികൾ പരിശോധിപ്പാനും പുതുതായി തരിശുനീക്കിയുണ്ടാക്കിയ നിലങ്ങൾക്കു നികുതികെട്ടുവാനുമാണു് ഇതു വേണ്ടിവന്നതു്. അക്കാലത്തു മലമ്പനിയും വന്നുപെട്ടു. ഈ

രണ്ടുരോഗങ്ങളുംകൂടി അദ്ദേഹത്തിന്റെ ആരോഗ്യത്തെ വല്ലാതെ ക്ഷയിപ്പിച്ചു. 1856 ഒക്ടോബർമാസത്തിൽ എടത്തെച്ചെവിക്കു സമീപം ഒരു കുരു കണ്ടു. അതു ക്രമത്തിൽ വലുതാകയും അദ്ദേഹം തീരെ കിടപ്പിലാകയും ചെയ്തു. എന്നിട്ടും ഉദ്യോഗസംബന്ധമായ ഭാരങ്ങളൊന്നും കൈവിട്ടില്ല. കടലാസ്സുകൾ വായിച്ചു കേൾക്കുകയും ഒപ്പിട്ടുകൊടുക്കുകയും ചെയ്തിരുന്നു. രോഗം നന്നെ കലശലാണെന്നു കേട്ടപ്പോൾ മഹാരാജാവു തിരുമനസ്സുകൊണ്ടു് എറണാകുളത്തു് എഴുന്നള്ളി ദിവാനെ കാണുകയുണ്ടായി. ഇതിനു പിറേദിവസം കൊടുങ്ങല്ലൂർ വലിയതമ്പുരാനും ദിവാനെച്ചെന്നുകണ്ടു ദീനം വീണ്ടും അതിക്രമിച്ചു. ഒക്ടോബർ 20-ാംനു- രാത്രി ആ മഹാപുരുഷൻ പരലോകപ്രാപ്തനാകയും ചെയ്തു.

ശങ്കരവാരിയരുടെ ഭരണസാമർത്ഥ്യവും സ്വഭാവഗുണങ്ങളും മഹാന്മാരുടെ പ്രശംസക്കു വിഷയങ്ങളായിരുന്നു. ബ്രിട്ടീഷുറസിഡണ്ടുമാരുടെ നിലയിലും, മദിരാശിഗവർണ്ണർമാരുടെ നിലയിലും മററും അദ്ദേഹത്തോടു് അടുത്തു പെരുമാറുവാൻ ഇടവന്നിട്ടുള്ള സകല യൂറോപ്യന്മാരും അദ്ദേഹത്തെ ഏകസ്വരത്തിൽ പ്രശംസിച്ചിട്ടുണ്ടു്. 1857-ൽ തീപ്പെട്ട തമ്പുരാനു മാത്രം കുറേക്കാലം ഇദ്ദേഹത്തോടു നല്ല രസമുണ്ടായിരുന്നില്ല. ശങ്കരവാരിയരെ ഉദ്യോഗത്തിൽനിന്നു നീക്കാൻകൂടി അദ്ദേഹം പലപ്പോഴും ശ്രമിച്ചിട്ടുണ്ടു്. എന്നാൽ വാരിയരുടെ സ്വഭാവഗുണവും കാര്യശേഷിയും നല്ലവണ്ണം മനസ്സിലാക്കിയിരുന്ന റസിഡെണ്ടു ജനറൽ കല്ലൻ ഒരിക്കലും അതിനു സമ്മതിച്ചില്ല ഒടുവിൽ തമ്പുരാൻ തീപ്പെടുന്നതിനുമുമ്പായി വാരിയരെ വിളിച്ചുവരുത്തി പരിഭവം തീക്കുകയും ചെയ്തു. അതിനുശേഷം രാജ്യം ഭരിച്ച രണ്ടു തമ്പുരാക്കന്മാക്കും വാരിയരെ വിശ്വാസവും ബഹുമാനവുമായിരുന്നു.



ഭാരതം കിളിപ്പാട്ട്

കർണ്ണപർവ്വം

# ൧. പാർത്ഥസാരഥി.

തരുണഭാസ്കരനരുണനോടൊക്കു-
ടൊരുമിച്ചുതെളിഞ്ഞുദിച്ചതു പോലെ,
ഹരിയുതഹരിഹയതനയനെ
ഹരിന്നവാജിരാജിതരഥചാരി
ഹരിശചാത്മജനൊടുപൊരുവാനായ്
വരുന്നതുകണ്ടു പറഞ്ഞുശല്യരും: —
"പലരോടുംകാണാഞ്ഞിഹചോദിച്ചൊരു
വലരിപുതനയനെക്കണ്ടാലുംനീ.
മുനികൾമാനസത്തളിരിലുംഗോപ-
വനിതമാരുടെമുലത്തടത്തിലും.
ഇരുന്നരുളുംമാധവനുംതാനുമായ്,
പരന്നവൻപടനടുവിലാമ്മാറു
വരുന്നതുനന്നായ് തെളിഞ്ഞുകാൺകനീ.
നിറന്നപീലികൾനിരക്കവേകുത്തി
നിറുകയിൽക്കൂട്ടിത്തിറമൊടുകെട്ടി,
കരിമുകിലൊത്തചികുരഭാരവും
മണികൾമിന്നീടുമണിക്കിരീടവും
കനകനച്ചിന്നുംകുറുനിരതന്മേൽ
നനനനപ്പൊടിഞ്ഞൊരുപൊടിപററി
തിലകവുമൊട്ടുവിയപ്പിനാൽനന-
ഞ്ഞുലകുസൃഷ്ടിച്ചുഭരിച്ചുസംഹരി-
ച്ചിളകുന്നചില്ലിയുഗളഭംഗിയും
അടിയാരെക്കുറിച്ചുളകരുണയും

കഠിനദുഷ്ടരോടെഴുന്ന കോപവും
മട്ടുമൊഴിമാരിൽ വളൎന്ന രാഗവും
കലഹംകൊണ്ടൊരത്ഭുതരസങ്ങളും
ചപലന്മാരൊടു കലൎന്ന ഹാസ്യവും
എതിരിട്ടുനേൎക്കുഭയങ്കരത്വവും,
പലതുമിങ്ങനെ നവനവരസ-
മിടയിടകൂടിക്കലൎന്ന നേത്രവും
മകരകുണ്ഡലം പ്രതിബിംബിക്കുന്ന
കവിൾത്തടങ്ങളും മുഖസരോജവും
വിയൎപ്പുതുള്ളികൾ പൊടിഞ്ഞ നാസിക,
സുമന്ദഹാസവുമധരശോഭയും
തുളസിയും നല്ല സരസിജങ്ങളു-
മിളതായീടിന തളിരുകളുമാ-
യിടകലൎന്നുടനിളകും മാലകൾ
തടയും മുത്തുമാലകളും കൌസ്തുഭ-
മണിയും ചേരുന്ന ഗളവും, ചമ്മട്ടി
പിടിച്ചൊരു കരതലവും, കുങ്കുമം
മുഴുക്കെപ്പൂശിന തിരുമാറും.
നിറന്ന മഞ്ഞപ്പൂന്തുകിലും കാഞ്ചികൾ
പദസരോരുഹയുഗവു,മെന്നുടെ
ഹൃദയംതന്നിലങ്ങിരിക്കുംപോലെയ-
മ്മണിരഥംതന്നിലകംകുളുൎക്കവേ
മണിവൎണ്ണൻ തന്നെത്തെളിഞ്ഞു കണ്ടു ഞാൻ”
“വിളയാടീടണം വിജയനുമായി-
ട്ടിളകാതെ നിന്നു കുറഞ്ഞൊരു നേരം
തെളിക്കതേരെ”ന്നു പറഞ്ഞു കണ്ണനും
കളിച്ചുവില്ലൊലിവളൎത്തിനാനപ്പോൾ

എഴുത്തച്ഛൻ.

കൃഷ്ണഗാഥാ

ഖണ്ഡവദാഹം.

---

## ൨. കാട്ടുതീയ്യ്.

---

ഭീമങ്ങളായുള്ള ധൂമങ്ങളന്നേരം
വ്യോമത്തിലെങ്ങുമേ പൊങ്ങിനിന്നു,
നാകത്തിൽ ചെന്നങ്ങു വാസവന്തന്നെയ-
ക്കാനനം നിന്നു വിളിക്കുംപോലെ
ചൂഴവുംനിന്നുള്ളോരേണങ്ങളെല്ലാമേ
ചാടിത്തുടങ്ങീതു നാലുപാടും,
ദേഹത്തെക്കൈവിട്ടുപോകുന്ന വായുക്കൾ
ദേഹത്തിന്നുള്ളിലേ ചാട്ടംപോലെ
ഭീതങ്ങളായുള്ള മാതംഗയൂഥങ്ങൾ
സിംഹങ്ങൾനിന്നേടം ചെന്നണഞ്ഞു,
സാമാന്യനായൊരു വൈരിവരുന്നേരം
വാമന്മാർതങ്ങളിൽ ചെന്നാശ്രയം.
വേവുന്നദാരുവെക്കൈവിട്ടു മറ്റൊന്നിൽ
വേഗത്തിൽ ചാടീതു വാനരങ്ങൾ,
അറ്റൊരു ദേഹത്തെക്കൈവിട്ടു ദേഹിതാൻ
മറ്റൊരു ദേഹത്തിൽ ചാട്ടംപോലെ.
മാഴ്കിനിന്നീടുന്ന സൂകരയൂഥങ്ങൾ
പോകരുതാഞ്ഞു മടങ്ങിപ്പിന്നെ.
പാവകന്തന്നോടു കൂടീതായെല്ലാമേ
ഭാവനം ചെയ്കയാലെന്നപോലെ.
ഓടിവരുന്നൊരു വൻതീയ്യെക്കണ്ടിട്ടു
പേടിച്ചുപായുന്നാവമ്പുലികൾ
തങ്ങളെക്കണ്ടുള്ള ശോകംതൻ വേദന-
യിങ്ങനെയെന്നതറിഞ്ഞിതപ്പോൾ.

ചൂഴററുനിന്നൊരുപാവകൻതന്നുടെ
ചൂട്ടേററുനിന്നു കരഞ്ഞുമേന്മേൽ
ചാട്ടംതുടങ്ങിനകാട്ടുമൃഗങ്ങൾക്ക
കൂട്ടരെയൊന്നുമേവേണ്ടീലപ്പോൾ
ദൈന്യത്തിലങ്ങുവനസ്ഥരായുള്ളോർക്കു
ബന്ധുവിരാഗമോചേരുമല്ലൊ-
ദർപ്പംകലർന്നുള്ള സർപ്പങ്ങളെല്ലാംതൻ
മസ്തകംവാലിലെപ്പുറത്തിനിന്നു,
വെവ്വേററുമേവുമക്കാനനംകൈകൊണ്ടു
പാവകൻതന്നെവിലക്കുംപോലെ
വ്യഗ്രങ്ങളായുള്ളകേകികൾപീച്ചിത-
ന്നാഗ്രങ്ങൾ ചൂഴംനിറന്നിതപ്പോൾ,
വാനവർനായകൻവാരാഞ്ഞതെന്തെന്നു
കാനനംനോക്കുന്നതെന്നപോലെ.
കോകിലനാദമോകേഴുന്നനേരത്തു
കോമളമായിട്ടുവന്നിതേത്ര
മാധുര്യമുണ്ടവർചാകുന്നനേരത്തും
ചാതുര്യം കൈവിടാതെന്നുവന്നു.
വെവ്വേററുനിന്നൊരുവേതണ്ഡയൂഥമ-
പ്പാവകന്തന്നിലേമുങ്ങുന്നേരം
പൊങ്ങിനിന്നീടുന്നതുമ്പിക്കരങ്ങളെ-
യങ്ങുമേകാണായിനീളെയപ്പോൾ
ആരബ്ധമായൊരുബാണഗൃഹത്തിന്റെ
ധൂമമേററതൂണുകളെന്നപോലെ.

ചെറുശ്ശേരിനമ്പൂരി



## അദ്ധ്യാത്മരാമായണം കിളിപ്പാട്ട്.

### അയോദ്ധ്യാകാണ്ഡം.

---

## ൩. തത്വോപദേശം.

---

വത്സ! സൌമിത്രേ! കുമാര! നീ കേൾക്കണം
മത്സരാദ്യം വെടിഞ്ഞെന്നുടെ വാക്കുകൾ:—
നിന്നുടെ തത്വമറിഞ്ഞിരിക്കുന്നതു
മുന്നമേ ഞാനെടോ! നിന്നുള്ളിലെപ്പൊഴും
എന്നെക്കുറിച്ചുള്ള വാത്സല്യപൂരവും
നിന്നോളമില്ല മറ്റാർക്കുമെന്നുള്ളതും.
നിന്നാലസാദ്ധ്യമായില്ലൊരു കർമ്മവും
നിർണ്ണയമെങ്കിലുമൊന്നിതു കേൾക്ക നീ.
ദൃശ്യമായുള്ളൊരു രാജ്യദേഹാദിയും
വിശ്വവും നിശ്ശേഷധാന്യധനാദിയും
സത്യമെന്നാകിലേ തത്ര പ്രയാസം തവ
യുക്തം; മതല്ലായ്കിലെന്തിതിനാൽ ഫലം?
ഭോഗങ്ങളെല്ലാം ക്ഷണപ്രഭാചഞ്ചലം,
വേഗേന നഷ്ടമാമായുസ്സുമോർക്ക നീ.
വഹ്നിസന്തപ്തലോഹസ്ഥാംബുബിന്ദുനാ-
സന്നിഭം മർത്ത്യജന്മം ക്ഷണഭംഗുരം,
ചക്ഷുഃശ്രവണഗളസ്ഥമാം ദർദ്ദുരം
ഭക്ഷണത്തിന്നപേക്ഷിക്കുന്നതുപോലെ,
കാലാഹിനാ പരിഗ്രസ്തമാം ലോകവു-
മാലോലചേതസാ ഭോഗങ്ങൾ തേടുന്നു
പുത്രമിത്രാർത്ഥകളത്രാദിസംഗമ-
മെത്രയുമല്പകാലസ്ഥിതമോർക്ക നീ;
പാന്ഥർ പെരുവഴിയമ്പലം തന്നിലേ
താന്തരായ്ക്കൂടി വിയോഗം വരുമ്പോലെ

നദ്യാമൊഴുകുന്നകാഷ്ഠങ്ങൾപോലെയു-
മെത്രയുംചഞ്ചലമാലയസംഗമം.
ലക്ഷ്മിയുമസ്ഥിരയല്ലോമനുഷ്യർക്കു
നിൽക്കുമോയൌവനവുംപുനരധ്രുവം?
സ്വപ്നസമാനംകളത്രസുഖംനൃണാ-
മല്പമായുസ്സുംനിരൂപിക്കലക്ഷ്മണാ!
രാഗാദിസംകുലമായുള്ള സംസാര-
മാകാനിരൂപിക്കിൽസ്വപ്നതുല്യംസഖേ!
ഓക്കഗന്ധർവ്വനഗരസമമതിൽ
മൂർക്ഖന്മാർനിത്യമനുവർത്തിച്ചീടുന്നു.
ആദിത്യദേവനുദിച്ചിട്ടുവേഗേന,
യാദഃപതിയിൽ മറഞ്ഞിട്ടുസത്വരം
നിദ്രയുംവന്നിട്ടുദയശൈലോപരി
വിദ്രുതംവന്നിട്ടുപിന്നെയും ഭാസ്കരൻ
ഇത്ഥംമതിഭ്രമമുള്ളൊരുജന്തുക്കൾ
ചിത്തേവിചാരിപ്പതില്ലകാലാന്തരം.
ആയുസ്സുപോകുന്നതേതുമറിവീല
മായാസമുദ്രത്തിൽമുങ്ങിക്കിടക്കയാൽ
വാൎദ്ധക്യമോടുജരാനരയുംവന്നു
ചീർത്തമോഹേനമരിക്കുന്നിതുചിലർ
നേത്രേന്ദ്രിയംകൊണ്ടുകണ്ടിരിക്കെപുന-
രോൎത്തറിയുന്നീലമായതൻവൈഭവം
ഇപ്പോളിതുപകൽപിറ്റാട്ടുരാത്രിയും
പിറ്റാട്ടുപിന്നെപ്പകലുമുണ്ടാസ്സുതം
ഇപ്രകാരംനിരൂപിച്ചുമൂഢാത്മാക്കൾ
ചിൽപുരുഷൻഗതിയേതുമറിയാതെ
കാലസ്വരൂപനാമീശ്വരൻതന്നുടെ
ലീലാവിശേഷങ്ങളൊന്നുമോരാഴ്കയാൽ

ആമകുംഭാംബുസമാനമായുസ്സുടൻ
പോമതേതുംധരിക്കുന്നതില്ലാരുമേ
രോഗങ്ങളായുള്ളശത്രുക്കളുംവന്നു
ദേഹംനശിപ്പിക്കുമേവനുംനിർണ്ണയം
വ്യാഘ്രിയെപ്പോലെജരയുമടുത്തുവ-
ന്നാക്രമിച്ചീടുംശരീരത്തെനിർണ്ണയം
മൃത്യുവുംകൂടെയൊരുനേരംപിരിയാതെ
ഛിദ്രവുംപാർത്തുപാർത്തുള്ളിലിരിക്കുന്നു
ദേഹംനിമിത്തമഹംബുദ്ധികൈക്കൊണ്ടു
മോഹംകലർന്നുജന്തുക്കൾനിരൂപിക്കും
ബ്രാഹ്മണോഹംനരേന്ദ്രോഹമാഢ്യോഹമെ-
ന്നാമ്രെഡിതംകലർന്നീടുംദശാന്തരേ
ജന്തുക്കൾഭക്ഷിച്ചുകാഷ്ഠിച്ചുപോകിലാം
വെന്തുവെണ്ണീറായ്ചമഞ്ഞുപോയീടിലാം
മണ്ണിനുകീഴായ്കൃമികളായ്പോകിലാം
നന്നല്ലദേഹംനിമിത്തംമഹാമോഹം
ത്വങ്മാംസരക്താസ്ഥിവിൺമൂത്രരേതസാം
സമ്മേളനാൽപഞ്ചഭൂതകനിർമ്മിതം
മായാമയമായ്പരിണാമിയായൊരു
കായംവികാരിയായുള്ളൊന്നിതുധ്രുവം
ദേഹാഭിമാനംനിമിത്തമായുണ്ടായ
മോഹേനലോകംദഹിപ്പിപ്പതിന്നുനീ
മാനസതാരിൽനിരൂപിച്ചതുംതവ
ജ്ഞാനമില്ലായ്കെന്നറികനീലക്ഷ്മണ!
ദോഷങ്ങളൊക്കവെദേഹാഭിമാനിനാം
രോഷേണവന്നുഭവിക്കുന്നതോർക്കനീ
ദേഹോഹമെന്നുള്ളബുദ്ധിമനുഷ്യർക്കു
മോഹമാതാവാമവിദ്യയാകുന്നതും
ദേഹമല്ലോർക്കിൽഞാനാത്മാവെന്നു
മോഹൈകഹന്ത്രിയായുള്ളതുവിദ്യകേൾ

സംസാരകാരിണിയായതവിദ്യയും
സംസാരനാശിനിയായതുവിദ്യയും
ആകയാൽമോക്ഷാൎത്ഥിയാകിൽവിദ്യാഭ്യാസ-
മേകാന്തചേതസാചെയ്യവേണ്ടുന്നതും
തത്രകാമക്രോധലോഭമോഹാദികൾ
ശത്രുക്കളാകുന്നതെന്നുമറികനീ
മുക്തിക്കുവിഘ്നംവരുത്തുവാനേത്രയും
ശക്തിയുള്ളൊന്നതിൽക്രോധമറികനീ
മാതാപിതൃഭ്രാതൃമിത്രസഖികളെ
ക്രോധംനിമിത്തംഹനിക്കുന്നിതുപുമാൻ
ക്രോധമൂലംമനസ്താപമുണ്ടായ്വരും
ക്രോധമൂലംനൃണാംസംസാരബന്ധനം
ക്രോധമല്ലോനിജകൎമ്മക്ഷയകരം
ക്രോധംപരിത്യജിക്കേണംബുധജനം
ക്രോധമല്ലോയമനായതുനിൎണ്ണയം
വൈതരണ്യാഖ്യയാകുന്നതുതൃഷ്ണയും
സന്തോഷമാകുന്നതുനന്ദനംവനം
സന്തതംശാന്തിയേകാമസുരഭികേൾ
ചിന്തിച്ചുശാന്തിയെത്തന്നെഭജിക്കനീ
സന്താപമെന്നാലൊരുജാതിയുംവരാ
ദേഹേന്ദ്രിയപ്രാണബുദ്ധ്യാദികൾക്കെല്ലാ-
മാഹന്തമേലേവസിപ്പതാത്മാവുകേൾ
ശുദ്ധസ്വയംജ്യോതിരാനന്ദപൂൎണ്ണമായ്
തത്വാൎത്ഥമായ്നിരാകാരമായ്നിത്യമായ്
നിൎവ്വികല്പാപരംനിൎവ്വികാരംഘനം
സൎവ്വൈകകാരണംസൎവ്വജഗന്മയം
സൎവ്വൈകസാക്ഷിണംസൎവ്വജ്ഞമീശ്വരം
സൎവ്വദാചേതസിഭാവിച്ചുകൊൾകനീ

സാരജ്ഞനായനീകേരംസുഖദുഃഖദം
പ്രാരബ്ധമെല്ലാമനുഭവിച്ചീടണം
കർമ്മേന്ദ്രിയങ്ങളാൽകർത്തവ്യമൊക്കവേ
നിർമ്മായമാചരിച്ചീടുകെന്നോവരും
കർമ്മങ്ങൾസംഗങ്ങളൊന്നിലുംകൂടാതെ
കർമ്മഫലങ്ങളിൽകാംക്ഷയുംകൂടാതെ
കർമ്മങ്ങളെല്ലാംവിധിച്ചവണ്ണംപര-
ബ്രഹ്മണിനിത്യംസമർപ്പിച്ചുചെയ്യണം
നിർമ്മലമായുള്ളൊരാത്മാവുതന്നോടു
കർമ്മങ്ങളൊന്നുമേപററുകയില്ലെന്നാൽ
ജ്ഞാനിപ്പുറത്തതെല്ലാമേധരിച്ചുതൽ
ജ്ഞാനസ്വരൂപംവിചാരിച്ചുസന്തതം
മാനത്തെയൊക്കെത്യജിച്ചുനിത്യംപര-
മാനന്ദമുൾക്കൊണ്ടുമായാവിമോഹങ്ങൾ
മാനസത്തിങ്കൽനിന്നാട്ടുകളകനീ
മാനമല്ലോപരമാപദമാസ്പദം

എഴുത്തച്ഛൻ.

ത്രിപുരദഹനം തുള്ളൽ.

## ൪. ഒരു ബുദ്ധതാപസൻ.

ബുദ്ധികൌശലശീലനാംപുരുഷോത്തമൻഗരുഡദ്ധ്വജൻ
ബുദ്ധതാപസവേഷമാശുധരിച്ചു ബദ്ധകുതൂഹലാൽ
ശുദ്ധമാകുമൊരാൽത്തറപ്പുറമേറി വണരുളീടിനാൻ
വൃദ്ധനെത്രവയസ്സുചെന്നുനരച്ചുകണ്ണിമക്കൂടവേ
ക്ഷീരസാഗരവാരിപോലെ വെളുത്തുനീണ്ടൊരുതാടിയും
ചാരുവായകഷായവസ്ത്രവുമുത്തരീയവുമങ്ങനെ,

ഭൂരിപിംഗജടാകലാപവുമങ്ങുയോഗപട്ടങ്ങളും,
ചേരുമീവകമൂത്തബൌദ്ധനിതെന്നുകണ്ടവർചൊല്ലിനാർ
ബന്ധുവാകിയ നാരദൻ മുനിശിഷ്യനെന്നു നടിച്ചുടൻ
ഗ്രന്ഥമൊന്നു കരത്തിലാക്കിയഴിച്ചു നോക്കിയിരിക്കയും
എന്തിതിങ്ങനെവായനയ്ക്കു നടപ്പുമില്ലതനിയ്ക്കെടോ?
ചിന്തയില്ലപഠിപ്പിലെങ്കിലടിക്കുമെന്നൊരുഭാവവും
വീണയങ്ങരികത്തുവച്ചുപഠിക്കുമൊട്ടുനടിക്കയും,
കാണിനേരമിളയ്ക്കിലഗ്ഗുരുതാഡനങ്ങൾകൊടുക്കയും
ഇങ്ങനെയൊരുശിഷ്യനുംഗുരുവുംപെരുത്തൊരുകൈതവാ-
ലങ്ങുവാണപുരത്രയംസ്വരുപിക്കുമാൽത്തറമണ്ഡപേ
മൂന്നുലോകമുടൻമുടിച്ചുനടക്കുമപ്പുരദൈത്യരും
മൂന്നുപേരുമൊരായിരംവരിഷംതികഞ്ഞതദശാന്തരേ
പോന്നുവന്നുജവേനബോധിമരത്തറയ്ക്കലൊരിക്കലെ
നിന്നുകൊണ്ടഥതമ്മിൽനോക്കിഹസിച്ചു കൊണ്ടവർചൊ-
"നോക്കെടാ!ഒരുമൂപ്പരിന്നിഹവന്നുകൂടിയതാരെടോ? (ല്ലിനാർ
നിക്കമില്ലൊരുശാസ്ത്രിയായതു പിന്നെനല്ലൊരുശിഷ്യനും
ബൌദ്ധനെന്നിഹതോന്നുമാകൃതികാണുകിൽ പുനരെത്രയും
വൃദ്ധനത്രനടന്നുവന്നതുമോർക്കിലെത്രയുമത്ഭുതം"
ഇത്ഥമങ്ങുപറഞ്ഞുകൊണ്ടരികത്തുചെന്നുപുരത്രയം
വൃദ്ധതാപസബൌദ്ധനോടുരചെയ്തുകൈതവകോവിദം
"ഗ്രന്ഥിയായഭവാനുടേകുലമേതെടോ! ഗൃഹമേതെടോ?
ബന്ധമെന്തിഹവന്നിരിപ്പതിനെന്തുപേരുതനിക്കെടോ?
ഗ്രന്ഥമെന്തുപുരാണമോ, അഥകാവ്യമോ,ബതശാസ്ത്രമോ
സിന്ധുപോലെപെരുത്തവിദ്യയിലേതിലിങ്ങുപരിശ്രമം?"
താരകാത്മജവാക്കുകേട്ടുമുകുന്ദനൊന്നരുളീടിനാൻ:—
"വീരരാകിയനിങ്ങൾമൂവരുമത്രവന്നുവസിക്കെടോ!
സാരമാകിയബൌദ്ധശാസ്ത്രമിതെത്രയുംപുനരുത്തമം
നേരുതന്നെ നിനയ്ക്കിലിന്നിതുകൊണ്ടുവേണമശേഷവും
സാരബുദ്ധിതരിമ്പുമില്ലിഹനിങ്ങൾമൂന്നുജനത്തിനും

ആരുചൊല്ലിയതിപ്രകാരമൊരാഢ്യമദ്ദ്രുതുടങ്ങുവാൻ?
ചാരമിങ്ങനെനല്ലമേനിയിലാശ്രുപൂശിയതെന്തെടോ?
ചേരുമെന്നുപറഞ്ഞതാരിഹ നീരസങ്ങൾ തുടങ്ങൊലാ
പുസ്തകങ്ങളിലൊന്നിലും പുനരിത്തരംവിധിയില്ലെടോ
വസ്തുബോധവുമില്ലനിങ്ങടെനാട്ടിലെങ്ങുമിതെന്തെടോ
വിസ്തരിച്ചുപറഞ്ഞുകേൾക്കണമെങ്കിലിന്നുമഹോത്സവം
പുസ്തകങ്ങളിലുള്ളതൊക്കെമനസ്സിലുണ്ടുനമുക്കെടോ?

കുഞ്ചൻനമ്പ്യാർ.



ഭാഗവതം കിളിപ്പാട്ട്

## ൫. വൎഷകാലം.

ഇങ്ങനെചിലദിനംകഴിഞ്ഞോരനന്തരം
ഭംഗിയേറീടുന്നൊരുവൎഷകാലവുംവന്നു.
അക്കരശ്മികളെല്ലാം മറച്ചു മേഘങ്ങളും
പുഷ്കരേനിറഞ്ഞിതു വായുവുംവീയീടിനാൻ.
പൊൻനിറമായുള്ളൊരു മിന്നലുമിടികളു-
മൊന്നിച്ചുമേഘങ്ങളും വൎഷവും തുടങ്ങിനാർ.
എത്രയുംതപിച്ചോരു ഭൂമിയിൽവൎഷമേററു
സന്താപംതണുത്തിതു പുഷ്ടിയും വന്നുതുലോം.
സന്തതംതപംചെയ്തു ദുഃഖിച്ചുവാഴുന്നോരം
ചിന്തിതംലഭിച്ചോരു ജനങ്ങളെന്നപോലെ
വൃക്ഷങ്ങൾതൃണങ്ങളും നല്ലോരുലതകളു-
മൊക്കയുംതെളിവോടു തഴച്ചുചമഞ്ഞിതു.
രാത്രിയിൽഗ്രഹങ്ങൾക്കു ശോഭയില്ലിരുട്ടിനാ-
ലെത്രയുംശോഭിക്കുന്നു ഖദ്യോതസമൂഹവും

ശോഭിക്കുംപാഷണ്ഡന്മാർ പാപിയാംകലിയുഗേ
ശോഭിക്കയില്ലതാനും വേദമെന്നതുപോലെ.
മിണ്ടാതെകിടന്നോരു മണ്ഡൂകസമൂഹവും
കൊണ്ടൽനാദവുംകേട്ടു ഘോഷവുമാരംഭിച്ചു.
അന്തണന്മാരുംദേവകാൎയ്യങ്ങൾകഴിയുമ്പോ-
ളന്തമ്മോദേനഘോഷം തുടൎന്നീടുന്നപോലെ.
ഉത്തമനദികളോടുണ്ടായസംസൎഗ്ഗത്താ-
ലെത്രയുംപാരം ക്ഷോഭംപൂണ്ടിതു സമുദ്രവും
പക്വതവരാതൊരു യോഗികളുടെചിത്ത-
മുൽക്കടകാമങ്ങളാൽ ക്ഷോഭിക്കുന്നതുപോലെ.
വൃഷ്ടിധാരകൾകൊണ്ടു ഘട്ടനംചെയ്തീടിലു-
മൊട്ടുമേകുലുങ്ങാതെ വാഴുന്നു ഗിരികളും
പഞ്ചതപംവരുത്തുവാനന്തകൻവരുമ്പോഴും
ചഞ്ചലമില്ലാതൊരു വിഷ്ണുഭക്തരെപ്പോലെ
പുല്ലുകൾമുളച്ചിട്ടും സഞ്ചാരംകുറഞ്ഞിട്ടും
നല്ലോരുമാൎഗ്ഗങ്ങളും സന്ദിഗ്ദ്ധങ്ങളായ്വന്നു
ഏറിയകാലമായിട്ടഭ്യാസമില്ലാതേയു-
ള്ളോരന്നരുടെവേദശാസ്ത്രങ്ങളെന്നപോലെ.
ഓരോരോനേരത്തിങ്കലോരോരോമേഘങ്ങളിൽ
ചേരുന്നവിദ്യുത്തുകൾപുംശ്ചലികളെപ്പോലെ
എത്രയുംകരുത്തോടുമൊലിച്ചജലങ്ങൾചെ-
ന്നത്യന്തംഭീമങ്ങളാം സേതുക്കൾമുറിക്കുന്നു
വേദദൂഷകമായപാഷണ്ഡമതമെല്ലാം
മോദേനപരിഗ്രഹിച്ചോരോരോപാപിഷ്ഠന്മാർ
വേദദുൎവ്വാദംകൊണ്ടു ദുഷ്ടമാംകലിയുഗേ
വേദമൎയ്യാദയെല്ലാം ഭേദിക്കുന്നതുപോലെ.
ഇത്തരംപലവിധമുള്ളോരുമഹത്വങ്ങൾ
വിസ്തരിച്ചുരചെയ്യാൻ കാലമോപോരായല്ലൊ.

പുറയന്നൂർ നമ്പൂരിപ്പാട്.



പാണ്ഡവോദയംകാവ്യം

ആറാം സർഗ്ഗം

# ൩. ഒരു മല്ലയുദ്ധം.

സ്ഫുരിക്കും വിരാടന്റെ നൽപ്പട്ടണത്തിൽ
തരക്കേടൊഴിഞ്ഞേവമപ്പാണ്ഡവന്മാർ
ഇരിക്കുംവിധൌ മൂന്നുമാസം കഴിഞ്ഞു
തെരിക്കുന്നു നല്ലുത്സവം വന്നണഞ്ഞു.

തടിക്കും രസം ഘോരമിയ്യുത്സവത്തിൽ
ഒടിക്കുംവരയ്ക്കങ്ങുമൃഷ്ടാന്നമുണ്ണാം
അടിക്കാമടിക്കാശയുള്ളോർക്കൊട്ടുക്കും
മിടുക്കർക്കു സമ്മാനമൊട്ടേറെ വാങ്ങാം.

വിരാജിക്കുമോണോത്സവംപോലെ നന്നായ്
വിരാടൻ നടത്തീടുമീയുത്സവത്തിൽ
ധരാചക്രമൊക്കെക്കുലുക്കിദ്ധരിത്രീ-
ധരാകാരമൊത്തോരടിക്കാരണഞ്ഞാർ.

പനയ്ക്കൊത്ത കാൽ കൈകളും, വജ്രത്തിനേറ്റം
പണിക്കുംവിധം നല്ലുറപ്പുള്ള ദേഹം,
എനിക്കെന്തുമാമെന്നൊരുക്കെന്നിതെല്ലാം
കനക്കുംവിധം തല്ലുകാർക്കുണ്ടവർക്ക്.

തടിച്ചോരരക്കാൽ വിരിഞ്ഞുള്ള മാറും
പിടിച്ചാലൊതുങ്ങാതരക്കെട്ടുമായി
ചൊടിച്ചെത്തുമാ മല്ലരെക്കണ്ടുവെന്നാൽ
പിടിച്ചീടുമേറ്റം ഭയം ഭ സ്ഫുരിക്കും.

അടിക്കാനുമൊക്കെത്തടുക്കാനുമൊട്ടും
മടിക്കാതകണ്ടങ്ങു പന്ത്രണ്ടു വർഷം
മുടക്കാതെ നന്നായ്പ്പഠിച്ചുള്ളപൂണ്ടോ-
രടിക്കാർ മദിച്ചങ്ങു തുള്ളിത്തുടങ്ങി.

തരത്തിൽ ജയിക്കുന്നൊരത്തല്ലുകാർതൻ-
കരത്തിൻബലത്തിൻെറ മാഹാത്മ്യമോർത്താൽ
കരുത്തുള്ള പൌലസ്ത്യരക്ഷോവരന്മാർ
കരത്തെക്കൊടുക്കേണമെന്നങ്ങു തോന്നും.

കളത്തിങ്കൽ വന്നെത്തി മല്ലേശ്വരന്മാർ
കളിത്തല്ലു കാണ്മാൻ ജനത്തെസ്സമസ്തം
വിളിക്കുംപ്രകാരം ത്രിലോകത്തിലെല്ലാ-
മിളക്കിച്ചുമച്ചങ്ങു ഘോഷിച്ചു വാദ്യം.

തദാകേമമായുള്ള വാദ്യപ്രണാദം
മുദാ കേട്ടു മലോകരാലോകനാർത്ഥം
സദാരാത്മജാനേകമിത്രാഢ്യരായി-
ട്ടുദാരസ്വഭാവേന രംഗത്തിലെത്തി.

പ്രഹാരക്കളിക്കുള്ളരങ്ങിൻെറ ചുററും
മഹാരമ്യമായ്ത്തീർത്ത മഞ്ചങ്ങൾതന്നിൽ
മഹാരാജമന്ത്രിപ്രഭുശ്രേണിയെല്ലാം
വിഹാരാശയാൽ വന്നു കേറിത്തുടങ്ങി.

നിറഞ്ഞു ജനം വന്നു രംഗസ്ഥലത്തിൽ
കുറഞ്ഞൊന്നു തിക്കും തിരക്കും തുടങ്ങി
അറിഞ്ഞോരു മല്ലപ്രഭാവങ്ങളപ്പോൾ
പറഞ്ഞാർ മഹാലോകരോരോന്നിവണ്ണം.

*   *   *   *   *   *

നിറഞ്ഞോരു ലോകങ്ങളോരോന്നിവണ്ണം
പറഞ്ഞിട്ടുമപ്പോൾ വിരാടജ്ഞയാലേ
മറിഞ്ഞാത്തുകമ്പിട്ടടിക്കാർ തരം ക-
ണ്ടറിഞ്ഞാമുറയ്ക്കങ്ങു തല്ലിത്തുടങ്ങി.

കരുത്തേകനേറും മിടുക്കന്യനേറും
തരത്തിൽ തടുത്തിട്ടു പെട്ടെന്നടിക്കാൻ
പരക്കെജ്ജനം കണ്ടു കൊണ്ടാടിയേററം
ചിരിക്കുന്ന മട്ടീയിണത്തല്ലു ചേർന്നു.

ഒരാളിട്ടിമട്ടൻ കുറുകയ്യനാണ-
ങ്ങൊരാൾ നീണ്ടു നീൾക്കൈയുള്ളൊരാജാനുബാഹു
ചിരം ഗാഢമാത്സര്യമോടിയ്യിന്നിത്ത-
ല്ലരങ്ങായതങ്ങൊന്നിളക്കിച്ചമച്ചു.

ഒരാൾക്കെത്രകൊണ്ടെങ്കിലും ക്രൂസലങ്ങി-
ല്ലൊരാൾക്കൊട്ടുമേ തല്ലുകൊള്ളില്ല മെയ്യിൽ
നിരാക്ഷേപമായത്ഭുതം ചിത്തരംഗേ
നിരീക്ഷിപ്പവർക്കീയിണത്തല്ലിനാക്കി.

പരം നേക്കു പറഞ്ഞാഞ്ഞുടൻ കേറുമേകൻ
തരം നോക്കി മെല്ലെന്നൊഴിഞ്ഞീടുമന്യൻ
ചിരം ധർമ്മമോടിയ്യിന്നതല്ലു കണ്ട-
ങ്ങിരുന്നോരു മാലോകരൊക്കെച്ചിരിച്ചു.

അടിച്ചാലൊരുത്തൻ പൊടിക്കും കരിങ്ക-
ല്ലിടിച്ചാലൊരുത്തൻ പൊടിച്ചീടുമേവം
മിടുക്കുള്ള മല്ലദ്വയം തമ്മിൽ നേത്ത-
ങ്ങടുക്കുമ്പൊളാക്കാണിലോകം നടുങ്ങി.

സമപ്രായസാമർത്ഥ്യദേഹസ്വഭാവ-
ക്ഷമാഭ്യാസവേഗാദി ചേർന്നോരടിക്കാർ
സമം നിന്നു തല്ലാവിധൌ കാണിലോകം
സമസ്തം രസം പൂണ്ടു കൊണ്ടാടിയേറ്റം.

പെരുത്താളിണങ്ങീടുമാ രംഗദേശ
തരത്തിൽ തദാ രണ്ടുപേർ തല്ലിടുമ്പോൾ
ഒരുത്തന്റെ പക്ഷത്തിലാം യോഗമൊന്നാ-
ങ്ങൊരുത്തന്റെ പക്ഷത്തിലാമന്യയോഗം.

കരുത്തുള്ളൊരുത്തന്റെ കൈനീട്ടുകൊണ്ടി-
ട്ടൊരുത്തന്റെ മൂക്കിന്റെ പാലം തെറിച്ചു
പെരുത്താളുകൾക്കുൾഭ്രമം കൂട്ടമാറാ-
ധരിത്രീതലേ ചോര ചാടിത്തുടങ്ങി.

തരത്തിൽ തദാ തല്ലു ചെപ്പിക്കുകൊണ്ടി-
ട്ടൊരുത്തന്റെ പല്ലൊക്കെ മണ്ണിൽ കൊഴിഞ്ഞു
ചിരിച്ചീടുമാ ലോകർതൻ പല്ലുശേഷാ
ശരച്ചന്ദ്രവക്ത്രങ്ങൾതന്നിൽതെളിഞ്ഞു.

ദൃഢം കൈത്തലത്തല്ലു ശംഖത്തിലേററി-
ട്ടുടൻ കണ്ണൊരുത്തന്റെ പൊട്ടിത്തെറിച്ചു
നടുങ്ങീ തദാ കാണിലോകങ്ങളെല്ലാ-
മടങ്ങീലവൻ തല്ലിൽനിന്നിട്ടുതെല്ലും.

കറുത്തോരു ഭാവം കലർന്നിട്ടൊരുത്തൻ
വെറുത്തങ്ങൊരുത്തന്റെ നാഭിക്കടിച്ചു
നിറത്താൽ നിണം ചൊന്ന നാവപ്പൊഴാം നാൽച്ചാൻ
പുറത്തേക്കു ചാടീ ജനാസ്യങ്ങൾ വാടി.

കടുത്താഞ്ഞുവന്നോരു വെട്ടങ്ങു കേറി-
ത്തടുത്തിട്ടൊരുത്തന്റെ കൈത്തണ്ട പൊട്ടി
ചൊടിച്ചായവൻ പിന്നെ മറ്റെക്കരംകൊ-
ണ്ടിടിച്ചാശു മറ്റോന്റെ മൂണെല്ലൊടിച്ചു.

തടയ്ക്കേറെ വമ്പുള്ള രണ്ടാം പരം ത-
ള്ളടിക്കാനിറങ്ങാത്തവണ്ണം പിരിഞ്ഞു
കടുക്കുന്ന മല്പോർ വല്ലാതെ തെല്ലേ-
റെറാട്ടക്കം സമം വീണു വേറിട്ടു രണ്ടാൾ.

* * * * * *

അടിക്കാരിവണ്ണം തരംചേർന്നുനിന്നി-
ട്ടടിക്കുമ്പൊളങ്ങൊന്നു കേൾക്കായിവന്നു
ഇടിക്കും വെടിക്കും കടുക്കും കടൽക്കും
മടക്കം തടിക്കുന്ന ഘോരാട്ടഹാസം.

സമത്വം വെടിഞ്ഞുള്ളൊരിയ്യൊച്ച കേട്ടാ-
സ്സമത്തിൻ തൊഴുംപാണിമാരൊക്കെ വീണാർ
സമസ്തർക്കുമുണ്ടായി വിക്ഷോഭമേററം
സമർത്ഥൻ നൃപൻ താനുമൊന്നുള്ളിൽ ഞെട്ടി.

ഇതിക്രൂരമായുള്ള തന്നാട്ടഹാസാൽ
ശ്രുതിക്കേവനും കേട്ടുചേർത്താത്തഗർവ്വം
അതിപ്രൌഢനായോരു ജീമൂതമല്ലൻ
ഗതിപ്രാഭവംപൂണ്ടരങ്ങത്തണഞ്ഞാൻ.

അവന്തന്റെ നിർഘാതനിർഘോഷമൊത്താ-
രവന്മാത്ര പാരം ഭയം ചേർത്തപോലെ
അവന്തന്റെ ജീമൂതസങ്കാശദേഹം
ജവന്നോടിയോട്ടംവിധം ഭീതി ചേർത്തു.

നടുങ്ങീ മഹാമല്ലരെല്ലാം പതുങ്ങി-
ത്തുടങ്ങീ കളിത്തല്ലതെല്ലാമൊതുങ്ങീ
അടങ്ങീ മദം, "ഞങ്ങളീ ദുർഘടത്തിൽ
കുടുങ്ങീ ജവാ"ലെന്ന നാട്യം നടിച്ചു.

തിളച്ചോരു വീര്യം സഹിക്കാഞ്ഞു ചാടി-
ക്കളിച്ചാർത്തു കമ്പിട്ടു ജീമൂതമല്ലൻ
പുളച്ചോരു ഗർവ്വത്തിനാൽ മല്ലടിക്കാൻ
വിളിച്ചാനവൻ തത്ര കണ്ടോരെയെല്ലാം.

* * * * * *

"പടക്കുളക്കൂട്ടം ത്രിഗർത്തൻഭയപ്പെ-
ട്ടുടക്കാത്തൊരീ മത്സ്യഭൂപന്റെ നാട്ടിൽ
അടിക്രീഡ നമ്മോടു നേരിട്ടുചെയ്വാൻ
മിടുക്കുണ്ടൊരാൾക്കെങ്കിലായാൾ വരട്ടെ"

മഹാന്മാരിരിക്കുന്ന മഞ്ചത്തിലേക്കാ-
യഹങ്കാരിയായിക്കടാക്ഷിച്ചിവണ്ണം
മഹാമല്ലനായോരു ജീമൂതനോതി-
സ്സഹാസം കളിച്ചങ്ങു തുള്ളിത്തുടങ്ങി.

അവൻ നിന്നു തുള്ളിക്കളിച്ചേററമോരോ-
ന്നിവണ്ണം കടന്നങ്ങു ചൊല്ലുന്ന നേരം
അവസ്ഥോചിതം തത്ര പാർക്കുന്ന ലോകം
ജവത്തോടിതോരോന്നു ചൊല്ലിത്തുടങ്ങി.

* * * * * *

"സുവിഖ്യാതജീമൂതനോടൊന്നടിക്കാ-
നിവക്കാക്കുമേ ഹന്ത! യോഗ്യത്വമില്ല
ഭേൽപ്പാചകൻ വല്ലവൻ തല്ലിയാലീ-
യവിഖ്യാതിപോ"മെന്നു കങ്കൻ പറഞ്ഞു.

അറിഞ്ഞോതുവാൻ വമ്പനാം കങ്കനേവം
പറഞ്ഞോരു വാക്യം ശ്രവിച്ചോരുശേഷം
നിറഞ്ഞോരു മോദാൽ വിരാടൻ കടക്ക-
ണ്ണെറിഞ്ഞാനുടൻ വല്ലവൻതന്റെ നേരേ.

മടിച്ചൊട്ടു നിന്നിട്ടുടൻ സൂദഭാവം
നടിച്ചോരു ഭീമൻ കളത്തിൽക്കടന്നു
അടിച്ചീടുവാൻ വന്നൊരായാളെയുള്ളിൽ
പിടിച്ചീല തൽക്കാലമക്കാലമാക്കും.

"കടക്കൊള്ളിയുന്തുന്നൊരിപ്പൊണ്ണനോ നേ-
ർത്തടിക്കുന്നതെന്നോടു ചിത്രം! വിചിത്രം!!"
മിടുക്കുള്ള ജീമൂതനീമട്ടു ഹാസ്യം-
നടിക്കും മുഖം തെല്ലു ചാച്ചൊന്നു നോക്കി.

മുറയ്ക്കൊന്നടിക്കാനരക്കച്ച ഭീമൻ
മുറുക്കുന്നൊരബ്ഭാവവും മട്ടുമെല്ലാം
തുറിച്ചങ്ങു ദനാക്കുന്ന ലോകങ്ങൾ കണ്ടി-
ട്ടുറച്ചാനിവൻ തല്ലുവാൻ പോരുമെന്ന്.

പുളച്ചോരു ഗർവ്വത്തിനാൽ കൂട്ടു തല്ലി-
പ്പൊളിച്ചോരു ശാർദ്ദൂലരാജൻകണക്കേ
കളിച്ചാർത്തു ചാടീട്ടു ജീമൂതനെത്താൻ
വിളിച്ചാനടിപ്പോരിനായ് ഭീമസേനൻ.

"ജവം കാററിനോളം, ഭുജം, മുട്ടിനോളം,
രവം കാലരുദ്രന്റെ, രൂപം തഥൈവ
ഇവൻ നന്നു തല്ലിന്നു സാമാന്യനല്ലെ-"
ന്നിവണ്ണം വിചാരിച്ചു ജീമൂതമല്ലൻ.

മദാലാഞ്ജനേയാനജക്രീഡകണ്ടി-
ട്ടുദാസീനനായൊത്ര നിന്നില്ലൊരാളും
തദാ മല്ലവാദ്യൌഘഘോഷം തകൎത്തു
മുദാ കാണിലോകങ്ങൾ കൈകൊട്ടിയാൎത്തു.

വളൎന്നോരമൎഷേണ ജീമൂതനാസ്യം
പിളൎന്നൊന്നു രണ്ടാൎത്തു പാഞ്ഞെത്തി നേൎത്തു
തുളുമ്പും രസാൽ ഭീമനും നേൎത്തടുത്തു
കളം പാരമപ്പോൾ കലുങ്ങിച്ചമഞ്ഞു.

കുടത്തിൽ പരം നീർ നിറഞ്ഞിട്ടമൎഷം
കടുത്തിട്ടു രണ്ടാന നേൎക്കുന്ന പോലേ
പടുത്വേന ജീമൂതനും ഭീമനും നേ-
ൎത്തടുത്തീടിനാർ തങ്ങളിൽ സ്പൎദ്ധയോടേ.

പറക്കും മഹാവജ്രശൈലദ്വയം ചേ-
ൎന്നുറക്കെപ്പരം കുട്ടിമുട്ടുന്ന പോലെ
കുറയ്ക്കാതെ ജീമൂതനും ഭീമനും ന-
ന്നുറയ്ക്കുങ്ങുമിങ്ങും പ്രഹാരം തുടങ്ങി.

മഹാരൌദ്രവിച്ഛിദ്രനാനാപ്രകാര-
പ്രഹാരാപഹാരാദി സാമൎത്ഥ്യസാരം
മഹാരംഗദേശത്തിലാ രണ്ടു പേരും
വിഹാരപ്രിയന്മാൎക്കു കാട്ടിക്കൊടുത്തു.

"ജയിക്കേണമിപ്പോളെനിക്കെ"ന്നു മല്ലൻ
"ജയിക്കേണമിപ്പോളെനിക്കെ"ന്നു ഭീമൻ
ഭയപ്പെട്ടിടാതോൎത്തടിക്കുംവിധൌ വി-
സ്മയപ്പെട്ടു ലോകങ്ങളേററം തെളിഞ്ഞു.

അതിപ്രൌഢമാമക്കളിത്തല്ലു കണ്ട-
ത്ഭുതപ്പെട്ടു മാലോകരോരോന്നു ചൊന്നാർ
ഇതിൻവണ്ണമത്യത്ഭുതാകാരമാം ത-
ല്ലിതിൻമുമ്പൊരാളും നിനച്ചിട്ടുമില്ല.

* * * * * *

"ക്രമം തെററിടാ ചെററുമീ രണ്ടു പേർക്കും
സമം തല്ലിതെന്നാകിലും പാർത്തുകൊൾവിൻ
ശ്രമം തെല്ലഹോ! വല്ലവന്നുണ്ടിദാനീം
ശ്രമം തെല്ലു പോരിന്നു ജീമൂതനോർത്താൽ."

പ്രീതന്മാരായിവണ്ണം പലമൊഴി പലരും
വിസ്മയപ്പെട്ടു ചൊട്ടെ-
ന്നോർത്തുന്നേരത്തിലുഗ്രപ്രതിഭടപടലീ-
ഭീമനാം ഭീമസേനൻ
ജാതോത്സാഹേന ജീമൂതനെയുടനെ പിടി-
ച്ചിട്ടു തന്മസ്തകത്തിൻ-
മീതേ പൊക്കിപ്പിടിച്ചത്ഭുതരസമതൊലി-
പ്പിച്ചു ചുററിച്ചു വേഗാൽ.
കററക്കാറൊത്ത ജീമൂതനെ വടിവിലുടൻ
വല്ലവൻ പൊക്കിയേവം
ചുററിക്കും മട്ടു കണ്ടസ്സഭമുഴുവനമൊ-
ന്നൾഭ്രമിച്ചത്ഭുതത്താൽ
"തെററന്നീ വല്ലവൻതാൻ നരഹരിഭഗവാ-
നന്യഥാ കാലരുദ്രൻ
ചെററും നമ്മൾക്കു കില്ലില്ലിതി"ഇതി വിനയാ-
ലൊപ്പമായ് കൂപ്പിയാർത്തു.

ഈവണ്ണം നൂറു വട്ടം പവനജനലറി-
ക്കൊണ്ടു ചുററിച്ചു നേര-
ത്താ വണ്ണം ചെന്നു ജീമൂതനുടെയുടലിലെ-
സ്സന്ധിബന്ധങ്ങളെല്ലാം
ജീവൻപോംമട്ടഴിഞ്ഞൂ ജയമദമൊടുടൻ
ബോധമെല്ലാമൊഴിഞ്ഞൂ
പോവും പ്രാണൻ പിടഞ്ഞൂ ഭുവി പല വഴിയായ്
ചോരപാരം ചൊരിഞ്ഞൂ.

ഭീമന്മഹാട്ടഹാസിതങ്ങളുടൻ മുഴക്കി-
ജ്ജീമൂതനേജ്ഝടിതി ഭൂമിയിലൊന്നലക്കി
ത്തുമിന്നലുള്ള ഘനമൊത്തൊരവന്റെ ദേഹ-
മാമന്നിലപ്പൊഴുതുടഞ്ഞു പൊടിഞ്ഞു ചിന്നി.

ആനന്ദവിസ്മയരസാബ്ധിയിൽ മുങ്ങി നീന്തു-
മാ നന്ദ്യസത്സഭയിൽ വെച്ചുടനേ വിരാടൻ
ദാനച്ചുരുക്കമറിയാത്തവനാത്ത ഹർഷാ
മാനിച്ചു വല്ലവനു ഭൂരിധനം കൊടുത്തു.

കൊടുങ്ങല്ലൂർ ചെറിയ കൊച്ചുണ്ണിത്തമ്പുരാൻ.

---

മയൂരസന്ദേശം

## ൧. തിരുവനന്തപുരം.

ശ്രീലാസ്യത്താലെഴുമഴകടഞ്ഞിച്ചുമൂലം ഗ്ഗൃഹക്കവാഴം
ലോലാക്ഷീണാമണികഴലതിൽ പ്പീലിപോലുല്ലസിച്ചും
നീലാശ്മശ്രീതഴുകിനതളം നിൻ ഗളച്ഛായമായും
ലീലാസൌധപ്രകരമെതിരാം തത്രതേ ചിത്രപത്ര!

ഉല്ലാസത്തോടവിടെമരുവും പൂർണ്ണചന്ദ്രാസ്യമാരാം
മല്ലാക്ഷീണാം ഗണമുപവനസ്തോമമസ്തോകശോഭം (ൽ
എല്ലാമോർക്കിൽ പ്രതിഫലിതയായ്സുശ്രീമാം ബോധിതന്നി
ചൊല്ലാർന്നീടും സുരനഗരി താൻ കണ്ടിടുന്നെന്നു തോന്നും.

കോട്ടം തീർന്നോരുടൽവടിവെഴും കോമളാംഗീജനത്തിൻ
കൂട്ടം തിങ്ങും കുതുകമതിനാൽ കൂടുമുത്സാഹമോടേ
തോട്ടം തന്നിൽ ത്തുടരെ വിലസും പൂച്ചെടിത്തട്ടിനൊട്ടും
വാട്ടം കൂടാതുചിതമുപചാരങ്ങൾ ചെയ്യുന്ന ചട്ടം.

ആതങ്കത്താലധികവിധുരീഭാവമുൾക്കൊണ്ടു പാന്ഥ-
വ്രാതം ഗാഢത്വരയൊടുഗൃഹാഭ്യന്തരം തന്നിലാക്കും
മാതംഗൌഘം മദതരളിതം മാർഗ്ഗമദ്ധ്യേ വരുമ്പോൾ
സ്ഫീതം കൌതൂഹലമുദിതമാം കാളികാശങ്കയാ തേ.

യോജിക്കുന്നോരമലകവചോഷ്ണീഷഭംഗ്യാകരത്തിൽ
ഭ്രാജിക്കുംനല്ലസിലതയുമായുൽഭടാടോപമോടേ
ആജിക്ഷ്മാസ്ഥലതകലരുംസാദിസംഘേനനീതം
വാജിക്കൂട്ടംവരുവതുതവാമന്ദമാനന്ദമേകും.

നാനാവർണ്ണപ്രകടിതചമൽക്കാരമാംവേഷമോടേ
സേനാവൃന്ദംപെരുവഴിപകന്നീടവേപാർത്തുകണ്ടാൽ
ശൌനാസീരംസപദിനഭസശ്ചാപമിങ്ങാപതിച്ചോ?
ജാനാമ്യേവംജനമനമതിൽജാതമാകുംവിതർക്കം.

നേരേകോട്ടയ്ക്കരികുവഴിയായ്പ്പോയിനീയങ്ങുപൂർവ്വ-
ദ്വാരേണദ്രാക്പുരമതിനകംപുക്കുപൂരിച്ചഭക്ത്യാ
പാരേവാഗപ്പത്തിനമൂർദ്ധിജാധിഷ്ഠിതോരസ്ഥലംപാ-
രീരേഴിന്നുംപരിവൃഢമുപാസിക്കപാഥോജനാഭം.

കാരാഗാരാകലിതസുരനാംദൈത്യനെന്നിഗ്രഹിക്കാൻ
ഘോരാകാരാധികഭയദൻസ്ഥൂണിലാത്താവതാരം
പാരാവാരാപ്ലുതതരരവംഭക്തലോകാനുകമ്പാ-
പൂരാധാരായിതഹൃദയമാരാധയാരാന്നൃസിംഹം.

സംസാരാംഭോനിധികരകടന്നീടുവാൻകാംക്ഷയേറും
പുംസാ രാഗാദികളകലെവിട്ടെപ്പൊഴുംസേവ്യമാനം
തം സാരാർത്ഥംനിഗമവചസാംതത്വമസ്യാദിമാനാം
കംസാരാതിംകലയകലുഷംതീർത്തുകാത്തീടുവാനായ്.

പാലിക്കാനായ്ഭുവനമഖിലംഭൂതലേജാതനായ-
ക്കാലിക്കൂട്ടംകലിതകുതുകംകാത്തകണ്ണന്നുഭക്ത്യാ
പീലിക്കോലൊന്നടിമലരിൽനീകാഴ്ചയായ്വച്ചിടേണം
മൌലിക്കെട്ടിൽതിരുകുമതിനെത്തീർച്ചയായ്ഭക്തദാസൻ

കേരളവർമ്മ വലിയ കോയിത്തമ്പുരാൻ,
സി. എസ്സ്. ഐ., എഫ്. എം. യൂ.

# ൮. മലയവിലാസം

(ഒന്നാം ഭാഗം)

ഇരുണ്ടുനീണ്ടന്തിസുഹൃത്തനോക്കുവിൻ
കരണ്ടിടുന്നുകരപത്രമെന്നപോൽ
ഇടയ്ക്കിടെപ്പൊന്തിനദന്തപങ്ക്തിയാൽ
ഉടക്കിവാനാമൊരുചെമ്പുപാളിയെ.

ജലേശ്വരൻതന്നുടെരാജധാനിയിൻ
ബലത്തിനായ്തീർത്തൊരുകോട്ടതാനിതോ?
അതിങ്കലിസ്സന്ധ്യയുമർക്കമൂർത്തിയാൽ
പതിച്ചിടുന്നോപുതുതാഴികക്കുടം?

നിനച്ചിടുമ്പോൾനിജനാട്ടിലെപ്പൊഴും
പൊഴിച്ചിടേണംമഴയെന്നൊരാശയാൻ
കരുത്തനാംഭാർഗ്ഗവനന്നുശേഖരി-
ച്ചെടുത്തുസൂക്ഷിച്ചൊരുമേഘമാലയോ?

അഹോമറന്നേൻബതദിഗ്ഭ്രമത്തിനാൽ
മഹാചലേന്ദ്രൻമലയാദ്രിതാനിവൻ
കുലച്ചൊരേലക്കൊടിയിൽകളിച്ചിതാ
കുതൂഹലത്തോടണയുന്നുമാരുതൻ

കഥിക്കെടോമാരുതപോത!മംഗളം
തുടർന്നിടുന്നോമലയാളഭൂമിയിൽ?
അയപ്പതുണ്ടോസമയത്തുനീഗ്രഹ-
സ്ഥകത്തുസൂക്ഷിച്ചൊരുകൊണ്ടലിണ്ടയെ?

അനന്തനാട്ടിൻപെരുമാൾക്കുസൌഖ്യമോ
നടന്നിടുന്നോവഴിപോലെധർമ്മവും?
കുടുംബവാൻതത്രഗമിച്ചതില്ലകേ-
ളനാസ്ഥയല്ലെങ്കിലിതെന്നിലെങ്ങനെ?

ഉഴന്നപാന്ഥപ്പരിഷയ്ക്കുനത്ഥദൻ
സദാലസൻപാമ്പിനുസദ്മനംകവോൻ
സുഗുപ്തമേലംകവരുന്നതസ്കരൻ
കവീശ്വരക്കെങ്ങനെചെല്ലമായിനീ?

കുളിർത്തനൽച്ചന്ദനവൃക്ഷശാഖയെ-
പ്പുണർന്നുചേണാർന്നെഴുമേലവല്ലിയെ
വൃഥാവെറുംകണ്ടണിക്കൂട്ടിവേർപിരി-
ച്ചുലച്ചിടുംനീയതികോപകാരിയോ?

അഹോസ്വദേശാഭിനിവേശമൂർച്ഛയാൽ
പുലമ്പിനേൻതെന്നലിനോടുമിന്നുഞാൻ
വെടിഞ്ഞിടാമൂലമകന്നുപോകിലും
മനംവപുസ്സിൻനിഴൽപോലെയന്തിയിൽ.

കിഴക്കുനിന്നാമ്മലതന്നെയെന്നിയേ
നെടുംപടിഞ്ഞാട്ടുമറിഞ്ഞതെന്തിനു്?
നിറന്നചെന്താർമലർപോൽഭവിക്കിലും
കുഴന്തയാകാകിഴവൻ ദിവാകരൻ.

നിനയ്ക്കിലീനിൻ തലയെത്രയുന്നതം!
ഞെളിഞ്ഞുപൊങ്ങീട്ടിതു മേഘമാർഗ്ഗവും!
കവിഞ്ഞുലോകത്തിനൊരേകനേത്രമാം
ഖരാംശുതൻ യാത്രയുമങ്ങെതിർത്തിതേ.

കുവച്ചുചാടിപ്പലവൻനദീകുലം
കുതിച്ചുകേറീട്ടൊരു തുറുകുന്നിലും
പറന്നുപോമപ്പുകവണ്ടിക്കൂടിനിൻ
ശിരസ്സിലേറാതെ മടങ്ങിടുന്നിതാ.

(രണ്ടാംഭാഗം)

കുനിച്ചിടുന്നെന്തിനുനീ? കഥിക്കെടോ
ഗിരീന്ദ്ര! തെക്കോട്ടുതുടർന്നിടുംമുടി
കുമാരിഗേഹത്തിലമർന്നുവാഴുമ-
ക്കുമാരിയെക്കുമ്പിടുവാൻതുനിഞ്ഞതോ?

മനസ്സിലായ്പോയി ഭവന്മനോഗതം
വയസ്യനാം വിന്ധ്യനവനാദുർഘടം
സ്മരിച്ചുടൻ സിന്ധുനകന്നമാമുനി
പ്രശാന്തിതൻ ശിഷ്യകളോടിണങ്ങിനീ.

വലത്തുഭാഗത്തംബരരത്നമിങ്ങുനാ-
മിടത്തുഭാഗത്തെ പരദേശിസാമന്താ
ഉടുത്തിടുംപിന്നത്തുപോലെമൂഢയും
നമുക്കുമുന്നെങ്കിലവന്നു പിമ്പിലാം.

വിഭക്തമിക്കേരളപാണ്ഡ്യഭൂക്കളിൽ
പരക്കെയാചാരമീവണ്ണമെങ്കിലും
അഹോവിചിത്രം മല,യൂഴി,യാഴിയെ-
ന്നിതൊക്കയും കൂടിമറിച്ചുവേണമോ?

കുറിച്ചുപായും കടുവാക്കിടാങ്ങളും
മദിച്ചുമണ്ടും കളഭപ്രവീരരും
കളിച്ചുവാഴുന്നൊരു കാനനങ്ങളാ-
ലസഹ്യനാം നീബത! സാഹ്യനാണുപോൽ:

തരംകിടച്ചാൽ പരഹിംസചെയ്യുമ-
ത്തരക്ഷുവിന്നും മറവന്നുമൊന്നുപോൽ
ഇടംവസിപ്പാൻ നെടുനീളെയങ്ങുനീ
കൊടുപ്പതല്ലോ! ബത കഷ്ടമെത്രയും.

അല്ലെങ്കിലായതിലുമില്ലൊരു ദോഷമോർത്താ-
ലത്യന്തമുന്നതതരസ്ഥിതിയുള്ളവർക്ക്
തൻപാദമൂലമൊരുവൻ ശരണം ഗമിച്ചാൽ
കൈക്കൊണ്ടുകാത്തരുളിടേണ്ടതു കൃത്യമല്ലോ.

ബൊമ്പായ്പുരാതൊട്ടിഹകന്യയോളം
അമ്പോ! ഭവാൻനീണ്ടുയരാതിരുന്നാൽ
മിണ്ടാതെമൈസൂർ കുടുവായിതൊക്കെ-
പ്പണ്ടേപെരുംപ്രാതലിനാക്കിയേനേ.

കീഴിലൂഴിവഴിയെപ്പൊഴും പുഴകളാഴിയോളമിഹ ചാണ്ടിയും
മേലിലങ്ങുമുകിൽമാലമൂലമുഴലുമ്പൊഴൊക്കെമഴ ചിന്തിയും
കാത്തുകൊണ്ടിവിടെ നീയൊരുത്തനിതുമാതിരിക്കമരുവാഴ്കി [ലൊ
കിട്ടുകില്ലജലപാനമിക്ഷിതിയിലന്തിപോലുമഥകന്തിയാം.

ഗോവർദ്ധനാദ്രിയെയെടുത്തുപിടിച്ചു കൃഷ്ണൻ
ഗോഗോപരെസ്സ്വയമൊരേഴുദിനം തുണച്ചാൻ
ഇന്നാട്ടിൽ നാട്ടിമലയാദ്രിയെയന്നരാമ-
നെന്നോർക്കുമിങ്ങെടവിടാതെ തുണച്ചിടുന്നു.

എ. ആർ. രാജരാജവർമ്മകോയിത്തമ്പുരാൻ
എം. ഏ., എം. ആർ. ഏ. എസ്സ്.



ഉമാകേരളം മഹാകാവ്യം

൧൮-ാം സർഗ്ഗം

## ൯. വഞ്ചിനാട്

നെടിയമലകിഴക്കും നേരെഴാത്താഴിമേക്കും
വടിവിലെല്ലുകയായിത്തഞ്ചിടും വഞ്ചിനാടേ!
അടിയനിതറിയിക്കാമബ്ധികാഞ്ചിക്കു നീയേ
മുടിനടുവിൽവിളങ്ങും മുഖ്യമാണിക്യരത്നം.

അവരവരവർമേവുംദിക്കുമേലേക്കു കേറാ-
മവരൊടതിനസൂയാഹേതുവില്ലേതുമാക്കും,
ധ്രുവമെവനമവൻതന്മങ്ക താർമങ്കയെന്നാ-
ലവനിയിലവൾ സാക്ഷാൽ 'ഭാഗ്യ'ക്കൊപ്പമാമോ?

പഴയകൃതയുഗം തൊട്ടൂഴിമേൽ വാഴുമോരോ
കിഴവികളനിരൂപിക്കിൽ ബ്ലോകിനാം ഭ്രുക്കളെല്ലാം
ഉഴറിയുടയിരാമന്നേകിയോരോമനേ! നീ-
യഴകൊഴുകിന പുഷ്യദ്യൌവനശ്രീവഹിപ്പൂ.

പരനുപരയശേഷം നിൻപിതാവായസാക്ഷാൽ
പരശുധരമുനീന്ദ്രൻ വെന്നപോലൊന്നുപോലെ
പരമവർ പരിപാലിച്ചോരു രാജ്യത്തെയെല്ലാം
പരമസുഷമയാളും നീയുമമ്മേ ജയിപ്പൂ.

ക്ഷമയിലനുപമം നീയിത്തരം ദിഗ്ജയം ചെ-
യ്തമരുമളവുമെന്നേമേലഭ്രവൃഷ്ടിക്കുവത്താൽ
പ്രമദവനവിരാജൽ കല്പകപ്പൂപറിച്ചി-
ട്ടമരികളവനിമേലപ്പോഴപ്പോൾ പൊഴിപ്പൂ.

പെരുമഴമുകിൽവാനിൽ സന്തതം പറ്റിയായ് വ-
ന്നരുളിടുവതുകണ്ടാലൂർദ്ധ്വഭാഗത്തിലേക്കായ്
തരുണികളണിയും നീ കട്ടിയിൽ കെട്ടിവെച്ചു-
ള്ളൊരുപുരികുഴലെന്നോർത്തിട്ടന്യൂനമാകും.

അനഘതപെടുമമ്മേ! വത്സലത്വത്തിനാൽ നിൻ
സ്തനഗിരികൾ ചുരത്തും നൽപ്പയസ്സല്ലയെന്യേ
ദിനമനുപരിപാനം ചെയ്കയാൽ നിന്നിലുണ്ടാ-
മനവധി ചെറുധാന്യവ്യൂഹവൃന്ദമുല്ലസിപ്പൂ.

അരിയതൃണമിണങ്ങും നിന്റെ മൈതാനമാകും
ഹരിതപരവതാനിക്കൊക്കെയുൽകൃഷ്ടശില്പം
പരിചിനൊടുപുകഴ്ത്തിപ്പാട്ടുപാടുന്ന പക്ഷി-
പ്പരിഷയുടെജനിക്കേ പോരിതിൽ ചാരിതാർത്ഥ്യം.

അരികിൽവളരെനാൾവാണപ്പോൾ നീ നിമിത്തം
ത്വരിതമകലെയായോരംബുധിക്കും ഗിരിക്കും
പിരിവതിനിടയെന്യേ നീ ഘടിപ്പിപ്പു രണ്ടും
സരിദുരുരജതശ്രീശൃംഖലാപങ്ക്തിയാലേ.

കരിനികരമൊരിയായ് നിൻശീതളച്ഛായ കോലും
ഗിരിതടികളിലമ്മേ! സഞ്ചരിക്കുന്നമന്ദം
അരിയസഖികളോടും സ്വച്ഛപോലന്നിനേര-
ത്തരിയവർമണിമാർനിൻനിഷ്കുടത്തിൽക്കളിക്കേ.

വിയതിതരുകദംബംമുന്നുഞാൻ മുമ്പുഞാനെ-
ന്നുയരുമമലശൈത്യംപൂണ്ടനിൻകാനനങ്ങളും
നിയതമഹിമകോലുംകാളിദാസന്റെമേഘ-
ക്കയൽമിഴി! നീ കൊണ്ടിടേണ്ടലങ്കാപഥങ്ങളും.

അലഘുകുശലയാംനിൻശില്പമുല്പന്നമാക്കും
ദലനിബിഡപലാശിപ്പന്തലിൻതാഴെയായി
സുലളിതവനലക്ഷ്മീദേവിയാൾക്കണ്ടുകോലാ-
ഹലകലവിയിൽവായ്പൂനിത്യകല്യാണഘോഷം:

പരിമളമിളകീടുംപട്ടണിപ്പുഷ്പതല്പാ-
പ്പരിഭവതികൊടുക്കുംപകുത്തായങ്ങളുംവാങ്ങി
പശിമതശശിബിംബംപാർത്തു താത്തെന്നാവിൻനൽ-
പരിചയസുഖമേൽപൂ ഭാഗ്യവാന്മാരതിങ്കൽ.

ഒരുജലകണമേന്താൻ ചാതകം വാട്ടുന്നാൽ
പെരുമഴപലതേകുംകൊണ്ടലിൻകൂട്ടുകെട്ടാൽ
ഒരുനവമണികിട്ടാൻ കർഷകൻകല്ലുയച്ചാ-
ല്ലുരുകളുഴുമുടൻ നീ നൂറുനൽകുന്നുതായേ!

അടിപിടിപലമട്ടിൽക്കത്തുവെട്ടുന്നുതള്ളി-
പ്പടിപണിപതിനെട്ടുംകാട്ടിടുംകർഷകന്നും
മടിയൊഴുവകനൽകാൻമറവുമന്നിന്നു; നീയോ
ധ്വനിതികതകിൽ മുട്ടും ഡിംഭനുംകാമധേനു.

ദ്യുതിയുടെകളിവീടാംനിൻപൊരുത്തുചെന്നെൽ-
ക്കതിരഴകിലിളക്കുംപൊന്നിളംതെന്നലമ്മേ!
അതിൽമിഴിയണവോൻതൻ ഹൃത്തുമമ്മട്ടിളക്ക-
ന്നതിനുതിരുമേതുംപക്ഷപാതംപെടാതെ.

അരുളുമെവിടെയുംനീയെങ്കിലുംനിൻമഹത്വ-
പ്പെരുമപുലരുമോരിക്ഷേത്രസാത്മത്തിലെത്തി
തിരുവടിമലർക്കൂപ്പിശ്ശാശ്വതാനന്ദതീർത്ഥം
ഉതിരുമതിനെറക്കരാത്തോൻശ്രദ്ധചാർപ്പാകനമ്മേ!

വലവുമിടവുമോരോതോടൊടൊന്നിച്ചകാന്തി-
കലവികംകലരുംനിൻകായലിൻ പങ്ക്തികണ്ടാൽ
നലമൊടുതിരുമെയ്യിൽക്കീർത്തിമുദ്രാനിബദ്ധാ-
മലതരമണിഹാരം പോലെതോന്നുന്നു തായേ!

കമതിവരുതിയെത്തൽസ്വാമി വാഴുന്ന തോപ്പാം
ക്ഷമയുടെയരികത്തേക്കെത്തിനോക്കിച്ചിടാതെ
അമലസുഷമമേവുംമാളികേ! നാളികേര-
ദ്രുമഭടർതലപൊക്കിക്കാവൽനില്ക്കുന്നു ചുററും.

വിനതയുടെവിഷാദംനീക്കുവാനായ്ക്ഷണംത-
ത്തനയനമൃതകുംഭംപണ്ടുപോയ്കൊണ്ടുവന്നു;
ജനകജനനിമാർതൻദുഃഖമാററീടുവാനീ-
ത്തനയരയുതലക്ഷംതൽഘടം പേറിടുന്നു.

പരിചിൽവിഭവമാളുംതോട്ടമോരോന്നുമോരോ
പെരിയൊരുതറവാട്ടിൽപ്പെട്ടകാർണോർകണക്കേ
അരികിലണയുവോരെപ്പൂഗതാംബൂലമേകി
ത്വരിതമുചിതമമ്മേ! സൽക്കരിപ്പാനിരിപ്പൂ.

ഒരുവനധനമേകിപ്പിന്നെലുബ്ധ്ധാഗ്ര്യനായ നിൻ-
തിരുമടിയിലുറങ്ങുംപങ്കജാക്ഷങ്കൽനിന്നും
വിരുതിലതിനുദാക്ഷ്യം നേടിനീനിൻെറമക്കൾ-
ക്കരുളിടുവതുശീലംതദ്വിജശ്രേഷ്ഠസാമ്യം.

വളരെവിഭവമേന്തുംനിന്നിലെത്തോപ്പുകാണു-
ന്നളവി 'തളക'യെന്നായ്ത്തോന്നിയോവന്നിറങ്ങി
'നള'നൊടണവതിന്നായ് 'രംഭ'നില്ക്കുന്നുമേമ്മേൽ
കളരുചിവദനത്തിൽകമ്രപത്രാളിചാർത്തി?.

'മരുവുമൊരുവനമ്മെ! മാതൃഭൂവെന്നുവന്നാൽ-
പ്പെരുകുമവനതിങ്കൽസ്നേഹമെന്നാപ്തവാക്യം;
കരുണയൊടനിശംനീകാക്കിലും നന്ദിയെന്യേ
മരുവുകപതിവാംനിൻ മക്കൾകാക്കോടകന്മാർ.

തിരുവുരുചെറുതോർക്കെ കണ്ണിലാനന്ദബാഷ്പം
പെരുകിയുമുടലെങ്ങും കോൾമയിർക്കൊണ്ടുമമ്മേ!
നിരുപമതരമാകും ശുദ്ധനിർവാണമായോ-
രരുവിയിലടിയത്തിന്നുള്ളുതുള്ളിക്കളിപ്പൂ.

അടിയനിനിയുമുണ്ടാം ജന്മമെന്നാലതെല്ലാ-
മടിമുതൽമുടിയോളം നിന്നിലാകട്ടെതായേ!
അടിമലരിണവേണം താങ്ങുവാൻ മററാരേട-
ത്തടിയുവതുഞെരുക്കം മുക്തിസിദ്ധിക്കുവോളം.

സതി! കനിവിനൊടും പെററന്നെയിന്നോവരയ്ക്കും
പതിവിനഴലശേഷംമാററിനീ പോററിയല്ലോ;
ഇതിനുപകരമെന്താ? നിൻെറകാര്യത്തിലെങ്കൽ
ക്ഷിതിയിലനിശമമ്മേ! നിൽക്കുമക്രീതദാസ്യം.

പരമപുരുഷശക്തേ! ഭാരതക്ഷോണിമൌലേ!
പരശുഭുജവരപ്രാപ്തേ! പത്മജാസൃഷ്ടശാലേ!
പരമിവനുസഹായം പാരിലാരുള്ളു, നീയേ!
പരവശതയകററിപ്പാലനം ചെയ്കതായേ!

കവിതിലകൻ ഉള്ളൂർ എസ്. പരമേശ്വരയ്യർ,
എം. ഏ., ബി. എൽ., എം. ആർ. ഏ. എസ്.

ഭാഷാരഘുവംശം.

൧ാം സർഗ്ഗം

## ൧൦. പരശുരാമൻ.

അതിയായ് പ്രഭാപടലമൊന്നുപിന്നെയ-
ന്നെതിരിട്ടുസേനയുടെമുമ്പിൽവന്നപോൽ
അതിനെച്ചിരംമിഴിതുടച്ചുനോക്കിനി-
ന്നരിലേവരുംപുരുഷനെന്നറിഞ്ഞുതേ.

ജനകൻെറപങ്കിനൊരുപൂണനൂലുമാ-
ജ്ജനനിക്കുചേർന്നപടവില്ലുമാർന്നവൻ
ദിനനാഥനിന്ദുവൊടുചേർന്നപോലെ, ച-
ന്ദനദാരുപാമ്പിനൊടുചേർന്നപോലെയും.

നിലവിട്ടുരുഷ്ടപിതൃവാക്കുകേട്ടുടൻ
തലകൊയ്തുതന്നുടെവിറയ്ക്കുമമ്മയെ
കൊലചെയ്തുമുന്നുദയയെജ്ജയിച്ചിത-
ബ്ബലശാലി, പിന്നുനിഖിലോർവ്വിയേയുമേ.

അരിരാജലോകനിധനംകഴിച്ചതി-
ങ്ങിരുപത്തിയൊന്നുകുറിയെന്നുകാണികൾ
അറിവാനിതെന്നപടിചേർത്തിതായവൻ
ശരിയായ്വലഞ്ഞചെവിയിലക്ഷമാലയെ.

പിതൃനിഗ്രഹത്തിലതിരോഷമാർന്നുഭ്രു
പതിനാശദീക്ഷയെ വഹിച്ച രാമനെ
എതിരിട്ടുകണ്ടുസുതബാല്യവുംനിജ-
സ്ഥിതിയുംനിനച്ചുനൃപനല്പൽത്തേടിനാൻ.

സുതദാരുണാഹിതരിലൊപ്പമുള്ള വി-
ശ്രുതരാമനാമമവനീന്ദ്രനന്നഹോ!
ഹിതവുംഭയങ്കരവുമായിരത്നമ-
ഞ്ചിതഹാരഭോഗികളിലെന്നമാതിരി.

പര‘മഹ്യമഹ്യ’മിതിചൊല്ലുമധുരാ-
വരവശ്യവാക്കുകൾകവച്ചിടാതവൻ
ഭരതാഗ്രജങ്കൽനൃപരോഷവഹ്നിനി-
ബ്ഭരമാളുമുഗ്രതരദൃഷ്ടിചേർത്തുതേ.

പടവില്ലുറപ്പൊടുപിടിച്ചുടൻ വിരൽ-
ക്കിടയിൽശരത്തെയുമണച്ചുകൊണ്ടവൻ
അടലിന്നമോഹമൊടു, പേടിതെല്ലുമേ
തടവാത്തരാമനൊടടുത്തുചൊല്ലിനാൻ.

അപരാധമോർത്തുപലവട്ടമിങ്ങുടൻ
നൃപഹിംസചെയ്തുശമമാർന്നിതെങ്കിലും
നൃപപുത്ര! നിന്റെചൊടികേട്ടതല്ലിനാൽ
ക്ഷുപവിട്ടസുപ്തഫണിപോലെയായിഞാൻ.

ഒരുനാളുമന്യനൃവരൻകുലച്ചിടാ-
ത്തൊരുശൈവചാപമതുനീയൊടിച്ചപോൽ
കരുതുന്നിതുള്ളി,ലഘുകേൾയങ്ങയാൽ-
പ്പുരുവീര്യശൃംഗമിഹഭഗ്നമെന്നുഞാൻ.

ഇതുനാൾവരെജ്ജഗതിരാമനെന്നപേ-
രതുകൊണ്ടറിഞ്ഞിടുവതെന്നെമാത്രമാം
അതുമാററിയിന്നുപുകൾപൊങ്ങിടുന്നനീ-
യതുകൊണ്ടുനാണമണയുന്നിതുള്ളിൽമേ.

ഇരുപേർഗിരിക്കമിഷുവേത്തടുക്കവാ-
നരുതാതെഴുംമമസ്മാപരാധികൾ
ഒരുപയ്ക്കിടാവിനെഹരിച്ചഹൈഹയൻ
പുരുകീർത്തികക്കുവതിനോക്കമങ്ങുമേ.

അതിനാൽനൃപാന്തകരവിക്രമത്തിനാൽ
മതിമോദമില്ലജിതനങ്ങിരിക്കെമേ
അതിയായ്തൃണാബ്ധികളിലൊപ്പമായ്ജ്വലി-
പ്പതിനാലെവഹ്നിയുടെവമ്പുകാൺമുനാം.

കരുതേണമാഹരിഹരിച്ചനീയൊടി-
ച്ചൊരുശൈവവില്ലിനതിയായെഴുംബലം
ചെറുകാററുമേപുഴയൊഴുക്കിനാലെവേ-
രറുമാക്കരയ്ക്കലെമരംമറിക്കുമേ.

അതിനാലെയീമമധനുസ്സിൽഞാണുചേ-
ർത്തതിയായ്വലിച്ചൊരുശരംതൊടുക്കനീ
ക്ഷിതിപാലപുത്ര!പടവേണ്ടതോററുവെ-
ന്നതിനാലെതന്നെയിഹസമ്മതിക്കുവൻ.

അരുതുജ്വലൽപരശുധാരയിൽഭയം
ചെറുതാകമൂലമതിനെങ്കിലിന്നിനി
വെറുതേവിരൽക്കരിയഞാൺതഴമ്പെഴു-
ന്നൊരുകൈകൾചേർത്തഭയമിങ്ങിരക്കനീ.

കവിതിലകൻ കണ്ടൂർ നാരായണമേനോൻ, ബി. ഏ.



# ചിന്താമണിപാഠമാല

## (നാലാം ഫാറം)

---



കൊച്ചി ഗവമ്മേണ്ടു കല്പനപ്രകാരം,
മലയാളഭാഷാപരിഷ്കരണക്കമ്മിററിയിൽനിന്നു
തയ്യാറാക്കിയതു്.

---